# ഷഷ്ടിപൂർത്ത്യുപഹാരം

(ഇളങ്കുളത്തിന്)



# ഷഷ്ടിപൂർത്ത്യുപഹാരം

(ഇളങ്കുളത്തിന്നു്)

ഗ്രന്ഥകർത്താ:—

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്.



പ്രസാധകന്മാർ:—

പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.

പഞ്ചാംഗം പ്രസ്സിൽ അച്ചടിച്ചതു്.

വില 1—75

1140

# വിഷയവിവരം.


അദ്ധ്യായം 1

ശകാരചക്രവർത്തി ഇളങ്കുളം കുഞ്ഞൻപിള്ള.

i സുവിശേഷമാഹാത്മ്യം 2

ii പിള്ളയുടെ ഭ്രാന്ത് 42

iii സ്വാർത്ഥമെന്നാലെന്ത്? 48

iv മക്കത്തായവാദം 62

v വേശ്യകളാക്കൽ 68

vi ആയുധാഭ്യാസവും കൂട്ടക്കൊലയും 74

vii അനക്ഷരത്വം 85

viii നായർസ്ത്രീഭാഷ്യ 104

ix പാതിവ്രത്യംവിനാ 126

x പിള്ളയ്ക്കുള്ള ദിവ്യൗഷധം 139

xi കള്ളമൂരികം 145

അദ്ധ്യായം 2

ശകാരമന്ത്രി പുത്തേഴത്ത് രാമമേനോൻ.

i പുത്തേഴത്തിന്റെ വിധി 152

ii പുത്തേഴത്തിന്റെ അധിക്ഷേപം 180

അദ്ധ്യായം 3

ശകാരസാമന്തൻ എ. സി. വേണുഗോപാലൻനമ്പ്യാർ 197

അദ്ധ്യായം 4

ശകാരഹെഡ്കോൺസ്റ്റബിൾ മക്കപ്പുഴ വാസുദേവൻപിള്ള 210

അദ്ധ്യായം 5

അടുക്കളവീരന്മാർ 215

അദ്ധ്യായം 6

മഹാനായ മന്നത്തു പത്മനാഭൻ 225






# അവതാരിക.



പെൻഷൻ കോളേജ് പ്രൊഫസർ ശ്രീ. ഇളങ്കുളം പി. എൻ. കുഞ്ഞൻപിള്ള അവർകളുടെ ഷഷ്ടിപൂർത്തിക്കു ഒരു ഉപഹാരഗ്രന്ഥം സമർപ്പിച്ച് ബഹുമാനിക്കാൻവേണ്ടി ശ്രീ. മാത്യു കുഴിവേലി പ്രസിഡണ്ടായി ഒരു ഉപഹാരക്കമ്മറ്റി രൂപീകരിക്കുകയുണ്ടായി. പക്ഷെ അത്രമാത്രമല്ലാതെ നിർഭാഗ്യവശാൽ അവർ ഒന്നും പ്രവർത്തിക്കുകയുണ്ടായില്ല. ഇപ്പോൾ അന്വേഷിച്ചതിൽ അതിനെസ്സംബന്ധിച്ച വിവരമൊന്നും കേൾക്കാനും കഴിഞ്ഞില്ല. "ക്ഷണിച്ചുവരുത്തി അപമാനിച്ചയക്കുക" എന്നൊരു ചൊല്ലുണ്ട്. ഈ സംഭവം ഏതാണ്ടതുപോലെയാകുന്നു. ഉപഹാരസമർപ്പണത്തിന്നായി ഒരു കമ്മറ്റി രൂപീകരിക്കുകയും, വിവരം പത്രങ്ങളിലെല്ലാം പ്രസിദ്ധപ്പെടുത്തുകയും ചെയ്യുക; എന്നിട്ട് ആ കാര്യം ഉപേക്ഷിക്കുകയും! ഒന്നും ചെയ്യാതിരുന്നാൽ യാതൊരു കുറവും അദ്ദേഹത്തിന്നു വരാനില്ല. എന്നാൽ ഇത്രയെല്ലാം ഘോഷം കൂട്ടുകയും, ഒടുവിൽ ഒന്നും ചെയ്യാതിരിക്കുകയുമായാൽ അതു മാനിക്കലല്ല അപമാനിക്കലാണ്; സൌഹാർദ്ദപ്രകടനമല്ല ദ്രോഹമാണ്; പുകഴ്ത്തുകയല്ല നിന്ദിക്കലുമാകുന്നു. സുഹൃത്തുക്കളെന്ന ഭാവത്തിൽ അദ്ദേഹത്തിന്നു ഈ വിധം അപമാനം വരുത്തിയതിൽ എനിക്കു അതിയായ ഖേദമുണ്ട്. അതിനാൽ ഞാൻ സ്വന്തമായി ഒരുപഹാരഗ്രന്ഥമുണ്ടാക്കി അദ്ദേഹത്തിന്നു സമർപ്പിച്ചു ബഹുമാനിക്കണമെന്നു നിശ്ചയിച്ചു. അതിന്നുവേണ്ടി തയ്യാറാക്കിയതാണ് ഈ പുസ്തകം.

ഇതിലെ പ്രതിപാദ്യം ഇളങ്കുളം കുഞ്ഞൻപിള്ള, പുത്തേഴത്ത് രാമമേനോൻ, എ. സി. വേണുഗോപാലൻനമ്പ്യാർ, മക്കപ്പുഴ വാസുദേവൻപിള്ള, മഹാനായ മന്നത്തു പത്മനാഭൻ എന്നിവർക്ക് ഞാനയച്ച ചില എഴുത്തുകളും, ചിലരുടെ മറുവടികളും, അവയെക്ക

റിച്ചുള്ള വിവരണ_വിശദീകരണ_വിമർശനങ്ങളുമാകുന്നു. ഇനി വായനക്കാരോടു് ഒരപേക്ഷയുണ്ടു്. എൻെറ ഈ പുസ്തകത്തിൽ വല്ല വ്യാജമോ തെററാ ഉണ്ടെന്നു തോന്നുന്നപക്ഷം അവയെ വിശദമായി എന്നെ അറിയിക്കുന്നതാവശ്യമാണു്. പക്ഷെ ഒരു കാര്യം മറക്കരുതു്. ഇതു് ഇതിലെ കഥാപാത്രങ്ങൾക്കുള്ള ഒരു മറുവടിയാകുന്നു. അതിനാൽ അവരുടെ പ്രസ്താവനകളെക്കൂടി കണക്കിലെടുക്കാതെ പററില്ലെന്നുള്ളതാണതു്. എന്നാൽ ഇതിലെ കഥാപാത്രങ്ങൾക്കൊന്നും ആ ചിന്തയില്ല. അവക്കു വരവു വെയ്ക്കാനെ അറിയൂ; ചിലവെഴുതാൻ അറിഞ്ഞുകൂട. എന്നുവെച്ചാൽ എൻെറ മറുവടിയെപ്പററിമാത്രമേ അവക്കേതിപ്പുള്ളു. അതിന്നു കാരണമായ ഇളങ്കളത്തിൻെറ അധിക്ഷേപങ്ങളെക്കുറിച്ചു ഒന്നും പറയുവാനില്ലെന്നത്ഥം. ഇനി മറെറാന്നു്.

ഈ പുസ്തകത്തിലെ കഥാപാത്രങ്ങളിൽ മഹാനായ മന്നത്തു പത്മനാഭനൊഴികെ മററുള്ളവക്കെല്ലാം ഒരു പ്രത്യേകതയുള്ളതു് വായനക്കാർ സശ്രദ്ധം മനസ്സിലാക്കേണ്ടതാണു്. കുറുക്കന്മാർ രാത്രിയായാൽ (മനുഷ്യസഞ്ചാരമില്ലാതായാൽ) ഓളിയിട്ടുകൊണ്ടു് പറമ്പുകളിലും വീടിൻെറ മിററത്തും നിർഭയം ഓടിനടക്കും; നേരം പുലരുമ്പോഴേക്കു (മനുഷ്യരെ കണ്ടുതുടങ്ങുമ്പോഴേക്കും) എല്ലാം ഓടി ഒളിക്കും. ഇതിലെ കഥാപാത്രങ്ങൾക്കുള്ളതായ സ്വഭാവവും ഇതു തന്നെയാണു്. തെളിവൊന്നും കാണിക്കാതെ അന്യന്മാരിൽ വലിയ കുററങ്ങൾ ആരോപിക്കുക. അതുതന്നെ നൂറു ശതമാനം തെററാണു്. അതിന്നുപുറമെ അവക്കുള്ള തെളിവെന്താണെന്നു കുററമാരോപിക്കപ്പെട്ടവർ ചോദിച്ചാൽക്കൂടി പറയാൻ കൂട്ടാക്കാതെ ഓടിഒളിക്കുകയും മൌനം ദീക്ഷിക്കുകയുമേ ചെയ്യുന്നുമുള്ളു. ഇതിന്നു കുറുക്കസ്വഭാവമെന്നല്ലാതെ മറെറന്താണു് പറയേണ്ടതു ? തെളിവുകാണാതെ കുററങ്ങളെ എതിർതെളിവുകൊണ്ടു് നിഷേധിക്കുന്നതെങ്ങിനെയാണു്

കഴിഞ്ഞില്ല. മതിയായ തെളിവോടുകൂടി ഞാൻ അവരിൽ കുററങ്ങൾ സ്ഥാപിക്കുന്നു. ഒന്നുകിൽ ആ കുററങ്ങൾ തങ്ങൾ ചെയ്തിട്ടില്ലെന്നു തെളിയിക്കണം. അല്ലെങ്കിൽ അത് കുററമല്ലെന്നു വ്യക്തമാക്കണം. ആത്മാഭിമാനവും സത്യസന്ധതയുമുണ്ടെങ്കിൽ രണ്ടാലൊന്നു ചെയ്യാതിരിക്കുന്നവർ അധികമുണ്ടാകയില്ല. ഇതിലെ മേല്പറഞ്ഞ കഥാപാത്രങ്ങളാണെങ്കിൽ രണ്ടിന്നും ഒരുങ്ങാതെ കുറുക്കന്മാരെപ്പോലെ അപ്പോഴും ഓടി ഒളിക്കുകയേ ചെയ്യുന്നുള്ളു. എന്നു വെച്ചാൽ പൊതുവെ നമ്പൂതിരിമാരുടേയും എൻെറയും പേരിൽ ആരോപിച്ച കുററങ്ങൾക്ക തെളിവു കാണിക്കുകയോ അവയെ പിൻവലിക്കുകയോ ചെയ്യുന്നില്ല. അവരിലും നായർസമുദായത്തിലും ഞാൻ തെളിവുസഹിതം കൊണ്ടുവന്ന ആരോപണങ്ങളെ എതിർത്തെളിവോടെ നിഷേധിക്കുവാനോ അതുകൾ അയഥാർത്ഥങ്ങളാണെന്നു വ്യക്തമാക്കുവാനോ തയ്യാറുമില്ല. ഇതിൻെറ അർത്ഥമെന്താണ്? ഇങ്ങോട്ടുകൊണ്ടുവരുന്ന കുററങ്ങളെല്ലാം കള്ളക്കുററങ്ങളാണെന്നും, അവരിൽക്കണ്ടതായ കുററങ്ങൾ നിഷേധിക്കാൻ കഴിയാത്ത യഥാർത്ഥങ്ങളാണെന്നും സമ്മതിക്കുകയാണല്ലൊ. ഇതാണ് ബ്രാഹ്മണരും ശൂദ്രരും തമ്മിലുള്ള വ്യത്യാസം. ഞാൻ ബ്രാഹ്മണനാണ്. ഈ കുറുക്കസ്വഭാവക്കാരെല്ലാം ശൂദ്രരുമാകുന്നു. ഇതിലെ കഥാപാത്രങ്ങളായ നായന്മാരെ മാത്രമല്ലാതെ ഇത്തരം ധീര—വീര—ശൂരപരാക്രമികളായി വേറെയെങ്ങും കണ്ടിട്ടില്ല; കാണുകയുമുണ്ടാവില്ല.

ടൈപ്പ്റൈററിന്നു അനവധി കീകളുണ്ട്. ഏതിന്മേൽ അമർത്തിയാലും ഒരേസ്ഥലത്തെ—പോയൻറിലെ—അതുകൾ ചെന്നടിക്കും. ഇതാണതിൻെറ സമ്പ്രദായം. അതുപോലെ ഈ കഥാപാത്രങ്ങൾക്കും ഒരു വിശേഷമുണ്ട്. ആരായാലും എന്തിന്നായാലും അധിക്ഷേപം ചെന്നുകൊള്ളുന്നതെല്ലാം നമ്പൂതിരിമാരിൽ മാത്രമാകുന്നു. ഇതും ഇവരിൽ മാത്രം കാണുന്ന അത്ഭുതാവഹമായ ഒരു പ്രത്യേകസമ്പ്രദായമാകുന്നു. ഇതൊരു പുതിയ പ്രസ്ഥാനമാണ്. അ

തിനാൽ ഇതിന്നു ഞാൻ 'ശൂദ്രപ്രസ്ഥാനം' എന്നു പേരിട്ടിരിക്കു ന്നു. അതിന്നുള്ള കാരണം പറയാം. ഈ പുതിയ പ്രസ്ഥാനം ആ വിഷ്കരിച്ചവർ ശൂദ്രന്മാർ മാത്രമാകുന്നു; ഇവരല്ലാതെ മററാരേയും ഈ പ്രസ്ഥാനത്തിൻെറ പ്രവൎത്തകന്മാരായിക്കാണുന്നില്ല. അ തിനാൽ ഇതിന്നു ഇത്രയും നല്ലതായ (അന്വത്ഥമായ) പേർ വേ റെയുണ്ടാവില്ല. ഏതായാലും ഈ ശൂദ്രപ്രസ്ഥാനം കേരള ത്തിന്നും, പ്രത്യേകിച്ചു നായർ സമുദായത്തിന്നും ഭൂഷണമല്ല; അ പകീൎത്തിക്കേ കാരണമാകൂ. അതുകൊണ്ടു് ഈ 'ശൂദ്രപ്രസ്ഥാ നം' വൎദ്ധിക്കുവാനും പ്രചരിക്കുവാനും ഇടവരാതെ സൂക്ഷിക്കണ മെന്നാണ കേരളീയരോടു പൊതുവേയും നായർസമുദായത്തോടു് പ്രത്യേകമായും ഞാൻ അഭ്യൎത്ഥിക്കുന്നതു്.

ഈ പുസ്തകത്തിൻെറ അച്ചടി കഴിഞ്ഞ ഉടനെ ഓരോ ഫോ റമെടുത്തു് തുന്നി 26–10–'64–ൽ ഇളങ്കുളത്തിന്നും പുത്തേഴത്തിന്നും ബുക്കപോസ്റ്റായി അയച്ചുകൊടുത്തു. ഈ ഉപഹാരം ഒരു മീററി ങ്ങിൽവെച്ചു് ഔപചാരികമായി സമൎപ്പിക്കുന്നതിന്നു സ്ഥലവും സമയവും നിശ്ചയിച്ചു് മറുവടി തരണമെന്നാവശ്യപ്പെട്ടുകൊണ്ടു് ഇളങ്കുളത്തിന്നും, ഈ പുസ്തകത്തിലേക്കു ഒരഭിപ്രായം എഴുതിത്തരു വാനും ആ മീററിങ്ങിൽ അദ്ധ്യക്ഷനായിരിക്കുവാനും അപേക്ഷിച്ചു കൊണ്ടു് പുത്തേഴത്തിന്നും എഴുതുകയുണ്ടായി. പുസ്തകം വായിച്ച തിന്നുശേഷം തിരികെ അയച്ചുതരുവാനാവശ്യപ്പെടുകയും അതിന്നു വേണ്ടിടത്തോളമുള്ള സ്റ്റാമ്പയക്കുകയും ചെയ്തിരുന്നു. എന്നാൽ പുത്തേഴൻ അതിന്നൊന്നും സാധ്യമല്ലെന്നു പറഞ്ഞു പുസ്തകം മടക്കി അയക്കുകയാണ ചെയ്തതു്. ഇളങ്കുളമാകട്ടെ പതിവുപോലെ ആ സ്റ്റാമ്പു് (1ക 76 പൈസ) സമ്പാദിക്കുകയും പുസ്തകം പിടിച്ചുവെ ക്കുകയും മാത്രമല്ലാതെ തിരികെ തന്നിട്ടില്ലെന്ന വസ്തുതയും ഇവിടെ വ്യക്തമാക്കുന്നു. അങ്ങിനെ ഇതിൽ പുത്തേഴത്തിൻെറ അഭിപ്രായം

പേക്ഷവാനും, ഇളങ്കളത്തിനു ഔപചാരികമായി സമൎപ്പിക്കുവാനും സാധിക്കാതെ വന്നു.

ഇളങ്കളം സമൎപ്പണത്തിന്നനുവദിച്ച മറുവടിതരാതിരിക്കുവാൻ കാരണം ഞാൻ ഷഷ്ടിപൂൎത്ത്യുപഹാരക്കമ്മററി മെമ്പറല്ലാത്തതിനാലായിരിക്കുമെന്നാണു് വിശ്വസിച്ചതു്. അതിനാൽ എന്റെ ഈ ആഗ്രഹം സാധിപ്പിച്ചുതരുവാനായി അപേക്ഷിച്ചുകൊണ്ടു് ഓരോ എഴുത്തും, ഉപഹാരത്തിന്റെ ഓരോ കോപ്പിയും ഉപഹാരക്കമ്മററി പ്രസിഡന്റായ മാത്യു കുഴിവേലിക്കും മററു ഇരുപത്തിനാലു മെമ്പർമാൎക്കും 6–11–64–ൽ അയച്ചുകൊടുത്തു. * എല്ലാ എഴുത്തുകളിലും മറുവടിക്കും പുസ്തകം രജിസ്റ്റു് ചെയ്തു് മടക്കി അയക്കുന്നതിനുമുള്ള 1ക 10 പൈസ സ്റ്റാമ്പും അടക്കം ചെയ്തിരുന്നു. എന്നാൽ ഔപചാരികമായി സമൎപ്പിക്കുന്നതിനു അവരിൽ നിന്നു അ

---

* കമ്മററിമെമ്പർമാർ:—(1) കെ. സുകുമാരൻ (കേരളകൌമുദി പത്രാധിപർ (2) പ്രൊഫ: പി. കെ. നാരായണപിള്ള M. A.; Phd. (3) എം. പി. ഉദയഭാനു (പബ്ലിക് സൎവീസ് കമ്മീഷൻമെമ്പർ) (4) പി. ടി. ഭാസ്കരപ്പണിക്കർ (പബ്ലിക സൎവീസ് കമ്മീഷൻ മെമ്പർ) (5) പ്രൊഫ: പി. സി. ദേവസ്യ. (6) ഇ. എം. എസ്സ്. നമ്പൂതിരിപ്പാടു്. (7) പ്രൊഫ: എൻ. കൃഷ്ണപ്പിള്ള (8) എ. ശ്രീധരമേനോൻ (കേരളാ ഗസററിയർ എഡിററർ) (9) കെ. പി. കേശവമേനോൻ (മാതൃഭൂമി) (10) കെ. എം. ചെറിയാൻ (മനോരമ) (11) പനമ്പിള്ളി ഗോവിന്ദമേനോൻ. (12) സഹോദരൻ അയ്യപ്പൻ. (13) ഡാക്ടർ കെ. എം. ജോർജ്ജ്. (14) മൊഹമ്മദ്കോയ. (15) പ്രഫ: ജോസഫ് മുണ്ടശ്ശേരി. (16) പുത്തേഴത്ത് രാമമേനോൻ (സാഹിത്യ അക്കാഡമി പ്രസിഡണ്ടു്) (17) എൻ. വി. കൃഷ്ണവാരിയർ (മാതൃഭൂമി) 18 കെ. എം. കുമാരൻ M. P. (19) സി. കെ. മണി. (എസ്. പി. എസ്) (20) മയ്യനാട്ട് കെ. ദാമോദരൻ. (21) എസ്. കെ. പൊറെറക്കാട്ടു്. (22) ഡാക്ടർ എം. ശ്രീനിവാസൻ. (23) എം. പി. മന്മഥൻ. (പ്രിൻസിപ്പാൾ) (24) ഡാക്ടർ പി. ജെ. തോമാസ്.

നുകൂലമായ യാതൊരു ശ്രമവും കണ്ടില്ല. അതിനാൽ അങ്ങിനെ സമർപ്പിക്കുവാൻ സാധിക്കാതെ വന്ന വിവരം കൂടി വായനക്കാരെ വ്യസനസമേതം അറിയിക്കുന്നു.

വായനക്കാരോടു എനിക്കു ഒരപേക്ഷകൂടിയുണ്ടു്. എന്റെ പ്രസ്താവനകളിൽ വ്യാജമോ തെറേറാ ഉണ്ടെന്നു തോന്നുന്ന പക്ഷം അവയെപ്പററി നേരിട്ടു ചോദ്യം ചെയ്യുകയും വിവരണവും വിശ്ദീകരണവും മററും ആവശ്യപ്പെടുകയും ചെയ്യാം. ഏതു സദസ്സിൽ വന്നും അതിന്നെല്ലാം മറുവടിപറയുവാൻ ഞാൻ ഒരുക്കമാണ്. എന്റെ മറുവടികൊണ്ടും മതിയാവാതെ എന്റെ പേരിൽക്കാണുന്നതായ തെററ് തീരാതെ അവശേഷിക്കുന്ന പക്ഷം അത്തരം ഓരോ തെററിനേയും പരസ്യമായി പിൻവലിക്കുവാനും വ്യസനം പ്രദർശിപ്പിക്കുവാനും മാപ്പു ചോദിക്കുവാനും ഞാനൊരുക്കമാകുന്നു. പക്ഷെ അതേ സദസ്സിൽതന്നെ ഇതിലെ കഥാപാത്രങ്ങളെ വരുത്തുകയും, അവരുടെ പ്രസ്താവനകളെപ്പററി എനിക്കു ചോദിക്കുവാനുള്ള സന്ദർഭമുണ്ടാക്കിത്തരികയും, സമാധാനം പറയാതിരിക്കുകയോ തൃപ്തികരമല്ലാതിരിക്കുകയോ ചെയ്താൽ അവയെ പരസ്യമായി പിൻവലിപ്പിക്കുവാനും വ്യസനം പ്രദർശിപ്പിക്കുവാനും മാപ്പുചോദിപ്പിക്കുവാനും അവർ തയ്യാറാകയും വേണമെന്നേയുള്ളു. അല്ലാതെ പുത്തേഴത്ത് രാമമേനോൻ, എ. സി. വേണുഗോപാലൻനമ്പ്യാർ മുതലായവരെപ്പോലെ എക്സ്പാർട്ടിയായി വിധിക്കാൻ മോഹിക്കേണ്ടതില്ലെന്നു അറിയിക്കുന്നു ഇതാണു ന്യായമായ മാർഗ്ഗം. അതിനാൽ ഇക്കാര്യത്തിൽ വായനക്കാരുടെ (പ്രത്യേകിച്ചു് നായർനേതാക്കന്മാരുടെ) ശ്രദ്ധ പതിയേണ്ടതാണെന്നും പറഞ്ഞുകൊള്ളട്ടെ.

പഞ്ചാംഗം പ്രസ്സ്, കുന്നംകുളം
23—11—1964.

ഗ്രന്ഥകർത്താ.

# ഷഷ്ടിപൂർത്ത്യുപഹാരം

(ഇളങ്കുളത്തിന്നു)

## അദ്ധ്യായം I

## ശകാരചക്രവത്തി ഇളങ്കുളം കുഞ്ഞൻപിള്ള.

### പ്രാരംഭം

പതിനെട്ടു പുസ്തകങ്ങളിലായി ഇളങ്കുളം നമ്പൂതിരിമാരെ 236 പ്രാവശ്യവും, ഉള്ളൂർ വലിയ കോയിത്തമ്പുരാൻ കേരളപാണിനി മുതലായ മഹാന്മാരെ 414 പ്രാവശ്യവും ശകാരിച്ചിട്ടുണ്ടു്. അതിന്നു പുറമെ മാതൃഭൂമി ആഴ്ചപ്പതിപ്പു് 31 ലക്കങ്ങളിൽ അനവധി ശകാരങ്ങൾ വേറേയുമുണ്ടു്. അവയിൽ ആരേയെല്ലാം എത്ര പ്രാവശ്യം ശകാരിച്ചിട്ടുണ്ടെന്നു കണക്കെടുത്തിട്ടില്ല. അധികവും ശകാരമാണുള്ളതു്. ഇവയിൽ നമ്പൂതിരിമാരെസ്സംബന്ധിച്ചുള്ള ശകാരങ്ങൾ ഒട്ടുമുഴുവനും കള്ളക്കേസുകളാണെന്നു എനിക്കു തോന്നി. ഞാനൊരു ചരിത്രപണ്ഡിതനല്ല. ഇളങ്കുളമാണെങ്കിൽ ചരിത്രപണ്ഡിതൻ മാത്രമല്ല ചരിത്രഗവേഷകനുംകൂടിയാണല്ലൊ. അതിനാൽ എൻെറ അറിവിനെ മാത്രം ആധാരമാക്കിക്കൊണ്ടു് അദ്ദേഹത്തിൽ കുററം ആരോപിക്കുന്നതു് മര്യാദയല്ലെന്നും തെററാണെന്നും ഞാൻ നിശ്ചയിച്ചു. ഓരോ ആരോപണത്തിന്നുമുള്ള തെളിവും ന്യായവും യുക്തിയും എന്തെന്നു അദ്ദേഹത്തോടു് എഴുതിച്ചോദിക്കുകയാണു്

ഞാൻ ചെയ്തതു്. അതിന്നു ശരിയായ മറുവടി കിട്ടുമെന്നു പ്രതീക്ഷിയ്ക്കുകയും ചെയ്തിരുന്നു. എന്നാൽ മറുവടിയ്ക്കുള്ള സ്റ്റാമ്പയച്ചിട്ടുകൂടി ഒരൊററ എഴുത്തിന്നും അദ്ദേഹം മറുവടി തന്നിട്ടില്ല. അദ്ദേഹത്തിന്നുള്ള ചരിത്രജ്ഞാനവും, നമ്പൂതിരിശ്ശകാരപാടവവും, മാനമര്യാദകളും മററും എത്രയുണ്ടെന്നറിയാൻ ഞാൻ അദ്ദേഹത്തിന്നയച്ച എഴുത്തുകളും വിവരണങ്ങളും വായിച്ചാൽ മതി. അതുകാം താഴെ ചേർക്കുന്നു

# I സുവിശേഷമഹത്വം

## (എഴുത്തു്)

കുന്നംകുളം,
27—6—'62.

ര. ര. ശ്രീ.

പ്രൊഫസർ: ഇളങ്കുളം പി. എൻ. കുഞ്ഞൻപിള്ള Esq.,
സത്യനികേതനം,
തിരുവനന്തപുരം.

'സുവിശേഷമഹത്വം' എന്നൊരു ലേഖനം ഇതൊന്നിച്ചയയ്ക്കുന്നുണ്ടു്. അതൊന്നു വായിച്ചുനോക്കി, അതിനേപ്പററി നിങ്ങാംക്കെന്തെങ്കിലും പറയാനുണ്ടെങ്കിൽ വിശദമായി എഴുതിഅയയ്ക്കണം. അതു നിങ്ങാംക്കയയ്ക്കുന്നതു് അതിന്നുവേണ്ടിയാകുന്നു.

ഈവിധം കുററാരോപണം ചെയ്യുമ്പോഠം — ശകാരിയ്ക്കുമ്പോഠം—അതിന്നുള്ള കാരണങ്ങളും തെളിവുകളും ന്യായങ്ങളും വ്യക്തമായി അവിടെത്തന്നെ കാണിച്ചു് വാദത്തിന്നിടയില്ലാത്ത വിധത്തിൽ കുററം സ്ഥാപിയ്ക്കാതിരിയ്ക്കുക പതിവില്ല. വിധിന്യായം എഴുതാതെ വിധി മാത്രം പറയുന്ന മാതിരി അങ്ങിനെ ചെയ്യാതെ ഈവിധം നിങ്ങഠം ശകാരിച്ചതു് ന്യൂനതമായവും തെററാണു്;

ധികാരമാണ്; അക്രമവുമാകുന്നു. കേവലം തെരുവുതെണ്ടിപ്പിള്ള രിൽനിന്നോ, കന്നുകാലിച്ചെക്കന്മാരിൽനിന്നോ, എരപ്പാളിക ളിൽനിന്നുപോലുമോ ഇത്തരം അസംബന്ധവും അന്യായവുമായ ശകാരം പുറപ്പെട്ടുമെന്നാരും പ്രതീക്ഷിയ്ക്കയില്ല. നീചവും നിന്ദ്യവു മായ അത്തരം ഹീനകൃത്യമാണു പെൻഷൻപററിപ്പിരിഞ്ഞ കോ ളേജ്പ്രഫസറായ നിങ്ങരം ചെയ്തിരിയ്ക്കുന്നതു്. അതു ആശ്ചര്യ്യ കരം മാത്രമല്ല വ്യസനകരംകൂടിയായി തോന്നുന്നുണ്ടു്.

ഏതായാലും നിങ്ങളുടെ ആരോപണത്തിന്നു അടിസ്ഥാനമാ യ തെളിവുകളും യുക്തികളും ന്യായങ്ങളും വിശദമായി അറിയേ ണ്ടതായ ആവശ്യം എനിയ്ക്കുണ്ടു്. അതുപോലെത്തന്നെ അതു വ്യ ക്തമായിക്കാണിച്ചു് കുററം സ്ഥാപിയ്ക്കേണ്ടതായ ബാധ്യതയും ച്ചു മതലയും നിങ്ങരംക്കുമുള്ളതാണ്. അതിനാൽ ആ ആരോപണത്തെ പ്പററി നിങ്ങരംക്ക പറയാനുള്ള എല്ലാ തെളിവുകളും യുക്തികളും ന്യായങ്ങളും ഉടനെ വിശദമായി എഴുതിഅയയ്ക്കണമെന്നു ഞാൻ ഇതിനാൽ സഗൌരവം ആവശ്യപ്പെടുന്നു. അതു കിട്ടിയാൽ ഈ ലേഖനത്തോടൊപ്പം അതും പ്രസിദ്ധം ചെയ്യാവുന്നതാണല്ലൊ.

ഈ ലേഖനം പ്രസ്സുകോപ്പിയാണ്; അതിനാൽ മറുവടിയോ ടൊന്നിച്ചു് ഇതും എനിയ്ക്കയച്ചുതരണം. അതു മടക്കരശീതിസഹി തം തപാലിൽ റജിസ്റ്റ്ചെയ്തയച്ചുതരുന്നതിന്നു് 1-ക. 31-നപ. സ്റ്റാമ്പ് ഒട്ടിച്ചു് എൻെറ മേൽവിലാസം എഴുതിയ കവറും ഇതില ടക്കം ചെയ്തിട്ടുണ്ടു്.

ഈ പ്രസ്സുകോപ്പി എൻെറ സ്വന്തമാണ്; എനിയ്ക്കു പകപ്പ് വകാശമുള്ളതാണ്. അതു നിങ്ങരംക്ക വായിയ്ക്കാനായിത്തന്നതു മാ ത്രമല്ലാതെ അതിന്മേൽ നിങ്ങരംക്ക യാതൊരവകാശവുമില്ല. അ തിനാൽ മുമ്പു ഒന്നിലധികം പ്രാവശ്യം ചെയ്തതുപോലെ ഇതു് എ നിയ്ക്കയച്ചുതരാതെ അവിടെ പിടിച്ചുവെയ്ക്കരുതു്. അങ്ങിനെ പി ടിച്ചുവെയ്ക്കുന്നതു് അപഹരണമാണ്; വിശ്വാസവഞ്ചനയാണ്.

തങ്ങൾക്ക എന്തെങ്കിലും ലാഭമോ ഗുണമോ ഉണ്ടെങ്കിലല്ലാതെ ആ രും അപഹരിയ്ക്കുകയോ വഞ്ചിയ്ക്കുകയോ ചെയ്തതായി കേട്ടിട്ടില്ല. എന്നാൽ നിങ്ങൾ യാതൊരു പ്രയോജനവുമില്ലാതേയാണല്ലൊ 'പി ള്ളാമാഹാത്മ്യ'ത്തിന്റെ കോപ്പിയും നായന്മാരുടെ പൂർവ്വചരിത്ര ത്തിന്റെ ഫോറങ്ങളും പൂനിയ്ക്കു തിരികെ അയച്ചുതരാതെ അപ ഹരിച്ചെടുത്തതു്! വെറും തസ്കരന്മാർപോലും ഈവിധം ചെയ്യുന്ന തായി കേട്ടിട്ടുണ്ടോ?

ഇപ്പോൾ മറുവടിയ്ക്കുവേണ്ടി 12 പ്രാവശ്യമായി ഒട്ടാകെ 8–ക. 84–നപ്യുള്ള സ്റ്റാമ്പ് ഞാൻ നിങ്ങൾക്കയച്ചിട്ടുണ്ട്. എ ന്നിട്ടും അതെല്ലാം നിങ്ങൾ സമ്പാദിയ്ക്കുകയേ ചെയ്തുള്ളു. ഒന്നിന്നു പോലും മറുവടി അയച്ചിട്ടില്ല. മറുവടി അയയ്ക്കാൻ നിങ്ങൾക്ക കഴിവോ ഇഷ്ടമോ ഇല്ലെങ്കിൽ ആ വിവരത്തോടുകൂടി ലേഖനം മട ക്കിത്തരികയെങ്കിലും ചെയ്യാനുള്ള മര്യാദ ഇനിമേലിൽ കാണിയ്ക്കാ തിരിയ്ക്കയില്ലെന്നു വിശ്വസിയ്ക്കട്ടെ.

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്ട് (ഒപ്പ്).

## സുവിശേഷമഹത്വം (ലേഖനം)

ഇളങ്കുളം കുഞ്ഞൻപിള്ള തന്റെ 18 പുസ്തകങ്ങളിലും 13 മാ തൃഭൂമി ആഴ്ചപ്പതിപ്പുകളിലും കൂടി ഒട്ടാകെ 250–ലധികം പ്രാവ ശ്യം നമ്പൂതിരിമാരെ ശകാരിച്ചിട്ടുള്ളതിൽ ഒന്നു ഇങ്ങിനെയാകുന്നു. "ബ്രാഹ്മണബീജത്തിനാൽ സന്താനമുണ്ടാക്കിക്കൊണ്ടാലേ നല്ല രാജാക്കന്മാരെ ലഭിക്കു എന്ന 'സുവിശേഷം' അതിനിടയിൽ രാജ കുഡുംബങ്ങളെ പഠിപ്പിയ്ക്കുവാനും കഴിഞ്ഞിരുന്നു. ബ്രാഹ്മണരുടെ മക്കളായ രാജാക്കന്മാർ അവർക്കെതിരായി 'കമ' എന്നൊരക്ഷരം ഉരിയാടാൻ ഒരുമ്പെട്ടിരുന്നില്ല." * ഒരു ഉദാഹരണംകൂടി:

* ജന്മിസമ്പ്രദായം കേരളത്തിൽ—പേജ് 45.

"11-ാംശതകം മുതൽ 16-ാം ശതകംവരെ നമ്പൂതിരിമാക്കെതിരായി എന്തെങ്കിലും പ്രവൎത്തിയ്ക്കാൻ ആൎക്കും അവകാശമുണ്ടായിരുന്നില്ല; രാജാക്കന്മാരവരുടെ കിങ്കരന്മാരായിരുന്നു." * കുഞ്ഞൻപിള്ള മനഃപൂൎവ്വം ദുഷ്ടവിചാരത്തോടും വൈരബുദ്ധിയോടും കൂടി ഈവിധം കള്ളച്ചരിത്രം എഴുതിവിടുമ്പോൾ അതിന്നു മറുപടിപറയാതെ തരമില്ല. അത് നായന്മാരെ കുറച്ചൊക്കെ ബാധിയ്ക്കാതെയും വരില്ല; ആ കാൎയ്യത്തെ സംബന്ധിച്ച് നായന്മാൎക്ക് എന്നിൽ അസുഖമുണ്ടാവരുതെന്നും, ഉണ്ടാവുകയാണെങ്കിൽതന്നെ അതു് ഇളങ്കുളത്തിന്റെ പേരിലേ ആകാവൂ എന്നും ആദ്യമേ അറിയിച്ചുകൊള്ളുന്നു.

പിള്ള പറഞ്ഞതിന്റെ അൎത്ഥമെന്തെന്നാൽ രാജസ്ത്രീകൾക്കു നമ്പൂതിരിമാരെ മാത്രമെ സ്വീകരിയ്ക്കാവൂ എന്ന് നമ്പൂതിരിമാർ രാജാക്കന്മാരെ മെരട്ടിസ്സമ്മതിപ്പിച്ചുവെന്നാണല്ലൊ. അതിന്നു യാതൊരു തെളിവും അദ്ദേഹം കാണിച്ചിട്ടുമില്ല. വെറുതെ തട്ടിവിടുക മാത്രമെ അദ്ദേഹം ചെയ്തിട്ടുള്ളു. എവിടെനിന്നാണ് കുഞ്ഞൻപിള്ളയ്ക്കു് മേൽപറഞ്ഞ സംഗതി സംശയാതീതമായി പറയാൻ കിട്ടിയതു്? അതിന്നു തെളിവെന്താണ്? അങ്ങിനെയാണെന്നതിലേയ്ക്കു വല്ല യുക്തിയുമുണ്ടോ? പിള്ളയുടെ മേൽപറഞ്ഞ പ്രസ്താവം നമ്പൂതിരിസമുദായത്തിന്നപമാനകരമാകയാൽ അതിന്നു ശരിയായ തെളിവു കാണിച്ചുതരണമെന്ന് ഞാൻ ആവശ്യപ്പെടുന്നു.

ഞാൻ പറയുന്നത് നേരെ വിപരീതമാണ്. അതിന്നു ഞാൻ കാണിയ്ക്കുന്ന തെളിവുകളേയും യുക്തികളേയും നിഷേധിച്ച് പിള്ള പറഞ്ഞതായ സംഗതി സത്യമാണെന്നു സ്ഥാപിയ്ക്കേണ്ടതായ ചുമതലയും പിള്ളയ്ക്കുണ്ടെന്നു ഞാൻ വീണ്ടും ഓൎമ്മപ്പെടുത്തുന്നു.

ഞാൻ പറയുന്നത് രാജാധികാരം മുഴുവൻ തങ്ങളുടെ ചൊല്പടിയ്ക്കുതന്നെ നടത്തണമെന്ന സ്വാൎത്ഥോദ്ദേശത്തോടെ രാജാക്കന്മാരാരുംതന്നെ—ഏഴാംകൂലികൾപോലും—സ്വസമുദായസ്ത്രീകളെ

* കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ—പേജ് 203.

സ്പൎശിയ്ക്കാൻപോലും പാടില്ലെന്നും, സകലമാന ക്ഷത്രിയരും നായർസ്ത്രീകളെ മാത്രമെ ഭാൎയ്യയായി സ്വീകരിയ്ക്കാവൂ എന്നും വാളിളക്കിക്കൊണ്ടു് രാജാക്കന്മാരെ ഭയപ്പെടുത്തി സമ്മതിപ്പിയ്ക്കുകയാണ് ചെയ്തതെന്നാകുന്നു. എന്നുവെച്ചാൽ ക്ഷത്രിയരെല്ലാം മരുമക്കത്തായക്കാരായിക്കൊണ്ടു നായർസ്ത്രീകളെ മാത്രം പരിഗ്രഹിച്ചു ജീവിയ്ക്കണമെന്നു സമ്മതിപ്പിയ്ക്കുകയാണുണ്ടായതെന്നൎത്ഥം. കുപ്രസിദ്ധന്മാരായ എട്ടുവീട്ടിൽ പിള്ളമാർ അഞ്ചെട്ടു രാജാക്കന്മാരെ നിൎദ്ദയം കളിപ്പാൻകുളത്തിൽ മുക്കിക്കൊന്ന ഭയങ്കര കഥ ആരാണറിയാത്തതു്. നായന്മാർ ക്ഷത്രിയരെ ഭയപ്പെടുത്തി സമ്മതിപ്പിച്ചുവെന്നതിന്നു എത്രയെങ്കിലും മതിയായ തെളിവുകൾ ഞാൻ കാണിയ്ക്കുകയും ചെയ്യാം.

എന്നാൽ അതിന്നു മുമ്പു് ഇളങ്കുളത്തിൻെറ മേൽചേൎത്ത പ്രസ്താവനയെ ഒന്നു വിശകലനംചെയ്തു പരിശോധിച്ചാൽ താഴെ പറയുന്ന സംഗതികൾ അതിലന്തൎഭവിച്ചിട്ടുണ്ടെന്നു കാണാം.

(1) ബ്രാഹ്മണബീജത്തിന്നു പ്രത്യേക ഗുണമൊന്നുമില്ല.

(2) വാസ്തവമതായിരിയ്ക്കെ അതിന്നു വിപരീതമായി ബ്രാഹ്മണബീജത്തിനാൽ സന്താനോല്പാദനംചെയ്താലെ നല്ല രാജാക്കന്മാരെ ലഭിയ്ക്കു എന്നു് നമ്പൂതിരിമാർ രാജകുടുംബങ്ങളെ തെററിദ്ധരിപ്പിച്ചു.

(3) എന്തിന്നുവേണ്ടി? നമ്പൂതിരിസന്താനങ്ങളായ രാജാക്കന്മാർ നമ്പൂതിരിമാരുടെ ഇഷ്ടത്തിന്നെതിരായി ഒന്നും പ്രവൎത്തിയ്ക്കയില്ലല്ലോ; ആ സ്വാൎത്ഥത്തിന്നുവേണ്ടി. ഇനി ഇവയിൽ ഓരോന്നിനെപ്പററിയും പരിശോധിച്ചു നോക്കാം.

## (1) ബ്രാഹ്മണബീജത്തിന്നു പ്രത്യേക ഗുണമൊന്നുമില്ല.

ഈ സംഗതിയെപ്പററി നായന്മാരുടെ പൂൎവ്വചരിത്രം ഒന്നാം ഭാഗത്തിലെ നാലാം അദ്ധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടു്.

അങ്ങിനെയല്ല പറയേണ്ടതു്; "ഈ കാര്യം വിശദീകരിയ്ക്കാനാണു് ആ അദ്ധ്യായം എഴുതിയിരിയ്ക്കുന്നതു്" എന്നാകുന്നു. അതിനാൽ അതു നോക്കണമെന്നു വായനക്കാരോടു് ശിപാർശിചെയ്യാനെ ഇവിടെ ഉദ്ദേശിയ്ക്കുന്നുള്ളു. എങ്കിലും അതിൻെറ ഒരു രത്നച്ചുരുക്കം മാത്രം ഇവിടെ കാണിയ്ക്കാം. അതു ഇങ്ങിനെയാകുന്നു.

"നായർസ്ത്രീകൾക്കു നമ്പൂതിരിമാരുമായി സംസർഗ്ഗംചെയ്യാനുള്ള ഭാഗ്യം സിദ്ധിച്ചിരുന്നില്ലെങ്കിൽ ഇന്നു അവർ കേവലം കമ്മാളരെപ്പോലെ താണ പടിയിലേ കാണുമായിരുന്നുള്ളു; മാത്രമല്ല പട്ടികജാതി–പട്ടികവർഗ്ഗ–ക്കാരുടെ കൂട്ടത്തിൽ തങ്ങളേയും ഉൾപ്പെടുത്തുവാനും, പ്രത്യേകാനുകൂല്യങ്ങൾ അനുവദിച്ചുകിട്ടുവാനും, പോരാത്തതു യാചിച്ചു വാങ്ങുവാനും വേണ്ടി ഹരജികളുമായി അധികാരസ്ഥന്മാരുടെ പടി തെണ്ടുന്ന ദയനീയമായ കാഴ്ചയാണു കാണുമായിരുന്നതു്."

# II തെററിദ്ധരിപ്പിക്കൽ

ഇതിനെ വിശകലനംചെയ്തു മൂന്നായി തിരിച്ചു പരിശോധിയ്ക്കേണ്ടിയിരിയ്ക്കുന്നു.

(എ) ബ്രാഹ്മണസന്താനമായേ നല്ല രാജാക്കന്മാരെ ലഭിയ്ക്കൂ എന്നു (സുവിശേഷം) നമ്പൂതിരിമാർ രാജകുഡുംബങ്ങളെ തെററിദ്ധരിപ്പിച്ചിട്ടുണ്ടോ?

(ബി) ഉണ്ടെങ്കിൽതന്നെ ഗുണമുണ്ടെന്ന കാര്യം സ്പഷ്ടമാകയാൽ അതിൽ തെററുണ്ടോ?

(സി) തെററുണ്ടെങ്കിൽതന്നെ അതു രാജാക്കന്മാർ തങ്ങളുടെ വരുതിയിൽ നില്ക്കണമെന്ന 'സ്വാത്മലാഭ'ത്തിനുവേണ്ടി ചെയ്തതാണോ?

ഇവയെപ്പററി യഥാക്രമം ഒന്നു പരിശോധിയ്ക്കുക.

രാജാക്കന്മാരേയെല്ലാം നമ്പൂതിരിമാർ അങ്ങിനെ തെററിദ്ധരിപ്പിച്ചു എന്ന വാദം രാജാക്കന്മാരാണ കൊണ്ടുവന്നതെങ്കിൽ കുറച്ചെങ്കിലും സമാധാനമുണ്ടായിരുന്നു. എന്നാൽ അങ്ങിനെ അവർ യാതോരാവലാതിയും കൊണ്ടുവരാതിരിയ്ക്കെ, സൌജന്യമായി അവരുടെ പ്രാതിനിധ്യം വഹിച്ചുകൊണ്ടു വക്കാലത്തെടുത്തു വാദിയ്ക്കാൻ വന്നതിന്നു ആദ്യമായി സാഷ്ടാംഗം നമസ്കരിയ്ക്കട്ടെ!

ഒന്നാമതു് ഇളങ്കുളത്തിൻെറ ഈ പോയൻറു്—തെററിദ്ധരിപ്പിച്ചു എന്ന വാദം—രാജാക്കന്മാൎക്ക അപമാനകരമാണെന്നാണു് എനിയ്ക്കു തോന്നുന്നതു്. അങ്ങിനെ ക്ഷണത്തിൽ തെററിദ്ധരിയ്ക്കത്തക്ക മണ്ടന്മാരാണു് രാജാക്കന്മാരെല്ലാമെന്നാണല്ലൊ ഇതിൽനിന്നു തെളിയുന്നതു്. പക്ഷെ അതിൻെറ സമാധാനം രാജാക്കന്മാർ വേണമെങ്കിൽ ചോദിച്ചുകൊള്ളട്ടെ. ഒന്നോ രണ്ടോ—അഥവാ അല്പം ചില രാജകുഡുംബങ്ങളെത്തന്നെയോ—അങ്ങിനെ നമ്പൂതിരിമാൎക്ക തെററിദ്ധരിപ്പിയ്ക്കാൻ കഴിഞ്ഞു എന്നു പറഞ്ഞാലും ക്ഷന്തവ്യമാണു്. കേരളത്തിലുണ്ടായിരുന്ന സകലമാന രാജകുഡുംബങ്ങളേയും അങ്ങിനെ ഒരേ രീതിയിൽ ചതിയ്ക്കാൻ നമ്പൂതിരിമാൎക്ക കഴിഞ്ഞുവെന്നു പറയുന്നതു് നായർസ്ത്രീകളെ മുഴുവനും വ്യഭിചാരിണികളും കുലടകളുമാക്കിയതും, മക്കത്തായമായിരുന്ന നായർസമുദായത്തെ ഒന്നാകെ മരുമക്കത്തായമാക്കിയതും നമ്പൂതിരിമാരാണെന്നു പറയുന്നതിനേക്കാൾ കൂടുതൽ ചിന്താവിഷയമല്ല. രാജാക്കന്മാൎക്ക സ്വന്തമായി ആലോചിയ്ക്കാൻ യാതൊരു കഴിവുമുണ്ടായിരുന്നില്ലെന്നും, ഇതുവരെ ഉണ്ടായിട്ടുമില്ലെന്നും, അവരുടെ തലയിൽ വെറും പൂഴിയാണുള്ളതെന്നുമാണോ പിള്ള ധരിച്ചിരിയ്ക്കുന്നതു്? "കൃമികീടാദികളെക്കൂടി അവനവനെപ്പോലെതന്നെ വിചാരിയ്ക്കണം" എന്നതു് ഒരു വലിയ തത്വമാണു്. * അതദ്ദേഹം നല്ലവണ്ണം പഠിച്ചി

---

* "ആത്മവൽ സതതം പശ്യേദപി കീടപിപീലികം"—അഷ്ടാംഗഹൃദയം.

രിക്കുന്നു. അതിനാൽ അദ്ദേഹത്തിൻേറതുപോലെത്തന്നെയാണു രാജാക്കന്മാരുടെ തലയുമെന്നു വിചാരിച്ചാൽ തെററില്ലല്ലോ.

'തെററിദ്ധരിപ്പിക്കുക' ഇളകുളത്തിന്നെപ്പോഴും കുററപ്പെടുത്തുവാനുള്ള ഒരു പല്ലവിയാണിതു്. ഈ കേരളത്തിൽ കുഞ്ഞൻപിള്ളയ്ക്കിഷ്ടമില്ലാത്തതായിക്കാണുന്നതായ വിശ്വാസങ്ങളും നടവടികളുമെല്ലാംതന്നെ—അതു നായന്മാരിൽ മാത്രമല്ല ഏതു ജനസമുദായത്തിലായാലും ശരി—അതു ആയിരമോ, രണ്ടായിരമോ കൊല്ലങ്ങൾക്ക മുമ്പു് നടപ്പായിട്ടുള്ളതായാലും അന്നുതന്നെ നമ്പൂതിരിമാർ തെററിദ്ധരിപ്പിച്ചതും അടിച്ചേല്പിച്ചതുമാകുന്നു. നമ്പൂതിരിമാരൊഴികെ മററാക്കും ആദികാലം മുതൽക്കതന്നെ യാതൊരു വിശേഷബുദ്ധിയും കഴിവുമില്ലെന്നും, ഉണ്ടായിരുന്നില്ലെന്നുമാണു് പിള്ളയുടെ പക്ഷം.

നല്ല വക്കീലന്മാരുടെ സമീപത്തേയ്ക്കാണല്ലോ കക്ഷികൾ പോവുക. അപ്പോൾ അതു അവരുടെ പ്രചരണംകൊണ്ടാണെന്നും മററും കേസുകിട്ടാത്ത ഞായറാഴ്ചവക്കീലന്മാർ ആക്ഷേപിക്കുക പതിവാണു്. നല്ല ഡാക്ടർമാരുടെ അടുക്കലേയ്ക്കു രോഗികൾ കൂട്ടം കൂട്ടമായി പോകുന്നതു കാണുമ്പോൾ അതേവിധംതന്നെ മുറിവൈദ്യന്മാരും പറയാറുണ്ടു്. തങ്ങൾക്ക യോഗ്യതയില്ലാഞ്ഞിട്ടോ അവക്ക യോഗ്യത ജാസ്തിയുണ്ടായിട്ടോ അല്ല അങ്ങിനെ വരുന്നതെന്നും, തങ്ങൾ കള്ളപ്രചരണത്തിനു തുനിയാത്തതു മാത്രമാണതിന്നു കാരണമെന്നുമാണു അവർ പറയുക പതിവു്. പിള്ളയുടെ ഈ 'തെററിദ്ധരിപ്പിക്കൽ' വാദത്തിന്നും അതിന്നും തമ്മിൽ എന്താണു ഭേദം? ബ്രാഹ്മണബീജത്തിൻെറ ഗുണം ബുദ്ധിയുള്ളവക്കൊക്കെ അറിയാൻ കഴിയും. രാജാക്കന്മാർ അതു നല്ലവണ്ണം മനസ്സിലാക്കി. അതിന്നു നമ്പൂതിരിമാരാണോ ഉത്തരവാദികൾ? ക്ഷത്രിയസ്ത്രീകളെ മുഴവൻ തങ്ങൾക്ക മാത്രമായി കിട്ടണമെന്ന ആവശ്യം നമ്പൂതിരിമാക്കാണോ ഉള്ളതു്? അതോ തങ്ങളുടെ സ്ത്രീകൾക്ക സംബന്ധക്കാരായി

രിയ്ക്കാൻ നമ്പൂതിരിമാരെ മാത്രമെ അനുവദിയ്ക്കൂ എന്ന നിർബ്ബന്ധം രാജാക്കന്മാർക്കല്ലെ ഉണ്ടായിരുന്നതു്? (ഈ ചോദ്യത്തിന്നുള്ള മറുപടികൊണ്ടാണു കാര്യം തെളിയുക. അതു നായന്മാരുടെ പൂർവ്വചരിത്രം 2–ാം ഭാഗത്തിലെ ചില വിവാഹവിശേഷങ്ങൾ എന്ന 3–ാം അദ്ധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളതിനാൽ ഇവിടെ വിട്ടുകളയുന്നു).

ബ്രാഹ്മണസന്താനങ്ങൾക്കു പ്രത്യേക ഗുണമുണ്ടെന്നു രാജാക്കന്മാർക്കു നിശ്ചയമുണ്ടായിരുന്നില്ല. നമ്പൂതിരിമാർ പ്രലോഭനംചെയ്തു പറഞ്ഞു മെരട്ടി അങ്ങിനെ രാജാക്കന്മാരെ തെററായി വിശ്വസിപ്പിയ്ക്കുകതന്നേയാണുണ്ടായതെന്നു വിചാരിയ്ക്കുക. വാസ്തവത്തിൽ ബ്രാഹ്മണബീജമായാൽ പ്രത്യേക ഗുണമുണ്ടെന്നു വ്യക്തമായ സ്ഥിതിയ്ക്കു (നായന്മാരുടെ പൂർവ്വചരിത്രം 1–ാം ഭാഗം 4–ാമദ്ധ്യായം നോക്കുക) അങ്ങിനെ ധരിപ്പിയ്ക്കാൻ നമ്പൂതിരിമാർക്കു് കഴിഞ്ഞതു നാട്ടിലേയ്ക്കു ഗുണമല്ലെ ഉണ്ടാകുക? ഒരിയ്ക്കലും ദോഷമാകയില്ലല്ലോ. അതിനാൽ ആ കാര്യത്തിൽ തെറെറന്താണു്?

## (3) സ്വാതന്ത്ര്യം

വാസ്തവത്തിൽ ബ്രാഹ്മണബീജത്തിന്നു പ്രത്യേകമായ ഗുണമൊന്നുമില്ലെന്നും, നമ്പൂതിരിമാരുടെ ഉപദേശവും പ്രേരണയും മററും കാരണമായി രാജാക്കന്മാർ അതിൽ ഭ്രമിച്ചു കുടുങ്ങിപ്പോവുകയാണു ചെയ്തതെന്നും വാദത്തിന്നുവേണ്ടി സമ്മതിയ്ക്കുക. എന്നാൽ തന്നെ രാജാക്കന്മാരെ സ്വാധീനമാക്കുക എന്ന സ്വാർത്ഥലാഭത്തിന്നുവേണ്ടിയാണെന്ന തെമ്മാടിത്തം പിള്ളയ്ക്കെങ്ങിനെ തീരുമാനിയ്ക്കാൻ കഴിഞ്ഞു? ഗുണമുണ്ടെന്ന ഉത്തമവിശ്വാസത്താലല്ല നമ്പൂതിരിമാർ അങ്ങിനെ രാജാക്കന്മാരെ ധരിപ്പിച്ചതെന്നതിലേയ്ക്കു എന്തു തെളിവാണു് പിള്ളയ്ക്കു ഹാജരാക്കാനുള്ളതു്? ഗുണം കിട്ടുമെന്ന ഉത്തമവിശ്വാസത്തോടേ പ്രവർത്തിയ്ക്കുകയും, ഫലം വിപരീതമായി

പ്പരിണമിയ്ക്കുകയും ചെയ്തിട്ടുള്ള സംഭവങ്ങൾ മഹാന്മാർക്കുപോലും ദുർല്ലഭമല്ലല്ലോ. കാശ്മീർകാര്യത്തെപ്പററി ഐക്യരാഷ്ട്രസഭയിൽ ആവലാതി ബോധിപ്പിച്ചതും, ഷേക്കബ്ദുള്ളയെ വിശ്വസിച്ചതും, ചൈനയെ ബന്ധുവായിക്കരുതിയതും മററും നമ്മുടെ പ്രധാനമന്ത്രി നെഹ്റുവിന്നു പററിയ അബദ്ധങ്ങളല്ലെ? ആദ്യം അങ്ങിനെ പ്രവർത്തിച്ചതു അപകടത്തിലാക്കാനോ സ്വാർത്ഥത്തിന്നുവേണ്ടിയോ ആണെന്നു പറയാമോ? നല്ല വിദഗ്ദ്ധന്മാരായ ഡാക്ടർമാർതന്നെ ഓപ്പറേറവുചെയ്തിട്ടും പല രോഗികളും മരിച്ചതായ സംഭവമില്ലെ? സുഖപ്പെടുത്താമെന്ന ഉത്തമവിശ്വാസത്തോടെയല്ല കൊല്ലാൻവേണ്ടിയാണ് ഓപ്പറേറവുചെയ്തതെന്നു അവരെ കുററപ്പെടുത്തിയാലത്തെ കഥ എന്താണ്? ലോകസംഭവങ്ങൾ ഈ വിധത്തിലിരിയ്ക്കെ, നൂറുകണക്കു കൊല്ലങ്ങൾക്കു മുമ്പു നടപ്പിലായിരിയ്ക്കുന്ന ഒരു നടപടിയെ യാതൊരന്വേഷണവും തെളിവും കൂടാതെ നമ്പൂതിരിമാരുടെ സ്വാർത്ഥത്തിന്നുവേണ്ടി നടപ്പാക്കിയതാണെന്നു പറയാൻ തെമ്മാടികളിലുംവെച്ചു തെമ്മാടികൾക്കല്ലാതെ ധൈര്യമുണ്ടാകുമോ? അതല്ല അത്ഭുതം! കേവലം ഒരു വ്യക്തിയേയോ ഒരു തറവാട്ടുകാരേയോ അല്ല ഈ വിദ്വാൻ ഇങ്ങിനെ ജല്പിയ്ക്കുന്നതു; നമ്പൂതിരിസമുദായത്തെ മുഴുവനും കുററപ്പെടുത്തിക്കൊണ്ടാകുന്നു. കേവലം പിച്ചക്കാർക്കും തെരുവുതെണ്ടികൾക്കും മററുമല്ലാതെ ഈ വിധം പറയാൻ ചങ്കുറപ്പുണ്ടാകുമോ?

സാധാരണ മനുഷ്യരെല്ലാം—മൃഗങ്ങൾപോലും—സ്വന്തം സമുദായത്തിൽനിന്നു വിവാഹംചെയ്യാനല്ലെ ആഗ്രഹിയ്ക്കുക പതിവ്? വിദേശവാസത്താലോ മററെന്തെങ്കിലും പ്രതിബന്ധത്താലോ അതിന്നു തരപ്പെടാതെ വന്നാൽ മാത്രമല്ലെ വിജാതീയസ്ത്രീകളെ വിവാഹം ചെയ്യാറുള്ളു. അല്ലാതെ ഒരൊററ പുരുഷനെങ്കിലും സ്വജാതിസ്ത്രീയെ വിവാഹംചെയ്യാൻ പാടില്ലെന്ന നിയമം ലോകത്തിലെവിടെയെങ്കിലും നടപ്പിലുണ്ടായിരുന്നതായി ചരിത്രത്തിൽ കണ്ടിട്ടുണ്ടോ?

എന്നാൽ ക്ഷത്രിയരുടെ നിലയെന്താണു്? രാജാക്കന്മാർക്കു മാത്രമല്ല രാജവംശക്കാരായ ഒരൊററ ക്ഷത്രിയനുപോലും സ്വജാതിസ്ത്രീകളെ വിവാഹംചെയ്യാൻ പാടില്ലെന്നും, സകലമാന ക്ഷത്രിയരും നായർസ്ത്രീകളെ മാത്രമേ വിവാഹംചെയ്യാൻ പാടുള്ളുവെന്നുമല്ലെ ഇവിടെ നടപ്പിലുണ്ടായിരുന്ന നിയമം? തക്കതായ കാരണം കൂടാതെ ഇങ്ങിനെ ഒരു നടപടിയുണ്ടാവില്ലെന്നു മനസ്സിലാക്കാൻ വലിയ ബുദ്ധിയൊന്നും ആവശ്യമില്ല. അതിൻെറ ഏകകാരണം പട്ടാളക്കാരായ നായന്മാരുടെ ഭീഷണിയും നിർബ്ബന്ധവുമാണെന്നു പറഞ്ഞാൽ ആരാണു എതിർക്കുക? എങ്ങിനെയാണു എതിർക്കുവാൻ കഴിയുക?

താഴെ പറയുന്ന സംഗതികൾകൊണ്ടു ഇതു് കൂടുതൽ വ്യക്തമാകും. നായന്മാരുടെ വീര്യപരാക്രമാദികളെ പുകഴ്ത്താത്ത വിദേശസഞ്ചാരികളില്ല. അങ്ങിനെയുള്ള നായന്മാരായിരുന്നുവല്ലോ കേരളത്തിലെ പട്ടാളക്കാർ മുഴുവനും. നായന്മാരെ മാത്രമല്ലാതെ മറെറാരു വർഗ്ഗക്കാരേയും പട്ടാളത്തിൽ ചേർത്തിരുന്നില്ല; അവരുമായി ഒത്തുചേർന്നു ഒരേ അണിയിൽ നിന്നുകൊണ്ടു യുദ്ധംചെയ്യാൻ നായന്മാർ സമ്മതിച്ചിരുന്നതുമില്ല. അങ്ങിനെ മുൻകാലങ്ങളിൽ പട്ടാളക്കാർ എന്നും നായന്മാർ എന്നുമുള്ളതു ഒരേ പര്യായമായിത്തീർന്നിരുന്നു. 'നായർപട്ടാളം' എന്ന പേർ പ്രസിദ്ധമായതുതന്നെ ആ കാരണത്താലാകുന്നു.

കേവലം മുന്നണിയിൽ പോയി യുദ്ധംചെയ്യുന്ന പട്ടാളക്കാർ മാത്രമല്ല സൈന്യനായകന്മാരും, നാടുവാഴികളും, ദേശാധിപന്മാരും നായന്മാർ മാത്രമായിരുന്നുവല്ലോ. അഞ്ഞൂററു്—ആയിരം—പതിനായിരം എന്നും മററുമുള്ള പേരിൽ അറിയപ്പെട്ടിരുന്നതെല്ലാം അത്രയും പട്ടാളത്തിൻെറ അധിപന്മാരായ സൈന്യനായകന്മാരും നാടുവാഴിപ്രഭുക്കളും മററുമായിരുന്നുവല്ലോ. * അതുകൊണ്ടും കഴിഞ്ഞി

* കുഞ്ഞൻപിള്ളയുടെ 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകളിലെ' ചാവേററുപട എന്ന ലേഖനം നോക്കുക.

ല്ല; വേലുത്തമ്പിദളവ, മങ്ങാട്ടച്ചൻ, പാലിയത്തച്ചൻ, കാരമ്പ ള്ളിക്കുറുപ്പ് മുതലായ മന്ത്രിമാരും നായന്മാർ മാത്രമായിരുന്നുവെന്നു പ്രസിദ്ധമല്ലെ? ഇങ്ങിനെ എടക്കാലത്തുവെച്ച 'കേരളഭരണം' എന്നുവെച്ചാൽ 'നായർഭരണം' എന്നായിത്തീരും ഫലം. ആ നായന്മാരാണെങ്കിൽ കേവലം പട്ടാളക്കാരുമാകുന്നു. അങ്ങിനെ ഒരു പട്ടാളഭരണമാണു എടക്കാലത്തു് കേരളത്തിൽ തേർവാഴ്ച നട ത്തിയിരുന്നതു്. അതിന്നു ഒരു തെളിവുകൂടി ഞാൻ കാണിയ്ക്കാം.

കുമുദാന്തിയുടെ കഥ:—

പാറളിക്കാട്ടെന്ന പ്രദേശത്തു് 'വത്തിക്കാട്ട്' ചിരുതേയിയു ടെ മിററത്തു് ശക്തൻതമ്പുരാൻെറ മുമ്പിൽവെച്ചു് ഇക്കണ്ണൻകുമു ദാന്തിയെ നായർപട്ടാളക്കാർ എണ്ണയിൽ മുക്കിയ തുണി ചുററി തീ ക്കൊളുത്തിയ കഥ പ്രസിദ്ധമാണു്. അതിങ്ങിനേയാകുന്നു.

ഇക്കണ്ണൻ ഈഴവനാണു്. 'കുമുദാന്തി' എന്നതു് അക്കാലത്തെ ക്രിമിനലും സിവിലും വലിയ അധികാരശക്തിയുള്ള ഒരുതരം ഉ ദ്യോഗത്തിൻെറ പേരാകുന്നു. 'വത്തിക്കാട്ടെ'ന്നതു് ഒരു നായർത റവാടാണു്. പാറളിക്കാട്ടെന്ന പ്രദേശം തൃശ്ശൂർനിന്നു അഞ്ചെട്ടു നാഴിക വടക്കുമാകുന്നു.

എന്തോ ആവശ്യം പ്രമാണിച്ചു് ഒരു ദിവസം കുമുദാന്തിചി രുതേയിയുടെ വീട്ടിൽ കയറിച്ചെന്നു. അവിടെ പുരുഷന്മാരായി ആരുമുണ്ടായിരുന്നില്ല. മധുരപ്പതിനേഴുകാരിയായ ചിരുതേയിയെ കണ്ടപ്പോൾ അയാൾ ഭ്രമിച്ചുവശാവുകയും ചെയ്തു. കുമുദാന്തി ക്രൂ രനും സാഹസികനുമായിരുന്നതിനാൽ പുലിയുടെ മുമ്പിൽപെട്ട മാൻകുട്ടിയെപ്പോലെ അവൾ പേടിച്ചുവിറച്ചു. ഒന്നുകിൽ അതിന്നു വഴങ്ങണം; അല്ലെങ്കിൽ അവൻ തൻെറ കഥ കഴിയ്ക്കും. അപ്പോൾ അവൾ പെട്ടെന്നൊരു സൂത്രം പ്രയോഗിച്ചു. അന്നു് തിങ്കളാഴ്ചയാ

കയാൽ തനിക്ക നോൽമ്പാണെന്നും, അതിനാൽ പിറേറദിവസ ത്തേയ്ക്കാക്കിത്തരണമെന്നും അപേക്ഷിയ്ക്കുകയാണുണ്ടായത്.

പണ്ടുകാലത്ത് ഈഴവക്കയിത്തമുണ്ടായിരുന്നില്ല. പിന്നീട് നായന്മാർ കെട്ടിവെച്ചതാണ് ഈ അയിത്തമെന്ന ഒരേപ്പാട്. *

ഈ പരിതസ്ഥിതിയിൽ കുമൂദാന്തിയുടെ ആവശ്യം അത്ര കു റാകരമാണെന്ന അയാൾക്ക തോന്നാതിരുന്നതിൽ തെറെറന്താണ്? അന്നത്തെ കൊച്ചിരാജാവായ ശക്തൻതമ്പുരാൻ അന്ന തൃശ്ശൂർ വന്നി ട്ടുണ്ടെന്ന അറിഞ്ഞതിനാൽ അവൾ നേരെ തൃശ്ശൂക്ക പോയി ഈ സ ങ്കടം അവിടുത്തെ അറിയിച്ചു. അവിടുന്ന് "പേടിയ്ക്കേണ്ട, രക്ഷിച്ചു കൊള്ളാം" എന്ന പറഞ്ഞു അവളെ സമാധാനിപ്പിച്ച് മഞ്ചലിൽ ക യററി അയയ്ക്കുകയും ചെയ്തു. ആ കാലത്ത് പാർളിക്കാട് ഏതാണ്ടൊ രു കാട്ടപ്രദേശമായിരുന്നു. പിറേറദിവസം കോമക്കുറുപ്പ് എന്നൊരു പടനായകനും 21 നായർപട്ടാളക്കാരുമൊന്നിച്ച് ആരുമറിയാതെ വത്തിക്കാട്ടുവീടിൻെറ സമീപത്തു പുറമായി ഒളിച്ചിരുന്നു. രാത്രി യായപ്പോൾ കുമൂദാന്തി വന്നു സംശയംകൂടാതെ ഉമ്മറത്തു കയറി. മുൻനിശ്ചയമനുസരിച്ച് ചിരുതേയി ഒന്നു നിലവിളിച്ച നിമിഷ ത്തിൽ തമ്പുരാനും പട്ടാളക്കാരും വീടു വളഞ്ഞു. അപ്പോൾതന്നെ തമ്പുരാൻ കുമൂദാന്തിയെ പിടിച്ചു ജയിലിലിടാൻ കല്പിച്ചു.

പക്ഷെ അപ്പോഴയ്ക്കും പട്ടാളക്കാർ ക്ഷോഭിച്ചുവശായി. ജയി ലിലേയ്ക്കയയ്ക്കയില്ലെന്നും, അവനെ ശിക്ഷിയ്ക്കാനായി തങ്ങൾക്ക വിട്ടുതരണമെന്നും അവർ ആവശ്യപ്പെട്ടു. കോമക്കുറുപ്പ് നായർ പട്ടാളത്തിൻേറയെല്ലാം തലവനാണ്. ബാക്കി 21 പേർ അയാൾ ക്ക പ്രത്യേകം വിശ്വസ്തന്മാരായ ധീരന്മാരുമാകുന്നു. ഇവർ അതൃപ്ത രായാൽ പട്ടാളക്കാർ മുഴുവനും തൻെറ ആജ്ഞയെ അനുസരിയ്ക്കാ തെ തന്നെ എതിർത്തേയ്ക്കാമെന്ന അദ്ദേഹത്തിന്നറിയാം. കൊച്ചി

---

* നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗത്തിലെ പ്രതികാരം എന്ന അദ്ധ്യായം നോക്കുക.

ത്തമ്പുരാനു നായർപട്ടാളത്തെ ഭയമായിരുന്നുവെന്നു് R. നാരായണപ്പണിക്കരും സമ്മതിച്ചിട്ടുണ്ടു്. *

പട്ടാളക്കാർക്കു വിരോധമായാൽ പിന്നെ രാജാവില്ലല്ലോ. സിറിയയിലും ഇൻഡോനേഷ്യയിലും മററും അടുത്തകാലത്തുണ്ടായ പട്ടാളവിപ്ലവത്തിൻെറ കഥ ആരാണറിയാത്തതു്? എന്തിനധികം പറയുന്നു! പട്ടാളക്കാരുടെ നിർബ്ബന്ധത്തിന്നു വഴങ്ങിക്കൊടുക്കാതെ തമ്പുരാനു നിവൃത്തിയില്ലാതായി. അതിനാൽ കുമുദാന്തിയെ ജയിലിലേയ്ക്കയയ്ക്കാതെ അപ്പോഴുംതന്നെ ശക്തൻതമ്പുരാൻെറ മുമ്പിൽ വെച്ചു് എണ്ണയിൽ മുക്കിയ തുണി കുമുദാന്തിയുടെ ദേഹമാസകലം ചുററി തീക്കൊളുത്തി ജീവനോടെ ദഹിപ്പിയ്ക്കുകയാണുണ്ടായതു്. ശക്തൻതമ്പുരാൻെറ കാലത്തുകൂടി നായർപട്ടാളത്തിന്നു ഇത്രയെല്ലാം കഴിവുണ്ടായിരുന്നു. എന്നാൽ അവരുടെ സുവർണ്ണകാലമായ (നായർതേർവാഴ്ചക്കാലമായ) കൊ. വ. 3-ാം നൂററാണ്ടിലെ സ്ഥിതി എന്തായിരിയ്ക്കുമെന്നു വായനക്കാർ തീരുമാനിച്ചാൽ മതി. അക്കാലത്തു് രാജാക്കന്മാർ നാമമാത്രമായിത്തീർന്നിരുന്നു. നായർപട്ടാളക്കാരുടെ ഇഷ്ടമല്ലാതെ രാജ്യത്തൊന്നും നടക്കുകയില്ല; രാജാക്കന്മാരുടെ നിലനില്പുതന്നെ പട്ടാളത്തെ ആശ്രയിച്ചായിരുന്നു. അങ്ങിനെയുള്ള ഭയത്താൽ രാജാക്കന്മാർ ഒട്ടൊക്കെ നായർപട്ടാളത്തിൻെറ ആജ്ഞാനുവർത്തികളായിത്തീർന്നതിൽ അത്ഭുതമില്ലല്ലോ അവർ എന്തക്രമം ചെയ്താലും ചോദ്യമില്ല; അപ്രകാരംതന്നെ എന്തക്രമം ചെയ്യുന്നതിന്നും അവർ മടിച്ചിരുന്നുമില്ല.

നായർഭരണമാണു് കേരളത്തിൽ നടന്നിരുന്നതെന്നതിലേയ്ക്കു് ഒന്നാംതരം തെളിവല്ലെ മേൽക്കാണിച്ചതു്. ഇപ്രകാരംതന്നെ സകലമാന ക്ഷത്രിയരും നായർസ്ത്രീകളെ മാത്രമേ വിവാഹംചെയ്യാൻ പാടുള്ളുവെന്നു നായന്മാർ വാളിളക്കി ഭീഷണിപ്പെടുത്തി സമ്മതിപ്പിച്ചു.

* ഭാഷാസാഹിത്യചരിത്രം—പേജ് 61, 62.

കേരളത്തിലുണ്ടായിരുന്ന വലിയ ശക്തന്മാരായ രാജാക്കന്മാരെല്ലാം A. D. 11-ാം നൂററാണ്ടുവരെ മക്കത്തായക്കാരായിരുന്നുവെന്നും, അതിന്നു ശേഷമാണ് അവരെല്ലാം മരുമക്കത്തായക്കാരായിത്തീർന്നതെന്നും ഇളങ്കുളംതന്നെ സമ്മതിയ്ക്കുന്നുണ്ട്. * എന്നാൽ അത്രമാത്രമല്ലാതെ അതിന്നെന്തായിരുന്നു കാരണമെന്നു അദ്ദേഹം പറയുന്നില്ല; ആ കാര്യം ബോധപൂർവ്വം മിണ്ടാതെ വിഴുങ്ങിക്കളഞ്ഞിരിയ്ക്കുയാകുന്നു. ആദ്യം മക്കത്തായക്കാരായിരുന്നുവെന്നും, പിന്നീടു മരുമക്കത്തായക്കാരായിത്തീൎന്ന അവരുടെ പിൻവാഴ്ച്ചക്കാർ തന്നെയാണു കേരളത്തിലുണ്ടായിരുന്നതും ഇപ്പോഴുള്ളതുമായ ക്ഷത്രിയരെന്നും ഞാൻ സമ്മതിയ്ക്കുന്നു. എന്നാൽ അത്രയും പ്രബലന്മാരായ രാജാക്കന്മാർ—ചില രാജാക്കന്മാർ മാത്രമല്ല സകലമാന രാജാക്കന്മാരും—എല്ലാ ക്ഷത്രിയരുംതന്നെ—അനാദികാലം മുതൽ അനുസരിച്ചിരുന്ന സ്വന്തം ദായക്രമമായ മക്കത്തായത്തെ ഉപേക്ഷിച്ച് മരുമക്കത്തായം സ്വീകരിയ്ക്കണമെങ്കിൽ അതിന്നു തക്കതായ—ഒഴിച്ചുവിടാൻ സാദ്ധ്യമല്ലാത്ത—ഒരു കാരണമുണ്ടാവാതെ തരമില്ല തന്നെ.

മരുമക്കത്തായമെന്നതു ശരിയായ നല്ല ദായക്രമമല്ലെന്നും, അതു പ്രകൃതിയ്ക്കനുസരിച്ചതല്ലെന്നും, ജനസമുദായത്തിന്റെ പരിഷ്കാരഗതിയിൽ ഒരു താണ കാലഘട്ടമാണതെന്നും (ഈ വിഷയത്തിൽ അഭിപ്രായഭേദം വളരെയുണ്ട്; അതിരിയ്ക്കട്ടെ) മററും ഇളങ്കുളംതന്നെ ഒന്നിലധികം പ്രാവശ്യം മുക്തകണ്ഠം പ്രസ്താവിച്ചിട്ടുള്ളതാണല്ലൊ. പല കേരളരാജാക്കന്മാരും കിഴക്കൻജില്ലകളിലെ രാജാക്കന്മാരായിട്ടു മാത്രമല്ല മഗധം, ഹേഹേയം മുതലായ ഉത്തരേന്ത്യയിലെ രാജാക്കന്മാരുമായിട്ടുകൂടി വിവാഹബന്ധത്തിലേപ്പെട്ടിരുന്നതായി ചരിത്രത്തിൽ കാണുന്നുണ്ട്. വാസ്തവമങ്ങിനെ ഇരിയ്ക്കെ, ഈ കേരളരാജാക്കന്മാരാക്കുംതന്നെ അന്യോന്യം വിവാഹം ചെയ്യാമെന്നതിന്നു

* കേരളത്തിലെ ഇരുളടഞ്ഞ ഏടുകൾ—പേജ് 173.

പുറമെ പുറംരാജ്യങ്ങളുമായും വിവാഹബന്ധത്തിലേപ്പെടാൻ വല്ല പ്രയാസവുമുണ്ടാകുമോ? അപ്പോഠം അതിനൊന്നും നില്ക്കാതെ ക്ഷത്രിയരെല്ലാംതന്നെ ഒന്നാകെ മരുമക്കത്തായത്തിലേയ്ക്കു പരിവത്തനം ചെയ്യപ്പെടണമെങ്കിൽ അതിന്നു മതിയായ കാരണമുണ്ടെന്നു തീച്ച്യയാണ്. നായന്മാക്ക മരുമക്കത്തായം സ്വീകരിയ്ക്കേണ്ടിവന്നതു് ജന്മികളായ നമ്പൂതിരിമാരുടെ നിബ്ബന്ധത്താലാണ എന്നു് ഇളങ്കളം അസന്ദിഗ്ദ്ധമായി പറയുന്നു. ഈ രാജാക്കന്മാരാണെങ്കിൽ അങ്ങിനെ ചെയ്തതു് മറെറാരു പ്രേരണയും നിബ്ബന്ധവും കൂടാതെ സ്വമനസ്സാലെതന്നെയാണെന്നു പറയാൻ ധൈയ്യപ്പെടുമോ? അവർ സന്തോഷത്തോടെ മരുമക്കത്തായത്തിലേയ്ക്കു ഓടിവന്നതായിരിയ്ക്കുമോ? നായന്മാക്ക (മനുഷ്യക്കൊക്കെത്തന്നെ) ചീത്തയായ മരുമക്കത്തായം രാജാക്കന്മാക്ക കൊതിയ്ക്കത്തക്കവണ്ണം നല്ലതായിത്തീൎന്നുവെന്നാണോ മി: പിള്ളയുടെ നിഗമനം? അന്യോന്യവിരുദ്ധമായ ഈ അസംബന്ധത്തെ മററാരും ചോദ്യംചെയ്യുകയില്ലെന്നു വിചാരിയ്ക്കുന്നുണ്ടോ? ഇല്ലെങ്കിൽ അതിന്നുള്ള കാരണം സൂചിപ്പിയ്ക്കുപോലും ചെയ്യാതെ വിട്ടുകളഞ്ഞതു് മനഃപൂവ്വംതന്നേയല്ലെ?

നായന്മാരുടെ ബഹുഭർത്തൃത്വത്തിൻേറയും മരുമക്കത്തായത്തിൻേറയും ഉത്ഭവചരിത്രത്തെപ്പററി ഒന്നു പിന്നോക്കം തിരിഞ്ഞന്വേഷിച്ചാൽ കായ്യമെല്ലാം അവതാളത്തിലാകുമെന്നും, നായന്മാരുടെ പൂവ്വചരിത്രം ഒന്നാം ഭാഗത്തിൽ * ഞാൻ പ്രസ്താവിച്ചിട്ടുണ്ടു്. അതുപോലെ ഇതിൻേറയും ആദിചരിത്രം അന്വേഷിച്ചാൽ വഷളാവുകയേ ചെയ്യൂ എന്നും അദ്ദേഹം കണ്ടു. ബഹുഭർത്തൃത്വത്തിൻെറ ഉത്ഭവത്തെപ്പററി ഒന്നും പറയാതിരിയ്ക്കുകയും, മരുമക്കത്തായോത്ഭവത്തിൻെറ കുററം നമ്പൂതിരിമാരിൽ മനഃപൂവ്വം ദുഷ്ടവിചാരത്തോടുകൂടി ആരോപിയ്ക്കുകയും ചെയ്തതു് അതുകാരണത്താലാണല്ലോ. അതുപോലെ ഈ രാജാക്കന്മാരുടെ മരുമക്കത്തായപരിവ

* ഈ പൂവ്വചരിത്രത്തിന്നു വില 2_ക. പഞ്ചാംഗം പ്രസ്സിൽ കിട്ടും.

ത്തനത്തെപ്പററി കാരണമോ കാലമോ ഒന്നും പറയാതെ അദ്ദേഹം വിട്ടുകളഞ്ഞതും ബോധപൂൎവ്വംതന്നേയാകുന്നു. എന്തെന്നാൽ അതിൻെറ കാരണവും ചരിത്രവുമന്വേഷിച്ചാൽ രാജാക്കന്മാർ ഒട്ടും സന്തോഷത്തോടേയൊ സ്വമനസ്സാലേയൊ അല്ല അങ്ങിനെ ചെയ്തതെന്നും, അതിൻെറ അപരാധം ന്യൂരശതമാനവും നായന്മാർ വഹിയ്ക്കേണ്ടിവരുമെന്നും അദ്ദേഹത്തിന്നറിയാമെന്നതുതന്നെ. അതിനാൽ അതിൻെറ കാരണം ഇവിടെ പ്രസ്താവിയ്ക്കാതിരിയ്ക്കാൻ കഴികയില്ല.

പണ്ടുകാലത്ത് — ഒട്ടൊക്കെ ഇക്കാലത്തും — സൈന്യാധിപന്മാർ, മന്ത്രിമാർ, ധനാദ്ധ്യക്ഷന്മാർ മുതലായ പ്രധാന സ്ഥാനങ്ങളിലെ അധികാരസ്ഥന്മാരായിട്ട് തങ്ങളുടെ സ്യാലൻ (ഭാൎയ്യാസഹോദരൻ), സഹോദരൻ, ജാമാതാവ് (മകളുടെ ഭൎത്താവ്), സ്നുഷ (മകൻെറ ഭാൎയ്യ) മുതലായി അടുത്ത ബന്ധുക്കളെയേ നിയമിച്ചിരുന്നുള്ളു. അവർ രാജാവിന്നു അത്യധികം വിശ്വസ്ഥന്മാരായിരിയ്ക്കണമെന്നായിരുന്നു അതിൻെറ തത്വം. തഞ്ചാവൂർരാജാവിൻെറ സഹോദരനായിരുന്നു മന്ത്രി. എന്നിട്ടുതന്നെ ആ മന്ത്രിയെ സ്വാധീനിച്ചിട്ട് ഇംഗ്ലീഷുകാൎക്ക് രാജാവിനെ ചതിച്ചു കീഴടക്കാൻ കഴിഞ്ഞു. എന്തിന്നത്ര പഴയകാലത്തേയ്ക്കു പോകുന്നു. അമേരിയ്ക്കയിൽ ഏററവും ഉയൎന്ന സ്ഥാനത്തിരിയ്ക്കുന്ന 70_ലധികം പ്രധാന ഉദ്യോഗങ്ങൾക്കു ആളുകളെ പ്രസിഡണ്ടിൻെറ യുക്തംപോലെ നിയമിയ്ക്കുകയാണത്രെ പതിവ്. ഒരു പ്രസിഡണ്ടു മാറിയാൽ അദ്ദേഹം നിശ്ചയിച്ച ആളുകളെല്ലാം അദ്ദേഹത്തോടൊപ്പം ഒഴിഞ്ഞുപോകുന്നു; പിന്നെ വരുന്ന പ്രസിഡണ്ട് യുക്തംപോലെ അവിടങ്ങളിലേയ്ക്കു ആളുകളെ നിശ്ചയിയ്ക്കുകയും ചെയ്യുന്നു. ചുമതല മുഴുവൻ പ്രസിഡണ്ടിനാകയാൽ തനിയ്ക്കു പരിപൂൎണ്ണ വിശ്വാസമുള്ള വരെയല്ലാതെ അവിടങ്ങളിലിരുത്തിയാൽ പററില്ലെന്നാണതിൻെറ തത്വം.

കേരളത്തിൽ പണ്ടുകാലത്ത് — ഇക്കാലത്തുംതന്നെ — ക്ഷത്രിയർ അപൂൎവ്വമാണ്. ശതമാനക്കണക്കു നോക്കിയാൽ എത്രയോ

ചെറിയ ഒരു ന്യൂനപക്ഷമാണവരെന്നു കാണാം നൂററാണ്ടയുദ്ധം കഴിഞ്ഞിട്ട് (കൊ. വ. 275-നു ശേഷം) പത്തിരുപത്തഞ്ചു കൊല്ലം കഴിഞ്ഞപ്പോഴേക്കു പട്ടാളക്കാർ മാത്രമല്ല—ദേശവാഴികളാ നാടുവാഴികളാ മുതൽ പടനായകന്മാർ, യുദ്ധം പഠിപ്പിക്കുന്നവർ മുതലായ സകലമാന അധികാരസ്ഥാനങ്ങളിലും—നായന്മാർ എത്തിക്കഴിഞ്ഞിരുന്നു. അങ്ങിനെ അധികം താമസിയാതെ സുസംഘടിതമായ ഒരു നായർഭരണം കേരളത്തിൽ തേർവാഴ്ച ആരംഭിച്ചു.

രാജാക്കന്മാക്കു കൂടുതൽ അടുപ്പം അക്കാലത്തു് നമ്പൂതിരിമാരോടാണുണ്ടായിരുന്നതു്. ത്രൈവർണ്ണികരാണ് (പൂണൂലും സന്ധ്യാവന്ദനവും മററുമുണ്ട്), മക്കത്തായക്കാരാണ്, മത്സ്യമാംസങ്ങളാ വജ്ജ്യമാണ് എന്നിങ്ങനെ പലതും അതിനു കാരണമായിരുന്നു. നൂററാണ്ടയുദ്ധം ജയിക്കാൻ കാരണം തങ്ങളാണ്. അധികാരവും കഴിവും തങ്ങളാക്കാണുള്ളതു്; എന്നിരുന്നാലും തങ്ങളുടെ ഉപദേശത്തേക്കാളാ ഒന്നുമില്ലാത്ത നമ്പൂതിരിമാരുടെ അഭിപ്രായത്തിനാണ് രാജാക്കന്മാർ വിലകല്പിക്കുന്നതെന്നു വന്നു. അതു അവക്കു് അമഷവും അസഹ്യതയുമുണ്ടാക്കി. അതോടുകൂടി രാജാക്കന്മാരെ സ്വാധീനിക്കാനായി നായന്മാർ ഗൂഢാലോചനയും തുടങ്ങി. പാരമ്പര്യഗുണമൊന്നുമില്ലാത്തവക്കു് അധികാരം കയ്യിൽകിട്ടിയാൽ അതു ദുഷിക്കാതിരിക്കാൻ പ്രയാസമാണ്. നായന്മാക്കാണെങ്കിൽ പാരമ്പര്യഗുണമില്ലതാനും. അവക്കു അപ്പോഴുണ്ടായിരുന്ന ആഗ്രഹം രാജാക്കന്മാരെ നമ്പൂതിരിമാരിൽനിന്നകററുകയും തങ്ങളുടെ സ്വാധീനത്തിൽ വരുത്തുകയും ചെയ്യണമെന്നായിരുന്നു. അവരുടെ ഗൂഢാലോചന ആ വഴിക്കു തിരിഞ്ഞു. * [ചുരുക്കിപ്പറഞ്ഞാൽ ഭസ്മാസുരൻെറ പ്രയോഗമാണവർ ചെയ്തതു്. ശൂപ്പകൻ എന്ന അസുരൻ ശിവനെ തപസ്സുചെയ്തു പ്രത്യക്ഷമാക്കി ഒരു വരം മേടിച്ചു. തൻെറ കൈ ആരുടെ തലയിൽ വെച്ചാലും ആ ആളാ മരിക്കണമെന്നായിരുന്നു വരം. ഉടനെ അവൻ ശിവൻെറ തലയിൽതന്നെ കൈവെ

യ്ക്കാൻ ശ്രമിച്ച പുരാണകഥ പ്രസിദ്ധമാണല്ലോ. ഭാഗവതപ്രസിദ്ധമായ കംസനെ വസുദേവർ എടുത്തു വളർത്തിക്കൊണ്ടുവന്നു; ജരാസന്ധൻെറ മകളെ വിവാഹം ചെയ്യിച്ചു. ആ കാരണത്താൽ ജരാസന്ധൻ രാജ്യം കൊടുത്തു കംസനെ മധുരരാജാവാക്കി വാഴിച്ചു. ആ കംസൻതന്നെ പിന്നീട് ആ വസുദേവരെ പിടിച്ചു ജയിലിലിട്ടു. എന്തിനു പുരാണകഥ പറയുന്നു!

സാക്ഷാൽ ശിവാജിയുടെ മന്ത്രിമാരായിരുന്ന മഹാപരാക്രമികളും തന്ത്രജ്ഞരുമായ പേഷ്വാമാർ. ശിവാജിയ്ക്കു ശേഷം മകൻ സാംബജി രാജാവായെങ്കിലും അദ്ദേഹത്തെ ഔറംഗസീബു പിടിച്ചുകൊണ്ടുപോയി കാരാഗൃഹത്തിലിട്ടു. അപ്പോൾ പേഷ്വാമാർ അദ്ദേഹത്തിൻെറ മകനായ സാഹുവിനെ രാജാവാക്കി. പക്ഷെ അദ്ദേഹം പേഷ്വാമാരെ അനുസരിയ്ക്കാതിരുന്നപ്പോൾ അദ്ദേഹത്തെ പുറത്താക്കുകയും പേഷ്വാമാർ രാജാക്കന്മാരായി സ്വയം പ്രഖ്യാപിയ്ക്കുകയും ചെയ്തു.

അക്കാലത്തെ കേരളത്തിലാണെങ്കിൽ രാജാവു മാത്രമേ ക്ഷത്രിയരായിട്ടു—നായന്മാരല്ലാതെ—ഉള്ളു. അതിനാൽ കല്പിയ്ക്കാൻ മാത്രമല്ലാതെ കല്പന നടത്തണമെങ്കിൽ നായന്മാരുടെ സഹായം കൂടാതെ ഒന്നും സാദ്ധ്യമല്ലാതായി. ഇത്രയുമായപ്പോൾ അവൎക്കു ഗൎവ്വം അഹങ്കാരവും വൎദ്ധിച്ചു; രാജകല്പന അവൎക്കു അനുകൂലമല്ലെങ്കിൽ നിരസിച്ചുതുടങ്ങി. ഇടയ്ക്കു ചില സംഘട്ടനങ്ങളും മററുമുണ്ടായിക്കാണും. എന്തിനധികം പറയുന്നു? നായന്മാരെല്ലാം ഗൂഢാലോചനയ്ക്കു് സംഘടിതമായ നിലയിൽ രാജാക്കന്മാരുടെ നേരെ തിരിഞ്ഞു. പിന്നെ രാജാവുണ്ടോ? അദ്ദേഹം വിചാരിച്ചാൽ എന്തു ചെയ്യാൻ കഴിയും? രാജാക്കന്മാരെ പിടിച്ചു കാരാഗൃഹത്തിലിടുമെന്നു തോന്നിയപ്പോൾ അവർ കീഴടങ്ങി.

---

* ഈ ബ്രാക്കററിൽ ഇട്ട ഭാഗം പിന്നീട് എഴുതിച്ചേർത്തതാണ്.

പക്ഷെ കുപ്രസിദ്ധമായ എട്ടു വീട്ടിൽ പിള്ളമാരെപ്പോലെ അത്ര കടുംകയ്യൊന്നും അവർ ചെയ്തിട്ടില്ല. ഭരണം നായന്മാരുടെ വരുതിയിൽ നില്ക്കണമെന്നേ അവക്കുണ്ടായിരുന്നുള്ളു. അതിന്നു രാജാവിനെ തള്ളുകയല്ല നല്ലതെന്ന തന്ത്രം അവർ കണ്ടു. രാജാക്കന്മാരേയെല്ലാം പെട്ടെന്നു വധിക്കുകയോ മററൊ ചെയ്താൽ ജനങ്ങൾ ഇളകിത്തീരുകയും ക്ഷോഭമുണ്ടാവുകയും ചെയ്യും. അതു് രാജ്യതന്ത്രജ്ഞന്മാക്കറിയാം. രാജ്യത്തു് കലക്കമൊന്നുമുണ്ടാവാതിരിയ്ക്കുകയും, ഭരണം നായന്മാരുടെ സ്വാധീനത്തിൽ വരികയുമാണല്ലൊ ആവശ്യം. അതിന്നു ഏററവും നല്ല വഴി രാജാക്കന്മാരെ സ്വാധീനത്തിൽ നിത്തുകയാണെന്നതിന്നു സംശയമില്ല. അതിന്നു അവർ എളുപ്പത്തിൽ കണ്ടതായ വഴിയാണു അത്ഭുതാവഹമായിരിയ്ക്കുന്നതു്. "രാജാക്കന്മാരെല്ലാം മരുമക്കത്തായം സ്വീകരിയ്ക്കണം; നായർസ്ത്രീകളെ മാത്രമെ പരിഗ്രഹിയ്ക്കു എന്നു സമ്മതിയ്ക്കുകയും വേണം" എന്നതായിരുന്നു അതു്. പെട്ടെന്നൊന്നും ചെയ്യാനില്ല. പൊതുജനങ്ങളെ ബാധിയ്ക്കുന്ന—അഥവാ അവരറിയുന്ന—യാതൊന്നിലും മാററവുമില്ല. മേലിൽ രാജാക്കന്മാർ ഭാര്യയെ സ്വീകരിയ്ക്കുന്നതു് നായർസ്ത്രീയായിരിയ്ക്കുമെന്നല്ലെ ഉള്ളു?] അതു സാധിച്ചാൽ രാജാക്കന്മാരുടേയെല്ലാം ഭാര്യാസന്താനങ്ങൾ നിയമേന നായർസമുദായാംഗമായിട്ടേ വരു എന്നു തീച്ചയായല്ലൊ. അതിലുമധികം പ്രശംസനീയമാണു അതു സാധിയ്ക്കുന്നതിന്നു അവർ ചെയ്ത പ്രയോഗം. രാജാവും നാട്ടുവാഴികൾ ദേശവാഴികൾ സൈന്യാധിപന്മാർ മുതലായ അധികാരസ്ഥന്മാരും തമ്മിൽ അത്യന്തം വിശ്വസ്തന്മാരാവാതിരുന്നാൽ അപകടമാണെന്നും ആ വിശ്വസ്തതയ്ക്കു ഏററവും പ്രധാനമായ ഒന്നു വിവാഹബന്ധമാണെന്നും അവർ രാജാക്കന്മാരെ പറഞ്ഞു ധരിപ്പിച്ചു. അങ്ങിനെയായാൽ രാജാവിൻെറ ഭാര്യാപുത്രന്മാർ മാത്രമല്ല ജാമാതാവ്, സ്നുഷാ, ശ്വശ്രു മുതലായ സകല ബന്ധുക്കളും നായന്മാരായി വരുമല്ലൊ. കേരളത്തിൽ ക്ഷത്രിയരാണെങ്കിൽ വളരെ

കുറച്ചുപേരെ ഉള്ളു. നായന്മാരാണെങ്കിൽ വലിയൊരു സംഘമുണ്ടെന്നു മാത്രമല്ല അധികാരസ്ഥാനങ്ങളെല്ലാം അവരുടെ കയ്യിലുമാണ്. അവരെ പിടിച്ചു പുറത്താക്കാൻ സാധ്യമല്ലെന്നതോ ഇരിക്കട്ടെ; ഒരുപക്ഷെ സാധിച്ചാൽതന്നെ—അവർ ഒഴിഞ്ഞാൽ തന്നെ—അവരെ കൂടാതെ രാജ്യരക്ഷപോലും സാധ്യമല്ലല്ലോ. അതിനാൽ രാജാക്കന്മാരുടെ നിലനിൽപ്പുപോലും നായന്മാരെ ആശ്രയിച്ചാണിരിക്കുന്നതെന്നു അവക്കറിയാം. ഈ വാദമുഖം കേട്ടതോടെ രാജാക്കന്മാരുടെ മനസ്സിന്നു ഇളക്കം തുടങ്ങി.

അതോടൊപ്പംതന്നെ "ക്ഷത്രിയസ്ത്രീകൾക്കു ഭർത്താക്കന്മാരുണ്ടാവാനെന്താണു വഴി?" എന്നൊരു ചോദ്യം സ്വാഭാവികമായി ഉത്ഭവിച്ചുവല്ലോ. മാത്രമല്ല "ഞങ്ങളുടെ സ്ത്രീകൾക്കെന്താണു ഗതി" എന്നുപോലും ക്ഷത്രിയർ ചോദിക്കാതിരുന്നില്ല. പ്രതിലോമമായ വിവാഹം—താണജാതിക്കാരായ നായന്മാർ ഉയന്ന ജാതിക്കാരായ ക്ഷത്രിയസ്ത്രീകളെ ചെയ്യുന്ന വിവാഹം—ആലോചിക്കയേ വേണ്ടതാനും. രാജാക്കന്മാരെ ഭ്രമിപ്പിക്കുവാൻവേണ്ടി ഈ ചോദ്യത്തിന്നു അവർ കണ്ടുപിടിച്ച ഉത്തരമാണു അതിലേറെ അത്ഭുതമായതു്. അനുലോമവിവാഹം ശാസ്ത്രസമ്മതമാകയാൽ രാജസ്ത്രീകൾക്കു നമ്പൂതിരിമാരാവണം ഭർത്താക്കന്മാർ. ബുദ്ധിമാന്മാരായ രാജാക്കന്മാരുണ്ടാകുന്നതു രാജ്യത്തിന്നു മുഴുവൻ ഗുണകരമാകുന്നു. ശുദ്ധിക്കും ബുദ്ധിക്കും ബ്രാഹ്മണസന്താനങ്ങളോടു് കിടപിടിക്കുന്നവർ വേറെയില്ല. അതിനാൽ ക്ഷത്രിയസ്ത്രീകളെ നമ്പൂതിരിമാരെക്കൊണ്ടു മാത്രമേ വിവാഹം ചെയ്യിക്കാവൂ" എന്നതായിരുന്നു ആ പ്രയോഗം. അതു കൂടുതൽ ഫലിച്ചു. അതോടുകൂടി രാജാക്കന്മാരുടെ മനസ്സിന്നു ഇളക്കം മാത്രമല്ല ആട്ടവും തുടങ്ങി. എങ്കിലും ആ പഴയ പാരമ്പര്യവും മക്കത്തായവുമെല്ലാം ഉപേക്ഷിച്ചു് മരുമക്കത്തായം സ്വീകരിക്കാൻ അവർ തയ്യാറായില്ല. അപ്പോൾ ശിപാർശിയും ഉപദേശവും തന്ത്രവുമെല്ലാം 'കെട്ടിവെച്ചു' ശാസനയും നിർബ്ബന്ധവുമായി വാളിളക്കിക്കൊണ്ടു ഭയപ്പെടുത്താനും തുടങ്ങി.

* [സ്നാതകന്മാരായ നമ്പൂതിരിമാരിൽ പലരും മുമ്പുതന്നെ നായർസ്ത്രീസംബന്ധക്കുടുക്കിൽ പെട്ടു കഴിഞ്ഞിരുന്നതിനാൽ രാജാക്കന്മാരും അപൂർവ്വമായി നായർസ്ത്രീകളെ ഭാര്യമാരായി സ്വീകരിച്ചിട്ടുമുണ്ടാവാമല്ലൊ. അതിനാൽ ഈ തീർപ്പുകൊണ്ടു പെട്ടെന്നു ഒരു മാററവും വരുന്നില്ല. രാജാക്കന്മാരെല്ലാം നായർസമുദായത്തിന്നു സ്വാധീനമാവുകയും ചെയ്യുമല്ലൊ. അങ്ങിനെയാണത് നടപ്പാക്കിയതു്. "പട്ടാളമേധാവികൾക്കും നാടുവാഴികൾക്കും മററ അധികൃതന്മാർക്കും രാജകല്പനയെ അനുസരിയ്ക്കാനല്ലാതെ എന്തധികാരമാണുള്ളതു്?" എന്നാണു രാജാവു വിചാരിയ്ക്കുന്നതു്. "ഞങ്ങളല്ലെ രാജ്യത്തെ രക്ഷിയ്ക്കുന്നതു്? ഞങ്ങളില്ലെങ്കിൽ പിന്നെ രാജാവുണ്ടോ? രാജാവിനെ സ്ഥാനത്തിരുത്തുന്നതുതന്നെ ഞങ്ങളല്ലെ?" നായന്മാരുടെ വാദഗതി ഇങ്ങിനെയുമായിരുന്നു. എന്തിനധികം പറയുന്നു! അധികം താമസിയാതെ രാജാക്കന്മാരും പട്ടാളക്കാരായ നായന്മാരും തമ്മിൽ തികച്ചും വടംവലിയായി. സൈന്യങ്ങൾ എതിർത്താൽ പിന്നെ രാജാവുണ്ടോ? സിറിയയിലേയും സാൻസിബാറിലേയും പട്ടാളവിപ്ലവം പ്രസിദ്ധമല്ലെ? രാജ്യം വിട്ടു എവിടേയ്ക്കെങ്കിലും ഒളിച്ചോടി രക്ഷപ്പെടുകയോ നായന്മാരുടെ കയ്യുകൊണ്ടു മരിയ്ക്കാൻ തയ്യാറാവുകയോ തുറുങ്കിൽ കിടക്കുകയോ വേണ്ടിവരും. അല്ലെങ്കിൽ മരുമക്കത്തായത്തിലേയ്ക്കു പരിവർത്തനം ചെയ്തു് നായർസ്ത്രീകളെ മാത്രമെ ഭാര്യമാരായി സ്വീകരിക്കു എന്നു സമ്മതിയ്ക്കണം. രണ്ടാലൊന്നു കൂടാതെ സാദ്ധ്യമല്ലെന്നു തീർച്ചയായി. ഇങ്ങിനെ ഒരു ഘട്ടം വന്നാൽ (ജീവിതമരണപ്രശ്നം ഉത്ഭവിച്ച നിസ്സഹായതയിൽ പെട്ടാൽ) ഒടുവിലത്തേതു് സ്വീകരിയ്ക്കുകയായിരിയ്ക്കും മനുഷ്യസ്വഭാവമെന്നു പറയേണ്ടതുണ്ടോ?

ഇംഗ്ലണ്ടിലെ ഇപ്പോഴത്തെ രാജ്ഞിയുടെ വലിയച്ഛൻ (അച്ഛന്റെ ജ്യേഷ്ഠൻ) എഡ്വേർഡ് എട്ടാമൻ—എന്നു തോന്നുന്നു—എന്ന

* ബ്രാക്കററിൽ കൊടുത്തിട്ടുള്ളതു് പിന്നീടു എഴുതിച്ചേർത്തതാകുന്നു.

പേരിൽ രാജാവായി. പാർളിമെൻറും പ്രധാനമന്ത്രിയും കൂടി അദ്ദേഹത്തിൻെറ വിവാഹത്തിന്നു ഒരു പെണ്ണിനെ ശട്ടം ചെയ്തു. അദ്ദേഹത്തിന്നതു സമ്മതമായില്ല. അദ്ദേഹം ഒരമേരിയ്ക്കക്കാരിയെ വിവാഹം ചെയ്യാനാണു നിശ്ചയിച്ചതു്. അങ്ങിനെ ചെയ്താൽ അദ്ദേഹത്തെ രാജ്യഭ്രഷ്ടനാക്കി പുറത്തു തള്ളുമെന്നു പാർളിമെൻറു പറഞ്ഞു; അദ്ദേഹം തൻെറ നിശ്ചയം മാററിയില്ല. ഒടുവിൽ അദ്ദേഹത്തെ പുറത്താക്കി അദ്ദേഹത്തിൻെറ അനുജനെ രാജാവാക്കുകയും ചെയ്തു. 1936_ലാണു ഈ സംഭവം നടന്നതു്. അദ്ദേഹം ഇപ്പോഴും അമേരിയ്ക്കയിൽ ജീവിച്ചിരിയ്ക്കുന്നുണ്ടെന്നാണറിവു്.

ഇദ്ദേഹം തനിയ്ക്കിഷ്ടമുള്ള പെണ്ണിനെ വിവാഹം ചെയ്യുക കാരണമാണു രാജ്യഭ്രഷ്ടനാവുകയും, നാടുവിട്ടോടുകയും ചെയ്യേണ്ടിവന്നതു്. കേരളത്തിലെ രാജാക്കന്മാൎക്കുണ്ടായ അനുഭവം മറിച്ചായിരുന്നു. നായർസ്ത്രീകളെ മാത്രമേ വിവാഹം ചെയ്യു എന്നു സമ്മതിയ്ക്കുകയോ അല്ലെങ്കിൽ രാജ്യം വിട്ടോടുകയോ രണ്ടാലൊന്നു തിരഞ്ഞെടുക്കേണ്ടിവന്നു. രാജ്യതന്ത്രത്തിലും രാജ്യചരിത്രത്തിലും ഇത്തരം സംഭവങ്ങൾ അത്ര അപൂൎവ്വമൊന്നുമല്ല. ഇത്തരം പരീക്ഷണഘട്ടങ്ങളിൽ എഡ്വേർഡ് 8_ാമനെപ്പോലെ പ്രവൎത്തിയ്ക്കുന്ന മനുഷ്യർ അധികമുണ്ടാവില്ല, തീൎച്ചതന്നെ. പക്ഷെ ഈ എട്ടാമനെപ്പോലെത്തന്നെ രാജാധികാരം ഉപേക്ഷിച്ചു് നാടുവിട്ടോടിയ ധീരന്മാർ അന്നുണ്ടായിട്ടില്ലെന്നും വിശ്വസിച്ചുകൂടാ. ധീരന്മാരായ പലരും ഈ നാണംകെട്ട ജീവിതത്തെ പുല്ലുപോലെ വലിച്ചെറിഞ്ഞിട്ടുള്ളവരുമുണ്ടാവാം. ഏതായാലും അങ്ങിനെ മററു യാതൊരു ഗതിയുമില്ലാഞ്ഞിട്ടാണു രാജാക്കന്മാരെല്ലാം ഒന്നടക്കം മരുമക്കത്തായത്തിലേയ്ക്കു പരിവൎത്തനം ചെയ്യേണ്ടിവന്നതു്. രാജാക്കന്മാർ പോയാൽ സ്വജനങ്ങളായ മററു ക്ഷത്രിയരുടെ (തിരുമുല്പാടു്, തമ്പാൻ തുടങ്ങിയവരുടെ) കഥ പറയാനുമില്ല. അവരും രാജാക്കന്മാരെ അനുകരിച്ചു മരുമക്കത്തായം സ്വീകരിച്ചു. ഇങ്ങിനെയല്ലാതെ വരു

വാൻ തരമുണ്ടോ? പക്ഷെ ഈ പരമാത്ഥമൊന്നും ഇളങ്കുളം മിണ്ടുകയില്ല. കാരണം നായന്മാരെ പുകഴ്ത്തുവാനല്ലാതെ അദ്ദേഹത്തിന്നിഷ്ടമില്ല അപ്പോഠം അവക്കു ദുരുശസ്സുണ്ടാക്കുന്നതൊന്നും പറയാൻ പാടില്ലെന്നു നിബ്ബന്ധം പിടിയ്ക്കേണ്ടിവന്നു. നേരെ മറിച്ചു് നമ്പൂതിരിമാരെ ആവുന്നത്ര ശകാരിയ്ക്കണം; അതിന്നെത്ര കള്ളക്കഥകളും കെട്ടിച്ചമയ്ക്കാൻ വിരോധവുമില്ല. ഇതാണ് ചരിത്രപ്രഫസറുടെ ചരിത്രനിമ്മാണരീതി!

കേരളത്തിലെ രാജാക്കന്മാരാരും (ക്ഷത്രിയജാതിക്കാരാരും) തന്നെ സ്വജാതിസ്ത്രീകളെ വിവാഹം ചെയ്യാൻ പാടില്ലെന്നും നായർസ്ത്രീകളെ മാത്രമെ ഭാര്യമാരാക്കാവൂ എന്നുമുള്ള ബീഭത്സവും കഠിനവും ഭയങ്കരം കൂടിയുമായ ഒരു നിയമം ലോകത്തിൽ മറെറവിടേയെങ്കിലുമോ ഏതെങ്കിലും കാലത്തോ നടന്നിരുന്നതായി കേട്ടിട്ടുണ്ടോ? എന്നെന്നും ഭരണം തങ്ങളുടെ ചൊല്പടിയ്ക്കു നടത്താൻവേണ്ടി ഈ നായന്മാരെല്ലാവരുംകൂടി തന്ത്രവും സൂത്രവും പ്രയോഗിച്ചു് ഗൂഢാലോചനചെയ്തു കണ്ടുപിടിച്ച മാഗ്ഗമാണിതു്. ഇങ്ങിനെ ഗൂഢാലോചന ചെയ്തിട്ടാണ് രാജാക്കന്മാരെ മാത്രമല്ല ക്ഷത്രിയരെ മുഴുവനും തന്നെ നായർസമുദായത്തിലേയ്ക്കാകഷിച്ചു് കുടുക്കിയിട്ടതു്.]

'മൂഷികവംശം' എന്നൊരു കാവ്യമുണ്ടു്. അതിൽ കോലത്തിരിമാരുടെ ഉത്ഭവവും ആ രാജ്യത്തിൻെറ ചരിത്രവുമാണ് ചിത്രീകരിച്ചിരിയ്ക്കുന്നതു്. അതിൽ ആദ്യമെല്ലാം മക്കത്തായമായിട്ടും പിന്നീടു കുറെ തലമുറകഠംക്കുശേഷം മരുമക്കത്തായമായിട്ടുമാണ് കോലഭൂപന്മാരെ വണ്ണിയ്ക്കുന്നതു്. ഇതു് ഇളങ്കുളം തന്നെ സമ്മതിച്ചിട്ടുള്ളതാണല്ലൊ. * മുൻപറഞ്ഞപ്രകാരം നായന്മാർ വാളിളക്കി ഭയ

* പന്തളം, പൂഞ്ഞാർ മുതലായി കേരളത്തിൽ ഇന്നുള്ള എല്ലാ രാജവംശങ്ങളും പണ്ടു മക്കത്തായമായിരുന്നുവെന്നും പിന്നീടു് ഇടക്കാലത്തു വെച്ചാണ് മരുമക്കത്തായമായിത്തീന്നതെന്നും കുഞ്ഞൻപിള്ള 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകഠം' (Page 173—177) എന്നതിൽ പറഞ്ഞിട്ടുണ്ടു്.

പ്പെടുത്തിയാണ് ക്ഷത്രിയരെയെല്ലാം മരുമക്കത്തായക്കാരാക്കിയതെന്നതിന്നു നല്ലതായ ഒരു തെളിവാണിതെന്നു വ്യക്തമാണല്ലൊ.

മേല്പറഞ്ഞ പ്രകാരം "നമ്പൂതിരിമാരെ മാത്രമേ ക്ഷത്രിയസ്ത്രീകൾ ഭൎത്താക്കന്മാരായി സ്വീകരിയ്ക്കാവൂ" എന്ന നിയമം നിൎബ്ബന്ധമായപ്പോൾ നമ്പൂതിരിമാരുടെ ആവലാതി വന്നു. അനുലോമമായിട്ടല്ലാതെ പ്രതിലോമമായിട്ടുള്ള വിവാഹം സൎവ്വശാസ്ത്രനിഷിദ്ധമാണ്. അതിനാൽ നമ്പൂതിരിമാൎക്കു മാത്രമല്ലാതെ നമ്പൂതിരിസ്ത്രീകളെ മററാൎക്കും വേൾക്കാൻ തരമില്ലല്ലൊ. ആ നിലയിൽ ക്ഷത്രിയസ്ത്രീകളെ മുഴുവൻ നമ്പൂതിരിമാർതന്നെ വിവാഹം ചെയ്യുന്നമെന്നു വന്നാൽ നമ്പൂതിരിസ്ത്രീകളുടെ ഗതിയെന്താണ്! അതിന്നു ഒരു പോംവഴിയുണ്ടാക്കിത്തരണമെന്നു നമ്പൂതിരിമാർ അപേക്ഷിയ്ക്കാതിരിയ്ക്കയില്ലല്ലോ. ക്രൂരസ്വഭാവക്കാരായ പട്ടാളക്കാരുണ്ടോ അതൊക്കെ കേട്ടു സമാധാനം പറയാൻ മെനക്കെടുന്നു! കേരളത്തിൽ രാജാക്കന്മാർ കുറച്ചേ ഉള്ളുവല്ലൊ. അതിനാൽ നമ്പൂതിരിമാരിൽ കുറച്ചുപേർ മാത്രമേ അതിന്നു വേണ്ടിവരികയുള്ളു. അഥവാ നമ്പൂതിരിസ്ത്രീകളെ വേളികഴിപ്പാൻ നമ്പൂതിരിമാർ പോരാതെ വന്നാൽ ഒന്നിലധികം വിവാഹം ചെയ്യോട്ടെ. ബ്രാഹ്മണന്ന് അങ്ങിനേയാവാമെന്നു സ്മൃതികളിൽ പണ്ടേ വിധിച്ചിട്ടുണ്ടല്ലോ.

ഇതായിരുന്നു നില. ഭരണാധികാരം തങ്ങളുടെ കക്ഷിയിൽ തന്നെ സുസ്ഥിരമായി നില്ക്കാൻവേണ്ടി ഇങ്ങിനെ രാജാക്കന്മാരുടെ ഭാൎയ്യമാരും സന്താനങ്ങളും നായർസമുദായത്തിൽ മാത്രമേ ഉണ്ടാവാൻ പാടുള്ളുവെന്ന സ്വാൎത്ഥപരമായ ദുരുദ്ദേശത്തോടെ നിൎബ്ബന്ധിയ്ക്കുകയും അവൎക്ക് സ്വസ്ത്രീകളെ സ്പൎശിയ്ക്കാൻപോലും അധികാരമില്ലാതെ നമ്പൂതിരിമാരെ ആശ്രയിക്കേണ്ടിവരികയുമാണുണ്ടായതു്. നമ്പൂതിരിമാൎക്കാണെങ്കിൽ ക്ഷത്രിയസ്ത്രീകളെ മുഴുവൻ വേൾക്കേണ്ടിവന്നുവെന്നു മാത്രമല്ല അതിൻെറ ഫലമായി ഒരു നമ്പൂതിരി തന്നെ രണ്ടും മൂന്നും വേളി കഴിയ്ക്കേണ്ടതായി വരികയും ചെയ്തു. ദാ

സ്ത്രീബന്ധം വെറും വെപ്പാട്ടി—വേശ്യാസംബന്ധം മാത്രമായിരു ന്നു. ആ നില തുടന്നാൽ തെററില്ല. നായന്മാർ അതിലധികം വ ളൎന്നു. നമ്പൂതിരി വളൎന്നില്ല. അപ്പോൾ ആ വള്ളി പൊട്ടിപ്പോ കുന്നു. അതിലെന്താണത്ഭുതം?

ഇങ്ങിനെ നായർസ്ത്രീകളുടെ സംബന്ധക്കാരാരുംതന്നെ അ വരെ ഭാൎയ്യമാരായോ അവരിൽ ജനിയ്ക്കുന്ന കുട്ടികളെ സ്വസന്താന ങ്ങളായോ ഒരുകാലത്തും കരുതിയിരുന്നില്ല. നമ്പൂതിരിമാരായ സം ബന്ധക്കാരുടെ നിലയും അതുതന്നേയേ ആയിരുന്നുള്ളുവല്ലൊ. പ രമാൎത്ഥം അങ്ങിനേയിരിയ്ക്കെ നമ്പൂതിരിമാരിൽ മാത്രം കുററം ആ രോപിയ്ക്കാനും അവരെ അധിക്ഷേപിയ്ക്കാനും കാരണമെന്താണു? അവർ കൂടുതലായ വല്ല കുററവും ചെയ്തിട്ടുണ്ടോ? അതിന്നു തെളി വുണ്ടോ? ഇതിന്നു ന്യായമായ വിധത്തിൽ വിശദീകരണം തരിക യോ അല്ലാത്തപക്ഷം ആ അധിക്ഷേപങ്ങളെ പരസ്യമായി പിൻ വലിച്ച് മാപ്പുചോദിയ്ക്കയോ രണ്ടാലൊന്നു ചെയ്യണമെന്നും, രണ്ടും ചെയ്യാത്തപക്ഷം നിങ്ങൾ കൂടുതൽ വഷളാവാനിടവരുമെന്നും ഞാൻ ഇതിനാൽ സഗൌരവം അറിയിയ്ക്കുന്നു. *

എന്ന്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

---

* മറുപടിയ്ക്കുവേണ്ടി 91 പൈസ സ്റ്റാമ്പും അടക്കംചെയ്തിട്ടുണ്ട്. ഇ തു് 22_ാമത്തെ തവണയാകുന്നു. ഒട്ടാകെ മറുപടിയ്ക്കുവേണ്ടി അടക്കംചെ യ്ത സ്റ്റാമ്പിന്റെ വില 17_ക. 83_പൈസയും.

# IX "പാതിവ്രത്യം വിനാ"

കുന്നംകുളം,
8—8—'64.

ര. ര. ശ്രീ.
ഇളങ്കുളം കുഞ്ഞൻപിള്ളയ്ക്കു, സത്യനികേതനം,
തിരുവനന്തപുരം.

നിങ്ങൾ മനഃപൂർവ്വം നമ്പൂതിരിമാരെ അധിക്ഷേപിച്ചിട്ടുള്ളതിന്റെ ചില സാമ്പിളുകളാണ് താഴെ ചേർക്കുന്നതു്.

1. "കൊല്ലം നാലു മുതൽ ഏഴു വരെ ശതകങ്ങൾ നമ്പൂതിരിമാരുടെ പുളപ്പുകാലമാണ്. ......കേരളസ്ത്രീകൾക്കു പാതിവ്രത്യം ആവശ്യമില്ലെന്നും നമ്പൂതിരിമാർ സൌകര്യത്തിനുവേണ്ടി നിയമമുണ്ടാക്കി"—കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ, പേജ് 99.

2. "അബ്രാഹ്മണവർഗ്ഗത്തിൽപ്പെട്ട സ്ത്രീകൾക്കു പാതിവ്രത്യം പാപകരമാണെന്നു ബ്രാഹ്മണർ വിധിച്ചതിനു കാരണവും സ്വാർത്ഥം തന്നെ"—ചില കേരളചരിത്രപ്രശ്നങ്ങൾ, 3-ാം ഭാഗം, പേജ് 122.

3. "നായർസ്ത്രീകൾ പാതിവ്രത്യം കൂടാതെ വാഴണമെന്നു നമ്പൂതിരിമാർ വിധിച്ചു"—ജന്മിസമ്പ്രദായം കേരളത്തിൽ, പേജ് 82.

4. "നമ്പൂതിരിയുഗം ആരംഭിക്കുമ്പോൾ 'ആരണനാരിമാരെന്നിയേ എല്ലാരും കേരളംതന്നിൽ' പാതിവ്രത്യം വിനാ വസിക്കണമെന്നായിത്തീർന്നു ഇവിടത്തെ സ്ഥിതി"—അന്നത്തെ കേരളം പേജ് 187.

5. സ്ത്രീകളെല്ലാം കേരളത്തിൽ പാതിവ്രത്യം വിനാ ജീവിക്കണമെന്ന ഗ്രന്ഥകർത്താവിന്റെ തത്വശാസ്ത്രം നമ്പൂതിരിമാർ സാമാന്യമായി സ്വീകരിച്ചിരുന്നു"—സാഹിത്യചരിത്രസംഗ്രഹം, പേജ് 49.

നമ്പൂതിരിമാരിൽ ഈവിധത്തിലുള്ള കുററങ്ങളാരോപിക്കുമ്പോൾ അതിന്നു തക്കതായ തെളിവുകളില്ലാതെ വരില്ലെന്നു തീർച്ചയാണല്ലൊ. അതുകൾ എന്താണെന്നും, എവിടെനിന്നാണു കിട്ടിയതെന്നും എനിക്കറിയേണ്ടതായ ആവശ്യമുണ്ട്. അതിനാൽ ഒരാഴ്ചക്കുള്ളിൽ അതയച്ചുതരണമെന്നു ഞാൻ ഇതിനാൽ നിന്നോട് ആവശ്യപ്പെടുന്നു. മറുപടി രജിസ്റ്റ്ചെയ്തയക്കുന്നതിന്നു 81-പൈസ സ്റ്റാമ്പും അടക്കംചെയ്തിട്ടുണ്ട്. *

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

കുന്നംകുളം,

17—8—'64.

രം. ര ശ്രീ.

ഇളങ്കുളം കുഞ്ഞൻപിള്ളയ്ക്കു, സത്യനികേതനം,

തിരുവനന്തപുരം.

8—8—'64-ൽ ഞാനയച്ച എഴുത്തിന്നു ഇതുവരെ മറുപടി കണ്ടില്ല. മനഃപൂർവ്വം ദുഷ്ടവിചാരത്തോടുകൂടി നമ്പൂതിരിമാരെ അധിക്ഷേപിക്കാനും അപമാനിക്കാനും വേണ്ടി കെട്ടിച്ചമച്ച കള്ളക്കഥകളാണവയെന്നും, മറുപടി അയയ്ക്കാതിരിക്കുന്നതു ആ കാരണത്താലാണെന്നും ഇപ്പോൾ തീർച്ചയായല്ലൊ.

* ഇതുവരെ 23 തവണയായി 18-ക. 63-പൈസയുടെ സ്റ്റാമ്പ് മി: പിള്ള പിടിച്ചുവെച്ചിട്ടുണ്ട്.

എന്നാൽ ഞാൻ പറയുന്നതങ്ങിനേയല്ല. നായർസ്ത്രീകൾക്കു—നായന്മാൎക്കും—ചാരിത്രമെന്നൊന്നേ ഉണ്ടായിരുന്നില്ലെന്നും, അതിന്നുള്ള കാരണം നമ്പൂതിരിമാരുടെ 'വിധി'യല്ല, നായന്മാരുടെ തന്നെ പ്രവൃത്തിയായിരുന്നുവെന്നുമാകുന്നു. അതിന്നുള്ള ഒന്നാംതരം—സംശയാതീതമായ—ചില തെളിവുകളാണു താഴെ ചേൎക്കുന്നതു്. ആദ്യമായി ഒരു കാൎയ്യം പറയട്ടെ. 'പാതിവ്രത്യമില്ല' അഥവാ വ്യഭിചാരമുണ്ടു് എന്നു പറയുന്നതിന്നു് നമ്പൂതിരിമാരുടെ ഭാഷയിലുള്ള അൎത്ഥം 'ഗൂഢമായി ജാരസംസൎഗ്ഗം ചെയ്യുക' എന്നാകുന്നു. എന്നാൽ നായന്മാരുടെ നല്ലകാലത്തെ—അവർ വീരശൂരപരാക്രമികളും മറവമായിരുന്ന കാലത്തെ—നില അങ്ങിനെയൊന്നുമായിരുന്നില്ല. സുന്ദരികളായ സ്ത്രീകളെ എവിടെവെച്ചു കണ്ടാലും—കുളക്കടവിലോ, അമ്പലനടയിലോ, പെരുവഴിയിലോ ആയാലും ശരി—പരസ്യമായും ബലാല്ക്കാരമായും പിടിച്ചുകൊണ്ടുപോവുക പതിവായിരുന്നു. അതെല്ലാം ഒരപമൎയ്യാദയായൊ അക്രമമായൊ ആരും കരുതിയിരുന്നില്ല. അതിനാൽ അത്തരക്കാൎക്കു് ജനമദ്ധ്യത്തിൽ യാതൊരു ബ്ലേക്കു്മാൎക്കുമുണ്ടായിരുന്നില്ല. മാത്രമല്ല ആവക പ്രവൃത്തികളെ അവരുടെ വീരപരാക്രമങ്ങളായി പ്രകീൎത്തിയ്ക്കുകയുമേ ചെയ്തിരുന്നുള്ളു. ഇതിന്നു വടക്കൻപാട്ടുകളിൽനിന്നു എത്രയെങ്കിലും തെളിവുകൾ കിട്ടുന്നതാണു്, നോക്കുക.

തച്ചോളിചന്തുവിന്റെ ഭാൎയ്യയാണു താഴത്തുമഠത്തിലെ മാതു. ഒരു ദിവസം അവൾ ഓമല്ലൂർകാവിൽ കുളിച്ചുതൊഴാൻവേണ്ടി തന്റെ പതിനാറു പിണാത്തിമാരൊന്നിച്ചു പുറപ്പെട്ടു. അപ്പോൾ മാതുവിന്റെ അമ്മയായ കൊങ്കി അമ്പലക്കുളത്തിലേയ്ക്കു പോകരുതെന്നും, ആരാനും നിന്നെ കണ്ടാൽ പിടിച്ചുകൊണ്ടുപോകുമെന്നും, സ്വന്തം വീട്ടിലെ കുളത്തിൽ കുളിച്ചാൽ മതിയെന്നും ഉപദേശിച്ചു. പക്ഷെ തച്ചോളിചന്തുവിന്റെ ഭാൎയ്യയായ തന്നെ—'ആരും തൊടുകില്ല പെറേറാരമ്മെ!'—എന്നു് മറുപടി പറഞ്ഞു് മാതു കുളിയ്ക്കാൻ

പോയി. കളി കഴിഞ്ഞു അമ്പലനടയിൽ നില്ക്കുമ്പോഴാണു തുളുനാടൻകോട്ടയിലെ അധിപനായ കണ്ടർമേനോൻ പത്തുപതിനാറു നായന്മാരോടൊന്നിച്ചു പല്ലക്കിൽ അവിടെ എത്തിയതു്; മാതുവിനെക്കണ്ടപ്പോൾ 'തന്റെ കോട്ടയ്ക്കു ചേർന്ന പെണ്ണാ'ണിവളെന്നു തീർച്ചപ്പെടുത്തുകയും, നായന്മാരോടു് ഇവളെ പല്ലക്കിൽ കയററാനാജ്ഞാപിക്കുകയും ചെയ്തു. തച്ചോള്ളിചന്തുവിന്റെ ഭാര്യയായതുകൊണ്ടു് ഞങ്ങൾക്കു ധൈര്യമില്ലെന്നു നായന്മാർ പറഞ്ഞു. എന്തിനു പറയുന്നു! കണ്ടർമേനോൻതന്നെ പല്ലക്കിൽനിന്നിറങ്ങി 'അവളുടെ കയ്യും പിടിച്ചു' ബലാൽക്കാരമായി പല്ലക്കിൽ കയററി; നായന്മാരെക്കൊണ്ടു് പല്ലക്കെടുപ്പിച്ചു് തുളുനാടൻകോട്ടയിലേയ്ക്കു മടങ്ങിപ്പോയി. * വടക്കൻപാട്ടിന്റെ കാലഘട്ടത്തിൽ ഇങ്ങിനെ പരസ്യമായി ബലാല്ക്കാരംചെയ്തു കൊണ്ടുപോകുന്നതു് ഒരു അപമര്യാദയായിക്കരുതിയിരുന്നില്ലെന്നല്ലെ ഇതു് വ്യക്തമാക്കുന്നതു്. തച്ചോള്ളിച്ചന്തുവിന്റെ ഭാര്യയായതുകൊണ്ടു് ഞങ്ങൾക്കു തൊടാൻ ധൈര്യമില്ലെന്നല്ലാതെ അതു് തെററാണെന്നോ ബലാല്ക്കാരമാണെന്നോ കണ്ടർമേനോന്റെ ഭൃത്യന്മാരായ നായന്മാർ പറഞ്ഞില്ല. അന്നത്തെ നായർസ്ത്രീകളുടേയും നായന്മാരുടേയും ചാരിത്രനില ഇതായിരിക്കെയാണു നിങ്ങൾ 'പാതിവ്രത്യം വിനാ' വസിക്കണമെന്നു നമ്പൂതിരിമാർ വിധിച്ചതായി ജല്പിക്കുന്നതു്. 'അമ്പലക്കുളത്തിലേയ്ക്കു കളിക്കാൻ പോകേണ്ട, നിന്നെക്കണ്ടാൽ വല്ലവരും പിടിച്ചു കൊണ്ടുപോകു'മെന്നു പറയുന്ന സ്ഥിതിയ്ക്കു അക്കാലത്തു് അതൊരു സാധാരണ സംഭവം മാത്രമാണെന്നും, അതിൽ യാതൊരസംബന്ധമോ അക്രമമോ ഇല്ലെന്നുമല്ലെ വ്യക്തമാകുന്നതു്? "പയ്യു പെററുനി

---

* വടക്കൻപാട്ടുകൾ 24 പാട്ടുകൾ അടങ്ങിയതു് (പരിഷ്കരിച്ച പതിപ്പു്; പ്രസാധകന്മാർ: ശ്രീരാമവിലാസം ബുക്കഡിപ്പോ, കൊല്ലം—പബ്ളിഷ്ഡ്: 1957) എന്ന പുസ്തകത്തിലെ 18_20 വരെയുള്ള പേജുകളിൽനിന്നെടുത്തതു്.

ല്ലുകയാണ്; അടുത്തുപോകരുതു്, പോയാൽ കുത്തും” എന്നും മററും കുട്ടികളോടു പറയാറുണ്ടു്. “ആ വീട്ടിൽ നായയുണ്ടു്; വീട്ടുകാരെ അറിയിയ്ക്കാതെ പടി കടന്നാൽ അതു കടിയ്ക്കും” എന്നും മററും പറയുന്നതു് ഒരു ഉപദേശവും മുന്നറിയിപ്പും മാത്രമാണല്ലൊ. അതു പോലെയല്ലാതെ കുളക്കടവിലോ, അമ്പലനടയിലോ, പെരുവഴിയിലോ വെച്ചു സുന്ദരികളായ യുവതികളെക്കാണുമ്പോൾ ബലാല്ക്കാരമായി പിടിച്ചുകൊണ്ടുപോകുന്നതിലും നായന്മാർ അപമര്യാദയായോ അക്രമമായോ കരുതിയിരുന്നില്ലെന്നല്ലെ ഇതുകൊണ്ടു തെളിയുന്നതു്. നായർസ്ത്രീകൾ ‘പാതിവ്രത്യം വിനാ’ വാഴണമെന്നു നമ്പൂതിരിമാർ വിധിച്ചതിൻെറ ഫലമാണോ ഇതു്? ഹേ! ഇളങ്കുളം! തന്നോടാണു ഞാൻ ചോദിയ്ക്കുന്നതു്. പറയൂ സമാധാനം!!

മാതുവിൻെറ മറുപടിയോ? “ഞാൻ ചന്തുവിൻെറ ഭാര്യയാകയാൽ എന്നെ ആരും തൊടില്ല” എന്നാണല്ലൊ. പശു കുത്തില്ലെന്നോ കുത്തരുതെന്നോ, നായ കടിയ്ക്കയില്ലെന്നോ കടിയ്ക്കരുതെന്നോ അല്ല; അതെല്ലാം സാധാരണ സംഭവങ്ങളാണു്. പക്ഷെ എൻെറ കയ്യിൽ നല്ല വടിയുള്ളതുകൊണ്ടു് എനിയ്ക്കു പശുവിനേയോ നായയേയോ ഭയമില്ല എന്നു പറയുന്നതുപോലെയല്ലെ അതു്? “നായന്മാർ ചാരിത്ര്യശുദ്ധിയുള്ളവരാകയാൽ ഭയമില്ലെ”ന്നല്ല; പിന്നെയോ മാതുവിനുള്ള ധൈര്യം താൻ ചന്തുവിൻെറ ഭാര്യയാണെന്നാണതാനും! നന്നായില്ലെ നില? നിങ്ങൾ എന്തു പറയുന്നു? ജന്മികളായ നമ്പൂതിരിമാർ അങ്ങിനെയൊന്നും ചെയ്യാറില്ല. നായർസ്ത്രീകൾ വ്യഭിചരിയ്ക്കാൻ കൂട്ടാക്കിയില്ലെങ്കിൽ പാട്ടം കൂട്ടുക, വസ്തു ഒഴിപ്പിയ്ക്കുക, കുടിയിറക്കുക മുതലായ ദ്രോഹങ്ങളല്ലെ ചെയ്തിരുന്നതായി താൻ പറയുന്നുള്ളു? ഈ നായന്മാരുടെ ബലാല്ക്കാരത്തേക്കാൾ ഭേദമല്ലെ അതു്?

ഒരു സ്ത്രീയെ രണ്ടു പേർ സ്വീകരിച്ചിരുന്നുവെന്നും അതിൽ അക്കാലത്തു് അവൎക്കു അഭിമാനക്ഷയമുണ്ടായിരുന്നില്ലെന്നും വ്യക്ത

മാണ്. തച്ചോള്ളി ഒതേനന്നും ചന്തുവിന്നും നിരവധി ഭാര്യമാരു ണ്ടായിരുന്നു. ഒതേനന്നു എത്ര പെണ്ണുങ്ങളുമായിട്ടായിരുന്നു ബന്ധ മെന്നു കണക്കില്ല. മണക്കാത്തെരുവത്ത് കുഞ്ഞിമാക്കം, മുണ്ടക്കൽ വീട്ടിലെ കുഞ്ഞുങ്കമ്മ, കാവിലെചാത്തോത്ത് കുങ്കി, കറുത്തേനി ടം വാണ കുഞ്ഞിക്കന്നി, കയ്യണ്ണ്യേടത്തിലെ കുഞ്ഞിത്തേയി എ ന്നിവർ ഇവരിൽ ചിലർ മാത്രമാണ്. ഒതേനൻെറ അമ്മയ്ക്കുതന്നെ രണ്ടു ഭർത്താക്കന്മാരുണ്ടായിരുന്നുവെന്നു, താൻ 'പടനായകർതൻെറ മകനാണെന്നും', ജ്യേഷ്ഠൻ പട്ടരുടെ മകനാണെന്നും, ചോര കാണു മ്പോഠം ജ്യേഷ്ഠൻ പേടിച്ചോടുമെന്നും, താൻ 'മുട്ടിനു ചോരയിൽ പു ളയ്ക്കു'മെന്നും * മററും ഒതേനൻ പറയുന്നതിൽനിന്നു തെളിയുന്നു ണ്ടല്ലൊ.

"ഏട്ടൻ ഇന്ത്യൻകമ്പനിയിലെ മാനേജരാണ്. അതിനാൽ യാതൊരു കൃത്യനിഷ്ഠയും, പങ്ചുവാലിററിയും, പ്രവൃത്തിയിൽ ശ്രദ്ധ യുമുണ്ടാവില്ല. ഞാൻ ഒന്നാംതരം യൂറോപ്യൻകമ്പനിയിലെ സി ക്രട്ടറിയാകുന്നു; ഞാനവിടേയാണ ജോലിനോക്കുന്നതു്. അതിനാൽ കൃത്യനിഷ്ഠ, മററുദ്യോഗസ്ഥന്മാരോടുള്ള പെരുമാററം, ചുറുചുറുക്ക് മുതലായതു് എനിയ്ക്കുള്ളതുപോലെ ജ്യേഷ്ഠന്നുണ്ടാവില്ല" എന്നും മ ററും പറയുന്നതുപോലെയല്ലാതെ അതിൽ കൂടുതലായ യാതൊരു കു റച്ചിലും അങ്ങിനെ പറയുന്നതിൽ ഒതേനനില്ല. അക്കാലത്തെ നിലവാരം അതായിരുന്നതിനാലല്ലെ ഒതേനൻ അഭിമാനത്തോടുകൂ ടി 'മുട്ടോളം ചോരയിൽ പുളയ്ക്കും ഞാനും' എന്ന വീരസ്യം പറ യുന്നതു്?

"കൊല്ലം 4 മുതൽ 7 വരെ ശതകങ്ങഠം നമ്പൂതിരിമാരുടെ പു ളപ്പുകാലമാണ്......പാതിവ്രത്യം ആവശ്യമില്ലെന്നു നമ്പൂതിരിമാർ സൌകര്യത്തിന്നു നിയമമുണ്ടാക്കി"യതായും നിങ്ങഠം പറയുന്നുണ്ട

* 'വടക്കൻപാട്ടുകഠം'—പേജ് 59.

ല്ലൊ. എടാ തെമ്മാടിപ്പിള്ളേ! ഇതെല്ലാം നമ്പൂതിരിമാരുടെ പുളപ്പിൻേറയും ആ നിയമത്തിൻേറയും ഫലമാണെന്നാണോ താൻ പറയുന്നതു്?

ഒതേനൻെറ മരണാനന്തരം ബാപ്പൻ എന്ന കച്ചവടക്കാരനിൽനിന്നു കരം പിരിയ്ക്കാൻ മരുമകനായ ചന്തു വടകരനാട്ടിലേയ്ക്കു പോയി. പീടികയിൽവെച്ചു് അയാ൦ ഒരു പെണ്ണിനെക്കണ്ടു; ആ പെണ്ണു ഏതാണെന്നന്വേഷിച്ചു. അപ്പോ൦ ബാപ്പൻ 'അവളെ പെണ്ണു എന്നു വിളിയ്ക്കരുതെന്നും ഏഴു രാജാക്കന്മാർ അവ൦ക്കു സേവകന്മാരായിട്ടുണ്ടെ'ന്നും പറഞ്ഞു.

* [ഇവിടെ ഒരാളുടെ ശമ്പളക്കാരൻ മററൊരാളുടെ ജോലിയ്ക്കു പോകരുതെന്നാണു സമ്പ്രദായം. അതിൻെറ അൎത്ഥം അയാളുടെ കഴിവിനെ മുഴുവൻ യജമാനനാധീനത്തിലാണെന്നാണല്ലൊ. എന്നാൽ അമേരിയ്ക്കയിലും മററും അങ്ങിനേയല്ല; ഇത്ര സമയം—മണിക്കൂർ—ജോലിയെന്നും, അതിനിത്ര പ്രതിഫലമെന്നുമാകുന്നു. ഒരാ൦ക്കതാന്ന കരാറനുസരിച്ചു് എത്ര ആ൦ക്കുവേണ്ടിയും ജോലി ചെയ്യാം; അതൊരു ചോരാസ്സ്യമായോ അഭിമാനക്ഷയമായോ ആരും കരുതുന്നില്ല. അതുപോലെയായിരുന്നു വടക്കൻപാട്ടിൻെറ കാലത്തെ നായർസ്ത്രീകളുടെ നില. കരാറുപ്രകാരമെന്നുതന്നെ പറയട്ടെ; ഒരു സ്ത്രീയ്ക്കു കഴിവനുസരിച്ചു് എത്ര പുരുഷന്മാരുടെ അടുത്തും ജോലിചെയ്യാൻ വിരോധമുണ്ടായിരുന്നില്ല. ക്ലിപ്തസമയത്തു് അതാതാളുകളുടെ ജോലി ചെയ്യണമെന്നു ഉണ്ടായിരുന്നുള്ളു. അതിൽ മററാൎക്കും യാതൊന്നും ആക്ഷേപമില്ലെന്നു മാത്രമല്ല അധികമധികം ജോലിചെയ്യുന്ന സ്ത്രീക൦ക്കു—ഭൎത്താക്കന്മാരുടെ എണ്ണം വൎദ്ധിയ്ക്കുന്തോറും—മാന്യതയും പദവിയും അധികമാകയേ ചെയ്തിരുന്നുളളുവല്ലൊ. അതിരിയ്ക്കട്ടെ.]

* ബ്രാക്കററിൽ കൊടുത്തിട്ടുള്ള ഭാഗം പിന്നീടു് എഴുതിയതാകുന്നു.

'തുളുനാടൻ കണ്ണന്റെ ഭാര്യയായ കൊടുമല വാഴുന്ന കുഞ്ഞി ക്കങ്കിയാണവളെന്നും' ബാപ്പൻ ചന്തുവിനെ അറിയിച്ചു. അ പ്പോൾ 'തച്ചോള്ളി മാളികയ്ക്കു ചേൻ പെണ്ണാ'ണവളെന്നു നിശ്ച യിച്ച് ചന്തു ഭൃത്യനായ ചാപ്പനുമൊന്നിച്ച് അവളെ അന്വേഷിച്ചു പോയി; ആറാംചിറക്കടവിൽ അവളെക്കണ്ടെത്തുകയും ചാപ്പ ന്റെ സഹായത്താൽ ചന്തു ബലംപ്രയോഗിച്ചു കൊണ്ടുപോവുക യും ഭാര്യയാക്കുകയും ചെയ്തു. അനന്തരം കണ്ണനുമായി യുദ്ധമുണ്ടാ വുകയും കണ്ണൻ യുദ്ധത്തിൽ മരിക്കുകയുമാണുണ്ടായതു് ഈ സംഭ വത്തിൽ ദുഃഖിതനായിരുന്ന തന്റെ സഹോദരനായ കുങ്കനോടു് അവൾ 'തന്റെ ഭർത്താവായിരുന്ന കണ്ണൻ മരിച്ചതിൽ ഖേദിക്കേ ണ്ടതില്ലെന്നും താൻ ചന്തുവിന്റെ ഭാര്യയായി ജീവിക്കുമെന്നും' പ റഞ്ഞു സമാധാനിപ്പിച്ചു. ചന്തുവിന്റെ സഹോദരിയായ കുങ്ക ലിക്കു 'മുറി' കൊടുത്തു് അവിടെ പോയി താമസിക്കണമെന്നും കു ങ്കി സഹോദരനോടു പറഞ്ഞു യാത്രയാക്കി.

അക്കാലങ്ങളിൽ നാട്ടുപ്രമാണിനായന്മാരുടെ പരദാരാപഹാ രവും സ്വസഹോദരിമാരുടെ പരപുരുഷസ്വീകാരവും മര്യാദാലം ഘനമായിരുന്നില്ലെന്നു ഈ കഥ തെളിയിക്കുന്നു. ഇതിന്നും കാര ണം നമ്പൂതിരിമാർ 'പാതിവ്രത്യം വിനാ' വസിക്കണമെന്നു നിയ മമുണ്ടാക്കിയതായിരിക്കുമോ? ഒരു പശുവിന്നുവേണ്ടി ചിലപ്പോൾ രണ്ടു മൂരികൾ ശണ്ഠകൂടാറുണ്ടു്. പശുവാകട്ടെ രണ്ടിലും പെടാതെ ശാന്തമായിരിക്കും; ഒടുവിൽ യുദ്ധത്തിൽ ജയിച്ച മൂരിയുടെ കൂടെ പോവുകയും ചെയ്യും. അന്നത്തെ നായന്മാരുടേയും നായർസ്ത്രീക ളുടേയും സ്ത്രീപുരുഷബന്ധം ഇതുപോലെയായിരുന്നുവെന്നല്ലെ ഇതു കൊണ്ടു വ്യക്തമായതു്. ഇനി മററൊന്നു".

ഇല്ലിക്കൽവീട്ടിലെ മാതുവിനോടു് അന്നത്തെ ദിവസം രാവു റങ്ങാൻ—"നിങ്ങളുടെ കിടക്കയിലുറക്കവേണം"—വഴിപ്പോക്കനാ

യിവന്ന ഒതേനൻ ആഗ്രഹം പ്രകടിപ്പിച്ചു. എന്നാൽ അന്നേദിവസം സാമൂതിരിരാജാവിൻെറ ഊഴമായിരുന്നു. അതുകൊണ്ടു് 'തമ്പുരാനെഴുന്നള്ളിക്കൂടുന്ന' ദിവസമാണെന്നു പറഞ്ഞു അവരം ഒഴിഞ്ഞുമാറാൻ ശ്രമിച്ചു. അതു് സാരമില്ലെന്നും ഭൃത്യനായ ചാപ്പനെ പടിയ്ക്കൽ കാവൽനിർത്താമെന്നുമുള്ള വ്യവസ്ഥയിൽ അവരം നിസ്സങ്കോചം അതിന്നു സമ്മതിച്ചു. രാത്രിയായപ്പോരം 'താമൂരിക്കോലോത്തു തമ്പുരാനും ഇരുപത്തുരണ്ടോളം നായന്മാരും' ഇല്ലിയ്ക്കൽവീട്ടിലേയ്ക്കു വരികയും, പടിയ്ക്കൽ ചാപ്പനിൽനിന്നു സ്ഥിതിഗതികരം മനസ്സിലാക്കുകയും ചെയ്തു. അസാധാരണമായി യാതൊന്നും സംഭവിയ്ക്കാത്ത മട്ടിൽ തമ്പുരാൻ സപരിവാരം മടങ്ങിപ്പോയി.

സാമൂതിരിപ്പാടു് രാവുറങ്ങാൻ വരുന്നതോ ഇരിയ്ക്കട്ടെ, അദ്ദേഹമൊന്നിച്ചു് ഇരുപതിലധികം പട്ടാളക്കാരുമുണ്ടു്. ഒതേനൻ മാത്രമേ അകത്തുള്ളു. വേണമെങ്കിൽ ഒതേനനെ ഓടിയ്ക്കുവാനുണ്ടോ വിഷമം? പക്ഷെ അദ്ദേഹം മടങ്ങിപ്പോവുകയേ ചെയ്തുള്ളു! അകത്തു് ആരെങ്കിലുമുണ്ടെങ്കിൽ അങ്ങോട്ടു ചെല്ലാതിരിയ്ക്കണം; അതാണു അക്കാലത്തെ മര്യാദ.

എന്തിന്നിത്ര പഴയകാലത്തേയ്ക്കു പോകുന്നു! അടുത്തകാലത്തെ സ്ഥിതി നോക്കുക. കൊച്ചിരാജ്യചരിത്രത്തിൽ പത്മനാഭമേനോൻ പറഞ്ഞിരിയ്ക്കുന്നതിങ്ങനെയാകുന്നു. "നായർസ്ത്രീകരംക്കു പാതിവ്രത്യം ഉണ്ടാക്കാൻ പരിഷ്കൃതസർക്കാർ നിയമമുണ്ടാക്കാൻ വൈകിച്ചിരിയ്ക്കുന്നു......വ്യവസ്ഥയില്ലാത്ത ഈ സമ്പ്രദായത്തിൽ ജനങ്ങരംക്കു അതൃപ്തിയുണ്ടു്." * നായർസ്ത്രീകരംക്കു പാതിവ്രത്യമുണ്ടാക്കാൻ സർക്കാരിൽനിന്നു നിയമമുണ്ടാക്കണമെങ്കിൽ അവരുടെ ചാരിത്രം എത്രകണ്ടു് അധഃപതിച്ചിട്ടുണ്ടാവണം. ഇതെല്ലാം വായിച്ച നിങ്ങളാണു 'സ്ത്രീകളെല്ലാം കേരളത്തിൽ പാതിവ്രത്യം വിനാ ജീവിയ്ക്കണമെന്നും' 'അബ്രാഹ്മണവർഗ്ഗത്തിൽപെട്ട സ്ത്രീകരംക്കു

* കെ. പി. പത്മനാഭമേനോൻെറ 'കൊ. രാ. ചരിത്രം'—പേജ് 911.

പാതിവ്രത്യം പാപകരമാണെന്നും' നമ്പൂതിരിമാർ വിധിച്ചുവെന്നു ജല്പിക്കുന്നതു്.

ഈയ്യിടെയുണ്ടായ ഒരു നായർവിവാഹവിധിയെപ്പററി 1964 ജൂലായ് 29_ാംനു- ബുധനാഴ്ചയിലെ മാതൃഭൂമി ദിനപ്പത്രം 6_ാം പേജിൽ ഇങ്ങിനെ കൊടുത്തിരിക്കുന്നു.

"വധുവിനു നായർ പുടവ കൊടുക്കണം"

എറണാകുളം, ജൂലായ് 27.

"പുരുഷൻ സ്ത്രീക്കു' പുടവ കൊടുത്തതായി തെളിയിച്ചില്ലെങ്കിൽ നിയമപ്രകാരമുള്ള നായർവിവാഹമാകുകയില്ലെന്നു്, ഭാര്യഭർത്താക്കന്മാർ തമ്മിലുള്ള ഒരു കേസിൽ ഒന്നാംക്ലാസു മജിസ്ട്രേട്ടു് ശ്രീ. പി. ഗംഗാധരൻ ചൂണ്ടിക്കാണിച്ചിരിക്കുന്നു.

1961 നവമ്പർ 13_ാംനു- തന്നെ വിവാഹം കഴിക്കുകയും അതിൽ ഒരു കുട്ടി ജനിക്കുകയും ചെയ്തശേഷം, 1962 ഡിസംബർ 7_ാംനു- തൻെറ ഭർത്താവായ ദാമോദരമേനോൻ സുമതിയമ്മ എന്ന മറെറാരു സ്ത്രീയെ വിവാഹംചെയ്തുവെന്നും, അതു' കുററകരമാണെന്നുമായിരുന്നു ഇരിമ്പനംകാരി കൊച്ചമ്മിണിഅമ്മയുടെ അന്യായം. ഈ അന്യായം തള്ളിക്കൊണ്ടുള്ള വിധിന്യായത്തിലാണു് മജിസ്ട്രേട്ടു മേൽപ്രകാരം പ്രസ്താവിച്ചതു്." ഇനി മററു ചില കേസുകൾ.

1. തൃശ്ശൂർ താലൂക്കു് കുറവണ്ണൂര് വില്ലേജു് കപ്പിയൂര് മനയ്ക്കൽ വിഷ്ണു നമ്പൂതിരിക്കു എയ്യാൽ വില്ലേജു് ദേശത്തു് ചെമ്പകശ്ശേരി പുത്തൻപുര എന്ന വീട്ടിലെ അമ്മുക്കുട്ടി എന്നു വിളിക്കുന്ന പാറുക്കുട്ടിയമ്മയുമായി സംബന്ധമുണ്ടായിരുന്നു. അദ്ദേഹം ഇല്ലത്തുനിന്നു തൻെറ ഓഹരി ഭാഗിച്ചുവാങ്ങി. 400 പാ നെല്ലും 200 ഉറുപ്പികയും കിട്ടുവാനുള്ള ടി. ഓഹരി ഭാര്യയ്ക്കു തീറുകൊടുത്തു. അങ്ങിനേയിരിക്കെ 1121 ചിങ്ങമാസം 15_ാംനു- അമ്മുക്കുട്ടി മ

രിച്ചു. അവർ പ്രസവിച്ചിട്ടുണ്ടായിരുന്നില്ല. നായർറഗ്ഗുലേഷൻ പ്രകാരം മക്കളില്ലാതെ മരിച്ചാൽ ഭാര്യയുടെ സ്വത്തിൽ പകുതിക്കു ഭർത്താവിന്നവകാശമുണ്ട്. അതുപ്രകാരം—അദ്ദേഹം എഴുതിക്കൊടുത്തതിന്റേയാണെന്നോൎമ്മിപ്പിക്കുന്നു—പകുതി തനിക്കു കിട്ടണമെന്നു കാണിച്ച് വിഷ്ണുനമ്പൂതിരി കേസുകൊടുത്തു. അദ്ദേഹം അമ്മുക്കുട്ടിയെ വിവാഹംചെയ്തിട്ടില്ലെന്നും, അതിനാൽ അവർ അദ്ദേഹത്തിന്റെ ഭാര്യയല്ലെന്നും, അദ്ദേഹം കൂടെക്കൂടെ വീട്ടിൽ വരികയും രാത്രി താമസിക്കുകയും ചെയ്യാറുണ്ടെന്നേ ഉള്ളുവെന്നും, അതെല്ലാം ഭാര്യയെന്ന നിലയ്ക്കല്ലെന്നും, കേവലം രക്ഷിതസ്ത്രീയുടെ (concubinage) നിലയേ അതിന്നുള്ളുവെന്നും, ആ നിലയ്ക്കു അദ്ദേഹം സൗഹാർദ്ദപൂർവ്വം സൗജന്യമായി കൊടുത്തതാണു ആ തീറെന്നും, അങ്ങിനെ അവർ തമ്മിൽ ഭാര്യാഭർത്തൃബന്ധമില്ലാത്തതിനാൽ വീട്ടുകാൎക്ക് പകുതി സ്വത്തു കൊടുക്കേണ്ടതായ ബാദ്ധ്യതയോ വിഷ്ണുനമ്പൂതിരിക്കു അത് കിട്ടുവാനുള്ള അവകാശമോ ഇല്ലെന്നുമാണു പ്രതിഭാഗത്തുവിന്നു വാദിച്ചതു്. ഈവിധം സാക്ഷിപറഞ്ഞതു് അമ്മുക്കുട്ടിയുടെ സഹോദരനും ഒരു കോടതി ഹെഡ്ഗുമസ്തനുമായ കുട്ടൻനായരാണെന്നും ഓൎക്കണം. വിവാഹം നിയമപ്രകാരമല്ലെന്നു പറഞ്ഞു അന്യായം തള്ളുകയാണുണ്ടായതു്. ചാരിത്രശുദ്ധിക്കു നിരക്കാത്ത വിധത്തിൽ ഒരുതരം വ്യഭിചാരമാണു അമ്മുക്കുട്ടി ചെയ്തിരുന്നതെന്ന്, സഹോദരൻതന്നെ സാക്ഷിമൂലം സമ്മതിച്ചതിനാൽ, സ്പഷ്ടമാണല്ലോ. ആ കാര്യത്തിൽ എന്തെങ്കിലും ആക്ഷേപിക്കാനോ ഉപദേശിക്കാൻപോലുമോ ജഡ്ജിമാൎക്കു തോന്നിയില്ല. അതിന്റെ കാരണമെന്താണ്. നായർസ്ത്രീകൾക്കുള്ള ചാരിത്രത്തിന്റെ സാമാന്യനിലവാരം അതാണെന്നും അങ്ങിനെ സമ്പാദിക്കുന്നതു് ഒരു മര്യാദയായിട്ടേ ഇപ്പോഴും കരുതുന്നുള്ളുവെന്നുമല്ലെ? (O. S. 72/52 നമ്പ്രായി തൃശ്ശൂർ സബ്ബ്കോട്ടിലാണു ഈ കേസു നടന്നതു. അന്യായം തള്ളി വിധിച്ചപ്പോൾ 558/52-ാം നമ്പ്രായി ഹൈക്കോട്ടിൽ അ

പ്പീൽ കൊടുത്തുവെങ്കിലും 14—9—'56–ൽ കീഴ്ക്കോടതി വിധി ശരിവെയ്ക്കുകയും അപ്പീൽ തള്ളുകയും ചെയ്തു.)

2. * [കന്നങ്കാളത്ത് അച്ചുതപ്പണിയ്ക്കർ തലപ്പിള്ളിത്താലൂക്ക് പഴുന്നാനദേശത്തുള്ള മേലേപ്പാട്ട കുഞ്ചിയമ്മയുടെ സംബന്ധക്കാരനായിരുന്നു. 1136–ൽ പണിയ്ക്കർ മരിച്ചപ്പോൾ തനിയ്ക്കു നായർറഗ്ഗുലേഷൻപ്രകാരം ഭർത്താവിൻെറ സ്വത്തിന്നവകാശമുണ്ടെന്നു പറഞ്ഞു കുഞ്ചിയമ്മ തൃശ്ശൂർ സബ്ബ്കോട്ടിൽ 59/72–ാം നമ്പ്രായി അന്യായം ബോധിപ്പിച്ചു. താനും പണിയ്ക്കരുമൊന്നിച്ചിരുന്നു എടുത്ത മൂന്നു ഫോട്ടോകളും വോട്ടേർസ്ലിസ്ററും കോടതിയിൽ ഹാജരാക്കി. ഡെ. കലക്ടറായിരുന്ന ഒരു കയ്യാം, അക്കാലത്ത് മരത്തങ്കോട്ടണ്ടായിരുന്ന ഒരു ഡാക്ടർ, അകഴി മാധവൻ നമ്പൂതിരി, ആര്യവൈദ്യൻ പൂവ്വത്തിങ്കൽ ഗോവിന്ദൻ മുതലായവർ കുഞ്ചിയമ്മയുടെ പൊടമുറിയ്ക്കു പോയിരുന്നുവെന്നും, കുഞ്ചിയമ്മയുടെ ആവശ്യപ്രകാരം പണിയ്ക്കരെ ചികിത്സിച്ചിട്ടുണ്ടെന്നും മററും സാക്ഷിപറഞ്ഞു. പക്ഷെ നായർറഗ്ഗുലേഷൻപ്രകാരം സ്വത്ത് കിട്ടണമെങ്കിൽ നായർറഗ്ഗുലേഷൻപ്രകാരംതന്നെ വിവാഹം റജിസ്റ്റ് ചെയ്തിരിയ്ക്കണമെന്നും, ഈ പൊടമുറി റജിസ്റ്റ്ചെയ്യാത്തതിനാൽ ഇത് വിവാഹമല്ലെന്നും, അതുകൊണ്ട് സ്വത്തിന്നവകാശമില്ലെന്നും പറഞ്ഞ് അന്യായം തള്ളുകയാണുണ്ടായത്.

3. കൊളമങ്കത്ത്ചിങ്ങഞ്ഞാററിൽ നാരായണൻനായർ 1958 നവമ്പറിൽ മരിച്ചു. അദ്ദേഹത്തിൻെറ ഭാര്യയായ വൈലത്തൂർകാരി തോണിയാറെ മീനാക്ഷിയമ്മയിൽ ജനിച്ച മക്കളാണ് തങ്ങളെന്നും, അതിനാൽ ഈ നാരായണൻനായരുടെ സ്വത്ത് തങ്ങൾക്കു കിട്ടണമെന്നും പറഞ്ഞു് T. ഭാസ്കരൻനായർ, രാജൻനായർ എന്നിവർ പൊന്നാനി മുൻസിഫ്കോട്ടിൽ O. S. 181/59–ാം നമ്പ്രായി

* ബ്രാക്കററിൽ ചേർത്ത ഭാഗം എഴുതിഅയച്ചിട്ടില്ല.

കേസുകൊടുത്തു. ഈ മീനാക്ഷിയമ്മ 1956 ആഗസ്റ്റിൽ (നാരായണൻനായർ ജീവിച്ചിരിയ്ക്കുമ്പോഴുംതന്നെ) പത്മനാഭൻനായർ എന്നൊരാളെ നായർറഗുലേഷൻപ്രകാരം റജിസ്റ്റ്‌വിവാഹം ചെയ്തിരുന്നു; ആ രേഖ പ്രതിഭാഗത്തുനിന്നു ഹാജരാക്കി. നാരായണൻനായർ ജീവിച്ചിരിയ്ക്കുമ്പോഴാണ് ഈ റജിസ്റ്റ്‌വിവാഹമെന്നതിന്നു പുറമെ അദ്ദേഹം തന്റെ ഭർത്താവാണെന്നോ അന്യായക്കാർ അദ്ദേഹത്തിൽനിന്നു ജനിച്ച സന്താനങ്ങളാണെന്നോ (legitimacy of the issues) തെളിയിയ്ക്കുന്നതിന്നു യാതൊരു തെളിവും ഹാജരാക്കാൻ അന്യായഭാഗക്കാൎക്കു കഴിഞ്ഞില്ല. അതിനാൽ വാദികൾ വാസ്തവത്തിൽ നാരായണൻനായരുടെ മക്കളാണെങ്കിൽതന്നെ നിയമവിരുദ്ധമായി ജനിച്ച മക്കളാണെന്നും (illegitimate sons) ആ സ്വത്തിന്നവകാശപ്പെടാനൎഹതയില്ലെന്നുമാണു വിധിച്ചതു്.]

നായർസ്ത്രീകൾ വ്യഭിചരിയ്ക്കാൻ കൂട്ടാക്കാഞ്ഞാൽ പാട്ടം കൂട്ടുക, വസ്തു ഒഴിപ്പിയ്ക്കുക, കുടിയിറക്കുക മുതലായ ദ്രോഹം ചെയ്തിരുന്നുവെന്നു നിങ്ങൾ അധിക്ഷേപിയ്ക്കുന്നു. എന്നാൽ അവയ്ക്കു യാതൊരു തെളിവും കാണിച്ചിട്ടില്ല; ചോദിച്ചിട്ടു പറയുന്നുമില്ല. എന്നാൽ മേൽപറഞ്ഞതെല്ലാം—അതുപോലെ ഇനി വേണ്ടിടത്തോളവും—നായന്മാരുടെ അപദാനങ്ങളായി പ്രകീൎത്തിച്ചിട്ടുള്ള വസ്തുതയാണല്ലൊ. ഇതിന്നൊക്കെ എന്തു മറുപടിയാണു നിങ്ങൾക്കു പറയുവാനുള്ളതെന്നറിഞ്ഞാൽ നന്നായിരുന്നു. ഇതിലെന്തെങ്കിലും എതിൎപ്പുണ്ടെങ്കിൽ അഭിപ്രായസഹിതം ഒരാഴ്ചയ്ക്കുള്ളിൽ മറുപടി തരികയും വേണം. മറുപടിയ്ക്കു 80—പൈസ സ്റ്റാമ്പ് ഇതിവടക്കംചെയ്തിട്ടുമുണ്ടു്.

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പ്)

# X പിള്ളയ്ക്കുള്ള ദിവ്യൗഷധം

കുന്നംകുളം,
8—7—'63.

ര. ര. ശ്രീ.

ഇളങ്കുളം കുഞ്ഞൻപിള്ളയ്ക്കു, സത്യനികേതനം,
തിരുവനന്തപുരം.

ഭാഷാവ്യാഖ്യാനത്തോടുകൂടി നിങ്ങൾ പ്രസിദ്ധംചെയ്ത ചന്ദ്രോത്സവത്തിലെ 177-ാം പേജിൽ

അകൃതകവചനാംഭോരാശികുംഭീകുമാരാ
നിരുപമമറിമാനോ ഭോഗവാർത്താനഭിജ്ഞാഃ

എന്ന 27-ാം ശ്ലോകവ്യാഖ്യാനത്തിൽ ഇങ്ങിനെ കാണുന്നു. "വേദവാക്യമാകുന്ന അംഭോരാശിക്കു അഗസ്ത്യന്മാരും (വേദങ്ങൾ മുഴുവൻ കുടിച്ചുവററിച്ചവർ. എങ്കിലും വേശ്യാലയങ്ങളിലാണു വാസം!)" * (ചുവടെ വരയിട്ടതു ഞാനാണു്). എടോ പിള്ളേ! ഈ അർത്ഥം ആ ശ്ലോകത്തിലെ ഏതു പദത്തിൽനിന്നാണ്' തനിക്കു കിട്ടിയതു്? 'ഭോഗവാർത്താനഭിജ്ഞാഃ' എന്നുള്ളതിന്റെ പര്യായമായിട്ടല്ലെങ്കിൽ പിന്നെ ഏതു പദത്തിന്റെ അർത്ഥമാണതു്? ഇതിനുള്ള മറുപടി എഴുതിഅയയ്ക്കണമെന്നു ഞാൻ ഇതിനാൽ ആവശ്യപ്പെടുന്നു.

ഈ എഴുത്തിന്നും അദ്ദേഹം മറുപടി തന്നില്ല.

സാധാരണയായി ആരും അന്യന്മാരെ വെറുതെ ആക്ഷേപിക്കുകയോ കുററംപറയുകയോ ചെയ്യാറില്ല. എങ്കിലും തന്റെ പ്ര

---

* "വേദാർത്ഥം മുഴുവൻ വേണ്ടതുപോലെ പഠിച്ചവരും വാചാമഗോചരമായ വിധത്തിൽ ഗുണപൗഷ്കല്യമുള്ളവരും ആജന്മബ്രഹ്മചാരികളും" ആയ ശുകപുരം ഗ്രാമക്കാർ. ആജന്മബ്രഹ്മചാരികൾ എന്നതിന്നാണു് ഇയാൾ "വേശ്യാലയങ്ങളിലാണു വാസമെന്നു" അർത്ഥം പറഞ്ഞിരിക്കുന്നതു്.

സ്താവനയെപ്പററി മററു ചിലക്ക് ആക്ഷേപത്തിന്നു കാരണമായെന്നു വരാം. അത്തരം സന്ദർഭങ്ങളിൽ തെററുപററിയിട്ടുണ്ടെന്നു ബോദ്ധ്യപ്പെടുന്നപക്ഷം വ്യസനം പ്രദർശിപ്പിയ്ക്കും, തെററിൻെറ അവസ്ഥപോലെ മാപ്പപേക്ഷിയ്ക്കുകയും പതിവുണ്ട്.

അങ്ങിനെ തന്നിൽ തെററില്ലെന്നാണു വിശ്വാസമെങ്കിൽ ആ ആക്ഷേപത്തെ എതിർക്കുകയും, കഴിവുള്ള എല്ലാ തെളിവുകളും യുക്തികളും ന്യായങ്ങളും കാണിച്ച് തെററില്ലെന്നു സ്ഥാപിയ്ക്കയും പതിവാണ്. എന്നാൽ കുഞ്ഞൻപിള്ള നമ്പൂതിരിമാരുടെ പേരിൽ ചരിത്രമെന്ന വ്യാജേനയും മററും ആരോപിച്ചിട്ടുള്ള കുററങ്ങളിൽ പലതും അസംബന്ധങ്ങളും, അസംഭവങ്ങളും, വൈരബുദ്ധിയോടുകൂടി കോരിച്ചൊരിയുന്ന ശകാരങ്ങളും മററുമാണെന്നു ഞാൻ പിള്ളയ്ക്ക നേരിട്ടെഴുതുകയും, അങ്ങിനെ ആരോപിയ്ക്കുവാനുള്ള കാരണവും തെളിവും കാണിയ്ക്കുവാൻ ഇതുപോലെ പലപ്പോഴും ആവശ്യപ്പെടുകയുമുണ്ടായി. ഇന്നുവരെ അവയ്ക്കൊന്നിന്നും മറുപടി അയച്ചിട്ടില്ല. സാമാന്യമര്യാദയുള്ളവർ ഈവിധം പ്രവർത്തിയ്ക്കുമോ? യാചകന്മാർ പടിയ്ക്കൽ വന്നുനിന്നുയാചിയ്ക്കും. ഒന്നും കൊടുത്തില്ലെങ്കിലും കൊടുത്താലും അവക്ക് തൃപ്തിയായില്ലെങ്കിലും (തൃപ്തിയാവുക പതിവില്ല) ശകാരിയ്ക്കാതിരിയ്ക്കയില്ല. അതവരുടെ സ്വഭാവമാണെന്നു കരുതി ആരും മറുപടി പറയാറില്ല. ഇളങ്കുളം നമ്പൂതിരിമാരുടെ പേരിൽ കള്ളവായി ആരോപിച്ച കുററങ്ങൾക്ക ഞാൻ തെളിവാവശ്യപ്പെട്ടപ്പോഴും അദ്ദേഹം അത്രയേ ഗൌരവം കണക്കാക്കുന്നുള്ളുവെന്നല്ലെ വരുന്നതു്? അല്ലെങ്കിൽ 'മറുപടിഅയയ്ക്കാൻ സാദ്ധ്യമല്ല' എന്നെങ്കിലും ഒന്നെഴുതരുതെ? അതൊക്കെ കവിഞ്ഞ ധിക്കാരംകൊണ്ടും അഹങ്കാരംകൊണ്ടുമാകുന്നു.

അദ്ദേഹം പെൻഷൻപററിപ്പിരിഞ്ഞ ഒരു കാളേജ്പ്രഫസറല്ലൊ. ഞാനാണെങ്കിൽ ഒരു ശൊട്ടനമ്പൂതിരി. അദ്ദേഹത്തിന്നു

നേരിട്ടെഴുതാൻതന്നെ എനിയ്ക്കധികാരമുണ്ടോ? എനിയ്ക്കെന്തു ക്വാളിഫിക്കേഷനാണുള്ളതു്? അതൊന്നുമാലോചിയ്ക്കാതെ അദ്ദേഹത്തിൻെറ പ്രവൃത്തിയിൽ കുററം ആരോപിച്ചുകൊണ്ടു് തെളിവും വിശദീകരണവും ആവശ്യപ്പെടുന്നു. അതിന്നൊക്കെ മറുപടി അയയ്ക്കുന്നതു അപമാനകരമാണു്. സമന്മാർ തമ്മിലല്ലാതെ വാദപ്രതിവാദം നടത്തുകയോ? അദ്ദേഹം കേട്ടഭാവം നടിയ്ക്കാതേയും മറുപടി അയയ്ക്കാതേയും ഇരിയ്ക്കാൻ കാരണം അതാവാനേ തരമുള്ളു. ഇത്തരം സന്താനങ്ങളേയും കേരളമാതാവിന്നു പേറേണ്ടിവരുന്നതു നിർഭാഗ്യംതന്നേയാണു്.

തൻെറ ഏതെങ്കിലും ഒരു പ്രവൃത്തിയിൽ അന്യൻ തെററു കല്പിച്ചാൽ, കുറച്ചെങ്കിലും ആത്മാഭിമാനമുള്ളവർ അതിനെ എതിർക്കുക മാത്രമല്ല ക്ഷോഭിയ്ക്കുകയും, തെററല്ലെന്നു സ്ഥാപിയ്ക്കാൻ ശ്രമിയ്ക്കുകയും പതിവാണു്. ഇതു എല്ലാവരും സമ്മതിയ്ക്കുന്നതാണല്ലൊ. ഈ നിലയിൽ ആലോചിയ്ക്കുമ്പോൾ അദ്ദേഹം മറുപടിപോലും അയയ്ക്കാത്തതെന്തുകൊണ്ടാണു്? ഞാൻ പറയാം. "വിദ്വേഷബുദ്ധിയോടുകൂടി—കള്ളമാണെന്നറിഞ്ഞുകൊണ്ടു — മനഃപൂർവ്വമായിട്ടാണു് അദ്ദേഹം നമ്പൂതിരിമാരെ ശകാരിച്ചിരിയ്ക്കുന്നതു്. അതിന്നു തെളിവോ യുക്തിയോ ഒന്നും അദ്ദേഹത്തിൻെറ പക്കലില്ല. അതെല്ലാം ആരെങ്കിലും ആവശ്യപ്പെടുമെന്നോ പറയേണ്ടിവരുമെന്നോ ആലോചിച്ചിട്ടുമില്ല. ഈ നമ്പൂതിരിമാരെപ്പററി എന്തു പറഞ്ഞാലെന്താണു്? ഈ വിഡ്ഢികളേക്കൊണ്ടെന്തുചെയ്യാൻ കഴിയും? അങ്ങിനെ എഴുതുന്ന സമയത്തു അത്രയേ പിള്ള വിചാരിച്ചിരിയ്ക്കു" യുള്ളു. ചോദ്യം വന്നപ്പോൾ കാര്യം വിഷമത്തിലായി! ഇനി ഒന്നേ പോംവഴിയുള്ളു. എന്തു ചോദിച്ചാലും മിണ്ടാതിരിയ്ക്കുക. അറിഞ്ഞുകൊണ്ടുതന്നേയാവണം ഈ സൂത്രം സ്വീകരിച്ചിരിയ്ക്കുന്നതു്.

ഉള്ളവരെ ശകാരിയ്ക്കാൻ അദ്ദേഹം മരിയ്ക്കുന്നതുവരെ ഇളങ്കുളം കാത്തിരുന്നുവല്ലൊ. മരിച്ചാൽ പിന്നെ അദ്ദേഹത്തെപ്പററി എന്തു

വീമ്പു പറഞ്ഞാലും എത്ര അധിക്ഷേപിച്ചാലും അദ്ദേഹം വായി ക്കുകയോ മറുപടി പറകയോ ചെയ്യില്ലെന്നു പിള്ളയ്ക്കറിയാം; അതിനുള്ള ബുദ്ധി അയാൾക്കുണ്ടു്. അതുപോലെ നമ്പൂതിരിമാരെല്ലാം മരിച്ചിരിക്കുന്നുവെന്നാണൊ അയാൾ കരുതിയിരുന്നതു്? അതോ, എന്തു എഴുതിയാലും ശരി, നമ്പൂതിരിമാർ അതു വായിക്കയില്ലെന്നും അഥവാ വായിക്കാനറിയുകയില്ലെന്നും അയാൾ വിചാരിച്ചിരിക്കുമോ? അതെന്തെങ്കിലുമാവട്ടെ. മറുപടി പറയാൻ കഴിവുള്ളവരായി നമ്പൂതിരിമാരിൽ ആരുംതന്നെ ജീവിച്ചിരിപ്പില്ലെന്നു അദ്ദേഹത്തിന്നുറപ്പുണ്ടു്. അല്ലെങ്കിൽ അടിസ്ഥാനരഹിതങ്ങളായ ഇത്രവളരെ കള്ളക്കുററങ്ങൾ നമ്പൂതിരിമാരുടെ തലയിൽ വാരിക്കോരിച്ചൊരിയാൻ അയാൾ ധൈര്യപ്പെടുമായിരുന്നില്ല.

ഇളങ്കുളത്തിന്നു നമ്പൂരിശ്ശകാരം എന്നതു ഒരു ഭ്രാന്താണെന്നു മുമ്പു പറഞ്ഞുവല്ലൊ. ഇളങ്കുളത്തിൻെറ നമ്പൂരിശ്ശകാരം എന്ന പുസ്തകം 1961 മാൎച്ചിൽ ഞാൻ പ്രസിദ്ധംചെയ്തതു് ആ മനോരോഗത്തിൻെറ ഒരു ശമനൌഷധമെന്ന നിലയ്ക്കാകുന്നു. അതു അദ്ദേഹത്തെ സേവിപ്പിച്ചതോടുകൂടി അദ്ദേഹത്തിൻെറ സുഖക്കേടിന്നു കുറച്ചൊരു മാററവും വന്നുകണ്ടു; ശകാരത്തിന്നു കുറവു വന്നില്ല. പക്ഷെ അതിൻെറ ലക്ഷ്യത്തിൽ മാററം വന്നു. നമ്പൂതിരി എന്നതിന്നു പകരം ബ്രാഹ്മണർ, ആൎയ്യന്മാർ, ചാതുൎവ്വൎണ്ണ്യക്കാർ എന്നിങ്ങിനെ ചില പേരിലേക്കു മാറുകയാണുണ്ടായതു്. 61 മാൎച്ചിന്നു ശേഷം അദ്ദേഹം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധംചെയ്ത ലേഖനങ്ങൾ നോക്കിയാൽ ഈ സംഗതി വ്യക്തമാകും.

ഈ മാററം എൻെറ ചികിത്സയുടെ ഫലമാണെന്നും, മരുന്നു ഫലിച്ചിരിക്കുന്നുവെന്നും, തുടൎച്ചയായി ഇത്തരം ഔഷധങ്ങൾ സേവിപ്പിച്ചാൽ അദ്ദേഹത്തിൻെറ ഈ ശകാരഭ്രാന്തു് നിശ്ശേഷം മാറി മനസ്സ് നോൎമ്മലാവുമെന്നും ഞാനാശിച്ചിരുന്നു. ഈ പരമാൎത്ഥം

'നായന്മാരുടെ പൂർവ്വചരിത്രം' ഒന്നാംഭാഗത്തിന്റെ അവതാരിക യിൽ സൂചിപ്പിയ്ക്കയും ചെയ്തിരുന്നു.

പക്ഷെ ആ ധാരണ തെററിപ്പോയി. അതു പിന്നീടാണു മന സ്സിലായതു്. ഭ്രാന്തന്മാരുടെ മനസ്സ് ഒരിയ്ക്കലും സ്ഥിരമായി നി ല്ക്കുകയില്ലല്ലൊ. കാററത്തു പറക്കുന്ന ചവററില കാററിന്റെ ഗതി യനുസരിച്ച് സഞ്ചരിയ്ക്കുകയല്ലെ ചെയ്യു. അതുപോലെ ഭ്രാന്തന്മാ രുടെ ബുദ്ധി പല വിധത്തിൽ ചലിച്ചുകൊണ്ടിരിയ്ക്കും. അത്തരം വ്യവസ്ഥയില്ലാത്ത ചലനങ്ങളിൽ ഒന്നു മാത്രമായിരുന്നു അതെന്നു പിന്നീടു് അദ്ദേഹം പ്രസിദ്ധംചെയ്തതും താഴെ പേർ പറയുന്നതുമാ യ പുസ്തകങ്ങളിൽനിന്നു വ്യക്തമായി. (1) കേരളം അഞ്ചും ആറും നൂററാണ്ടുകളിൽ (1961 ആഗസ്റ്റ്). (2) ചന്ദ്രോത്സവം വ്യാഖ്യാനം (1962). (3) സാഹിത്യചരിത്രസംഗ്രഹം (1962). ഇതിലെല്ലാം പഴയപടിതന്നെ സർവ്വത്ര ശകാരംകൊണ്ടു നിറച്ചിരിയ്ക്കുന്നു. അവ യിലൊന്നായ ചന്ദ്രോത്സവത്തിലെ (ഞാൻ എഴുതിഅയച്ചതായ) ശ്ലോകാർദ്ധത്തിന്നു അർത്ഥം പറഞ്ഞിരിയ്ക്കുന്നതു് ഇതിന്നൊന്നാന്തരം തെളിവാകുന്നു. 'നായയുടെ വാലു് പന്ത്രണ്ടു കൊല്ലം കുഴലിലിട്ടാ ലും എടുക്കുമ്പോൾ വളഞ്ഞിട്ടു്' എന്നൊരു ചൊല്ലുണ്ടല്ലൊ. അതു പോലെ എന്റെ പ്രസിദ്ധീകരണമാകുന്ന ആ കുഴലിൽ (പുസ്തക ത്തിൽ) ഇട്ടിരുന്ന സമയത്തു മാത്രമേ അയാളുടെ ബുദ്ധിയാകുന്ന വാലിന്റെ വളവു കുറച്ചെങ്കിലും കുറഞ്ഞുള്ളു. ആ വാൽ അതിൽ നിന്നു ഊരിയെടുത്തപ്പോഴേയ്ക്കു—ആ പുസ്തകം വായിച്ചുകഴിഞ്ഞ പ്പോഴേയ്ക്കു—പണ്ടത്തെപ്പോലെതന്നെ വളഞ്ഞുപോവുകയും ചെ യ്തു. 'ഇളങ്കുളത്തിന്റെ നമ്പൂരിശ്ശകാരം' എന്ന ഔഷധം സേവി പ്പിച്ചതുകൊണ്ടു് പറയത്തക്ക ഫലമൊന്നുമുണ്ടായിട്ടില്ലെന്നും, ശ ക്തിയേറിയ ഔഷധങ്ങൾ തികഞ്ഞ മാത്രയിൽ (ഡോസിൽ) തന്നെ ഇനിയും തുടച്ചയായി കൊടുക്കാതെ പററില്ലെന്നും ഇപ്പോൾ ബോ ദ്ധ്യമായിട്ടുണ്ടു്. 'നായന്മാരുടെ പൂർവ്വചരിത്രം' 1-ം 2-ം ഭാഗങ്ങളും

പിള്ളയെ സേവിപ്പിയ്ക്കാൻ തയ്യാറാക്കിയ ഔഷധമാകുന്നു. അതു അദ്ദേഹത്തെ സേവിപ്പിച്ചിട്ടുമുണ്ടു്. പക്ഷെ അതിൻെറ ഫലം എന്തെന്നറിവായിട്ടില്ല. എങ്കിലും ഞാനൂഹിയ്ക്കുന്നതു് അതു അദ്ദേഹത്തിനു കുറിയ്ക്കുകൊണ്ടിരിയ്ക്കുമെന്നാണു്.

അദ്ദേഹത്തിന്നുള്ള രോഗം ഒരുതരം ഛൎദ്ദിയാണു്. നമ്പൂതിരിശ്ശകാരമാകുന്ന കാളകൂടവിഷം എപ്പോഴും ഛൎദ്ദിച്ചുകൊണ്ടു ഇരിയ്ക്കുകയായിരുന്നു സുഖക്കേടു്. 'നായന്മാരുടെ പൂൎവ്വചരിത്രം'കൊണ്ടുതന്നെ ആ ഛൎദ്ദി നിശ്ശേഷം മാറിയിരിയ്ക്കുമെന്നും, ഇനി ഓക്കാനം പോലുമുണ്ടാവില്ലെന്നുമാണു് ഞാൻ വിശ്വസിയ്ക്കുന്നതു് അഥവാ ഇനിയും ഛൎദ്ദിച്ചാൽ കൊടുക്കാനുള്ള ഒന്നാന്തരം ഔഷധമായി ഈ പുസ്തകത്തേയും തയ്യാറാക്കിയതാണു്.

അതിനാൽ കൂടുതൽ വഷളാവാതിരിയ്ക്കണമെങ്കിൽ മേലിലെങ്കിലും മൎയ്യാദ പഠിയ്ക്കുകയും, ഇത്തരം കള്ളങ്ങൾ പറഞ്ഞു പരത്താതിരിയ്ക്കുക മാത്രമല്ല പറഞ്ഞിട്ടുള്ളവയെ പരസ്യമായി പിൻവലിയ്ക്കുകയും വേണമെന്നു ഞാൻ അദ്ദേഹത്തെ ഇതിനാൽ ഗൌരവപൂൎവ്വം അറിയിയ്ക്കുന്നു. ഈ അവസരത്തിൽ മാന്യമായ നായർസമുദായത്തോടും എനിയ്ക്കു കുറച്ചു പറയുവാനുണ്ടു്. പിള്ളയെ സേവിപ്പിയ്ക്കാനായി തയ്യാറാക്കുന്ന ഏതൌഷധത്തിൻേറയും ദുസ്സ്വാദു കുറച്ചൊക്കെ നായർസമുദായവും അനുഭവിയ്ക്കേണ്ടതായിവരും; ആ കാൎയ്യത്തിൽ നായർസമുദായത്തിനു തീരെ ഒഴിഞ്ഞുമാറുവാൻ സാദ്ധ്യമാകയില്ല. അതിന്നുത്തരവാദി കുഞ്ഞൻപിള്ള മാത്രമാകയാൽ, അതു കൂടാതെ കഴിയ്ക്കണമെങ്കിൽ അതിന്നദ്ദേഹത്തെയാണുപദേശിയ്ക്കേണ്ടതെന്നും അറിയിയ്ക്കുന്നു. "അടിയിലും മീതെ ഒടിയുമില്ല" എന്നൊരു പഴഞ്ചൊല്ലുണ്ടല്ലൊ. "കിട്ടേണ്ടതു കിട്ടിയാൽ തോന്നേണ്ടതു തോന്നും" എന്നതു പ്രസിദ്ധമാണു്. പിള്ളയ്ക്കിപ്പോൾ തോന്നേണ്ടാത്തതു് തോന്നാനും, തോന്നേണ്ടതു് തോന്നാതിരിയ്ക്കാനും കാരണം കിട്ടേണ്ടതു് കിട്ടായ്കയാകുന്നു. അതിനാൽ അദ്ദേഹത്തിനു കി

ട്ടേണ്ടത് കിട്ടിപ്പിയ്ക്കാൻ—എന്നുവെച്ചാൽ അദ്ദേഹത്തിന്നു 'കൊടു ക്കേണ്ടത് കൊടുക്കാൻ'—ഞാൻ തീരുമാനിച്ചിരിയ്ക്കുന്നു. അത് കിട്ടിയാൽ പിന്നെ പിള്ളയ്ക്കു തോന്നേണ്ടത് തോന്നാതിരിയ്ക്കയില്ല; തോന്നേണ്ടാത്തത് തോന്നുകയുമില്ല. അപ്പോഠം എല്ലാം ശരിയാകും.

# XI കള്ളമൂരികഠം

ഇളങ്കളം നമ്പൂതിരിമാരെപ്പററി പറഞ്ഞിട്ടുള്ള ഓരോ തെമ്മാ ടിത്തത്തിന്നും അടിസ്ഥാനമായ തെളിവും യുക്തിയും ന്യായവും അദ്ദേഹത്തെക്കൊണ്ടു പറയിയ്ക്കണമെന്നു എനിയ്ക്കാഗ്രഹമുണ്ടായിരു ന്നു. അതിന്നുവേണ്ടി ഞാൻ അദ്ദേഹത്തിന്നു 24 പ്രാവശ്യം എഴു തി. മറുപടി അയയ്ക്കാൻവേണ്ടി പലതവണയായി 19_ക. 43_പൈ സയുടെ സ്റ്റാമ്പയച്ചുകൊടുത്തു, മറുപടിയ്ക്കുവേണ്ടി അപേക്ഷിച്ചു, യാചിച്ചു, മറുപടി അയയ്ക്കാത്തതിൽ ദ്വേഷ്യപ്പെട്ടുനോക്കി, ശകാ രിച്ചുനോക്കി; അതുകൊണ്ടൊന്നും അയാഠംക്കു യാതൊരു കലുക്ക വുമുണ്ടായില്ല. എന്റെ എഴുത്തു കിട്ടിയില്ലെന്നു പറയാതിരിയ്ക്കാൻ വേണ്ടി സകല കത്തുകളും റജിസ്റ്റാക്കിയാണയച്ചതു്. ആ സ്റ്റാമ്പെ ല്ലാം സമ്പാദിയ്ക്കുക മാത്രമല്ലാതെ യാതൊരു മറുപടിയും അയാഠം അയച്ചില്ല. ഒന്നാംതരം കള്ളമൂരിയുടെ അടവേ അയാഠം പ്രകടി പ്പിച്ചുള്ളു. പത്തുപതിനെട്ടു പുസ്തകങ്ങഠം എഴുതി പ്രസിദ്ധംചെയ്ത പിള്ളയ്ക്കു ഒരു മറുപടി എഴുതാൻ വശമല്ലെന്നോ കഴിവില്ലെന്നോ നടിയ്ക്കുന്നതു കള്ളത്തരമല്ലെങ്കിൽ പിന്നെ എന്താണു്?

ഒരുതരം കള്ളമൂരികളുണ്ടു്. അവയ്ക്കു കൊഴുത്തുതടിച്ചു നല്ല വലിയ ദേഹവും ദേഹബലവുമുണ്ടാകും. നല്ല തീററിയും തിന്നും. പക്ഷെ നൊകം കഴുത്തിൽ വെച്ചാൽ അപ്പോഠം കിടക്കും. പി ന്നെ കണ്ണിൽ മുളകെഴുതുകയോ, മൂക്കിൽ വെള്ളം ചാമ്പുകയോ, വാൽ പിടിച്ചു കടിയ്ക്കുകയോ, രോമം പറിയ്ക്കുകയോ എന്തു ചെയ്താ ലും എണിയ്ക്കുകയില്ല. അവയ്ക്കറിയാം എണീററാൽ നുകം കഴുത്തിൽ

വെയ്ക്കുമെന്നും, അതു വലിയ്ക്കേണ്ടിവരുമെന്നും. ഇത്തരം കള്ളന്മാരികളെ കശാപ്പിന്നു കൊടുക്കുകയല്ലാതെ വേറെ യാതൊന്നും ചെയ്യിയ്ക്കാൻ സാദ്ധ്യമല്ല. അതുതന്നേയാണു പിള്ളയുടേയും നില. അയാൾ നമ്പൂതിരിമാരുടെ പേരിൽ ആരോപിച്ചിട്ടുള്ള കുററങ്ങളെല്ലാം അടിസ്ഥാനരഹിതവും ശുദ്ധമേ വ്യാജവും കള്ളപ്രസ്താവങ്ങളുമാകുന്നു. അതിനാൽ തെളിവോ, വിശദീകരണമോ, യുക്തിയോ, ന്യായമോ ഒന്നുംതന്നെ കാണിയ്ക്കാനാവില്ലെന്നും, എന്തു മറുപടി അയച്ചാലും അയാൾ കൂടുതൽ വഷളാവാനേ വഴിയുള്ളുവെന്നും അയാൾക്കറിയാം. എന്തു ദ്രോഹം ചെയ്താലും കള്ളന്മാരികൾ എണ്ണീയ്ക്കാത്തതുപോലെ എത്ര എഴുതിച്ചോദിച്ചാലും ഈ വിദ്വാൻ ഒരു മറുപടി അയയ്ക്കാത്തതിൻേറയും കാരണം അതുതന്നേയാകുന്നു.

ഞാൻ ഇളങ്കുളത്തിന്നു കൊടുത്ത മറുപടികളിൽ നായന്മാരെപ്പററിയും സുഖകരമല്ലാത്ത പല സംഗതികളും പ്രസ്താവിയ്ക്കേണ്ടതായിവന്നിട്ടുണ്ട്. അവയിൽ ഒന്നിനെക്കുറിച്ചെങ്കിലും അദ്ദേഹം എതിർക്കുകയോ വിശദീകരണം ആവശ്യപ്പെടുകയോ ചെയ്തിട്ടുമില്ല. ഇതു അത്ഭുതാവഹമല്ലേ? അതു കേവലം അത്ഥഗർഭമല്ല, സ്പഷ്ടാത്ഥം തന്നേയാകുന്നു. അതിൻെറ താല്പര്യ്യം ഒന്നു വിശദീകരിയ്ക്കാം.

പിള്ളസ്സാർ നമ്പൂതിരിമാരിൽ ആരോപിച്ചിട്ടുള്ള കുററങ്ങൾ എല്ലാംതന്നെ ശുദ്ധമേ അസത്യവും അടിസ്ഥാനരഹിതവുമാണെന്നും അയാൾക്കറിയാം. അതിനാൽ അവയെക്കുറിച്ചുള്ള ചോദ്യങ്ങൾക്കു എന്തു മറുപടി പറഞ്ഞാലും വിശദീകരണം നല്കിയാലും കൂടുതൽ കള്ളനും വഷളനുമാവുകയേയുള്ളു എന്നു് ആ വിദ്വാനറിയാം. എന്തു ചോദിച്ചാലും എത്ര ചോദിച്ചാലും യാതൊരു മറുപടിയും പറയാതെ ഇരിയ്ക്കുന്നതിൻെറ അത്ഥം അതാണു്.

അതുപോലെത്തന്നെ എൻെറ മറുപടികളിൽ പറഞ്ഞിട്ടുള്ള സംഗതികളെല്ലാം തക്കതായ തെളിവോടും യുക്തിയോടും കൂടിയാ

ണ പ്രസ്താവിച്ചിട്ടുള്ളതു്. അതിനാൽ അവയെപ്പററി വലിയ വിശദീകരണമൊന്നും ആവശ്യമില്ല; ചോദ്യം ഉത്ഭവിക്കുന്നുമില്ല. അതെല്ലാം സത്യമാണെന്ന അദ്ദേഹം മനസ്സിലാക്കിയിട്ടുമുണ്ടു്. അതിനാൽ അവയെപ്പററി കണ്ടില്ലെന്നു നടിച്ചു മിണ്ടാതിരിക്കുകയേ ഗതിയുള്ളു. അല്ലാതെ എന്തെങ്കിലും തെളിവും വിശദീകരണവും മററും ആവശ്യപ്പെട്ടാൽ മറന്നും ഒളിഞ്ഞും കിടക്കുന്ന ആഭാസങ്ങൾ കൂടുതൽ വെളിപ്പെടുകയേ ചെയ്യൂ എന്നും അദ്ദേഹത്തിന്നറിയാം. എൻെറ മറുപടിയിൽ പറഞ്ഞിരിക്കുന്ന സംഗതികളെക്കുറിച്ചു് ചോദ്യംചെയ്യാതിരിപ്പാനും, വിശദീകരണം ആവശ്യപ്പെടാതിരിപ്പാനും കാരണം മറെറന്താണു? വായനക്കാർ പ്രത്യേകം മനസ്സിലാക്കേണ്ടതാണിതു്.

ആദ്യം റഷ്യ ശൂന്യാകാശത്തേക്കു കൃത്രിമഗ്രഹങ്ങളെ അയച്ചുതുടങ്ങി. അതു കണ്ടപ്പോൾ അമേരിക്കയും അതിന്നു പരിശ്രമം ആരംഭിച്ചു. പക്ഷെ രണ്ടുമൂന്നു പ്രാവശ്യം ശ്രമിച്ചിട്ടും ആകാശത്തേക്കുയന്നില്ല. അപ്പോഴേക്കു റഷ്യ കൃത്രിമഗ്രഹത്തെ തിരികെ ഭൂമിയിലേക്കുതന്നെ വരുത്താനുള്ള ശ്രമമായി; അതും ആദ്യത്തിൽ വിഫലമായതേയുള്ളു. ആ അവസരത്തിൽ ഒരു ഫലിതം പ്രസിദ്ധമായി. "റഷ്യയിലേയും അമേരിക്കയിലേയും ശാസ്ത്രജ്ഞന്മാർ അത്യന്തം വിദഗ്ദ്ധന്മാരാണു്; കൃത്രിമഗ്രഹങ്ങൾ അയക്കുന്നതു് ആശ്ചയ്യകരവുമാണു്. അവർ തമ്മിൽ കുറച്ചു മാത്രമേ വ്യത്യാസമുള്ളു. അതെന്തെന്നാൽ റഷ്യയുടെ ഉപഗ്രഹം താഴത്തേക്കു വരില്ല, അമേരിക്കയുടേതു മേല്പോട്ടുയരുകയുമില്ല" എന്നായിരുന്നു. ഇളങ്കുളവും ഞാനും തമ്മിലുള്ള എടവാടുകളിലും ഇതുപോലെ പരമാത്ഥമായ ഒരു ഫലിതം ഒളിഞ്ഞുകിടക്കുന്നുണ്ടു്.

കുഞ്ഞൻപിള്ള കഠിനവും അതിനീചവുമായ വിധത്തിൽ നമ്പൂതിരിമാരെ അനവധി പ്രാവശ്യം ശകാരിച്ചു. അവയ്ക്കുള്ള മറുപടിയിൽ നായന്മാരെപ്പററി എനിക്കും ശകാരിക്കേണ്ടിവന്നിട്ടു

ണ്ടു്. രണ്ടും ശകാരംതന്നെയാണു്; എങ്കിലും അവ തമ്മിൽ സ്വ ല്പം വ്യത്യാസവുമുണ്ടു്. കുഞ്ഞൻപിള്ള ചെയ്തിട്ടുള്ള ശകാരങ്ങളുടേ യെല്ലാം അടിസ്ഥാനം വെറും കള്ളം മാത്രമാണു്. എന്റെ മറുപ ടിയിലാകട്ടെ സത്യം മാത്രമേ ഉള്ളുതാനും. ഈ പരമാൎത്ഥം അദ്ദേ ഹത്തിന്നു സമ്മതവുമാണു്.

എത്രതന്നെ കള്ളനായാലും താൻ കള്ളനാണെന്നു സമ്മതി യ്ക്കുക പതിവില്ല. കട്ട മുതലുകൾ കയ്യോടെ പിടിച്ചാലും അതൊ ന്നും കട്ടതല്ലെന്നു വരുത്താൻ വേറെ എന്തെങ്കിലും ചില സൂത്രങ്ങ ളും വ്യാജങ്ങളും പ്രയോഗിച്ചുനോക്കുക പതിവാണു്. ഇതിന്നുദാഹ രണമായി ഒരനുഭവകഥ ഇവിടെ പറയാൻ രസമുണ്ടു്. എന്റെ അഛൻ ഒരു ദിവസം ഉണ്ണാൻപോയ സമയത്തു് പാൎക്കുന്ന പെണ്ണി ന്റെ മകൻ ഗോപാലൻ എന്ന ചെക്കൻ അഛന്റെ പത്തായപ്പുര യിലെ മുറിയും, അവിടെയുള്ള പെട്ടിയും തുറന്നു ഒരുറുപ്പിക എടു ത്തു. പകൽ പത്തുമണിയ്ക്കാണിതു്. അദ്ദേഹം ഊണു കഴിഞ്ഞു വ ന്നപ്പോൾ മുറി തുറന്നുകിടക്കുന്നു. നോക്കിയപ്പോൾ പെട്ടിയും തുറ ന്നിരിയ്ക്കുന്നു. ഈ ഗോപാലൻ കട്ടിലിന്റെ ചുവട്ടിൽ പതുങ്ങിയി രിയ്ക്കുന്നുമുണ്ടു്; "എന്റെ ഈ മുറിയും പെട്ടിയും എന്തിന്നാണു തുറ ന്നതു്"? മറുപടിയില്ല. നിൎബ്ബന്ധിച്ചപ്പോൾ വായയിൽനിന്നു ഒരു റുപ്പികയെടുത്തു താഴെവെച്ചു. ഉറുപ്പിക വായയിലുണ്ടായിരുന്നതു കൊണ്ടാണു് ആദ്യം മിണ്ടാതിരുന്നതു്. "എന്തിന്നാണു നീ പെട്ടി തുറന്നതെന്നു പറ." അപ്പോളവന്റെ മറുപടി "പഴകത്തി വെ യ്ക്കാൻ" എന്നായിരുന്നു! പഴകത്തി എന്നതു പിശാങ്കത്തി—പിച്ചാ ത്തി—യുടെ ആചാരവാക്കാണു്. അവന്റെ കയ്യിൽ ഒരു പിശാ ങ്കത്തിയുണ്ടു്. അതു സൂക്ഷിച്ചുവെയ്ക്കാനാണത്രെ അഛന്റെ മുറിയും പെട്ടിയും തുറന്നതു്! ഇത്രയെല്ലാം വ്യക്തമായിട്ടും മോഷ്ടിയ്ക്കാനല്ല പെട്ടി തുറന്നതെന്നതിന്നു ഇങ്ങിനേയെങ്കിലും ഒരു ന്യായം പറയാ തെ തീരെ മൌനമായിരിപ്പാൻ അവനും ചങ്കുറപ്പുണ്ടായില്ല.

ഈ പിള്ളയാണെങ്കിൽ 250_ലധികം പ്രാവശ്യം നമ്പൂതിരിമാരെ അകാരണമായി ശകാരിച്ചിട്ടുണ്ടു്. അവയിലൊന്നിന്നുപോലും ശരിയായ തെളിവും, ആവശ്യവും, കാരണവും ആ വിദ്വാൻ കാണിച്ചിട്ടില്ല. അതെന്തെന്നു ചോദിച്ചാൽ അയാറം മറുപടിപോലും തരുന്നതുമില്ല. സത്യം, ന്യായം, മയ്യാദ മുതലായതൊന്നും നോക്കാത്ത ഒരുതരം ദിവട്ടിക്കൊള്ളയല്ലെ ഇതു ? കൊള്ളക്കാക്കു് ആവക ചോദ്യമൊന്നുമില്ല. കൊള്ള ചെയ്ത മുതൽ തിരികെ കൊടുക്കുകയോ ശിക്ഷ പറവകയോ ചെയ്യരുതെന്നു മാത്രമേ അവക്കു നോട്ടമുള്ളു. അതുതന്നേയാണു ഈയാളുടെയും നില. ഈയാറം കൊള്ള ചെയ്ത മുതൽ ആക്കും തിരികെ പിടുങ്ങാൻ കഴികയില്ലെന്നു—ഈയാറം പുലമ്പിയ തെമ്മാടിത്തങ്ങറം ഇല്ലാതാക്കാൻ ആക്കും സാധിയ്ക്കയില്ലെന്നു—അവന്നറിയാം. അത്രമാത്രമേ അയാറംക്കു വേണ്ടു. പിന്നെ ആരെങ്കിലും എന്തെങ്കിലും പറഞ്ഞുകൊള്ളട്ടെ. അതിന്നൊക്കെ മറുപടി പറയാൻ മെനക്കെട്ടിട്ടു കായ്യമെന്താണ് ? ആക്കാണതുകൊണ്ടാവശ്യം ? ഞാനിത്രയൊക്കെ ചോദിയ്ക്കുക മാത്രമല്ല നിബ്ബന്ധവും ആക്ഷേപവും പ്രയോഗിച്ചിട്ടുകൂടി യാതോരു മറുപടിയും പറയാതെ ഇങ്ങിനെയിരിയ്ക്കാൻ ചങ്കുററമുള്ളവർ അത്തരം കൊള്ളക്കാരല്ലാതെ ലോകത്തിൽ മററാരുമുണ്ടാവില്ല.

"ത്രിമധുരം അകത്തു്, അടി പുറത്തു്" എന്നൊരു കഥയുണ്ടു്. മൂകാംബിക്ഷേത്രത്തിലെ ത്രിമധുരം സേവിയ്ക്കുന്നതു ബുദ്ധി വൈശ്ലഷ്യം മുതലായതുണ്ടാവാൻ വിശേഷമാണു്. പക്ഷെ ഭജനക്കാരനു വാങ്ങാനും ശാന്തിക്കാരനു കൊടുക്കാനും ദശ്നമുണ്ടായാൽ മാത്രമേ അതു കിട്ടുകയുള്ളു. സാധാരണ ദിവസങ്ങളിലെല്ലാം അതു അവിടെയുള്ള അഗാധമായ ഒരു പൊട്ടക്കിണററിൽ നിക്ഷേപിയ്ക്കുകയാണു പതിവു്. ഒരാറം ഉപായത്തിൽ തലേദിവസം രാത്രി ആ കിണററിൽ ഇറങ്ങിനിന്നു. കാലത്തു ത്രിമധുരം വീണപ്പോറം അതു സേവിയ്ക്കുയും ചെയ്തു. അപ്പോഴയ്ക്കു ആളുകറം കണ്ടെത്തി അയാളെപ്പിടിച്ചു

ടി തുടങ്ങി. അപ്പോഠം അയാഠം പറഞ്ഞ വാക്കാണത്രെ "ത്രിമധു രം അകത്ത്, അടി പുറത്ത്" എന്നതു്. ഇനി നിങ്ങഠം എത്ര ത ല്ലിയാലും ത്രിമധുരം വയററിൽനിന്നെടുക്കാൻ കഴികയില്ലല്ലൊ. അ തുതന്നേയാണു പിള്ളയുടേയും നില. "എനിയ്ക്കു പറയാനുള്ളതു പറഞ്ഞുകഴിഞ്ഞു. ഇനി നിങ്ങഠം എന്നെപ്പററി എത്രയെങ്കിലും എന്തെങ്കിലും പറഞ്ഞോളിൻ. ഞാൻ പറഞ്ഞതെല്ലാം ഇല്ലാതാ ക്കാൻ കഴികയില്ലല്ലൊ."

ഈ നില സ്വീകരിച്ചിരിയ്ക്കുന്ന ഈയാഠം പെൻഷൻപററി പ്പിരിഞ്ഞ ഒരു കാളേജുപ്രഫസറാണെന്നല്ലെ പറയുന്നതു്! എ ൻെറ കേരളത്തിലെ വിദ്യാഭ്യാസവകുപ്പേ! ഇത്തരം സന്താനങ്ങ ളെ നിനക്കു പ്രസവിയ്ക്കേണ്ടിവന്നതു് തലയിലെഴുത്തെന്നല്ലാതെ മറെറാന്നും പറയാനില്ല. മററു സ്റ്റേററുകളിലുള്ള നിൻെറ ശേഷ ക്കാരിൽ ഒരുത്തിപോലും ഇത്തരക്കാരെ പ്രസവിച്ചിട്ടുണ്ടാവില്ല. മേ ലിലെങ്കിലും ഇത്തരം ദുസ്സന്താനങ്ങളെ നിനക്കു ജനിപ്പിയ്ക്കാൻ സംഗതി വരരുതെന്നു പ്രാൎത്ഥിയ്ക്കട്ടെ! അത്രയല്ലെ എന്നെക്കൊണ്ടു ചെയ്യാനാവൂ!

ഈ അവസരത്തിൽ ഒരു ഫലിതം പറയാൻ രസം തോന്നുന്നു. ഒരിയ്ക്കൽ ഒരു വായാടി ശ്വാസം നിൎത്താതെ തുരുതുരെ പ്രസംഗിച്ചു കൊണ്ടു താൻ സൎവ്വജ്ഞനാണെന്നു വരുത്തിത്തീൎത്തു. കുറച്ചിട കി ട്ടിയപ്പോഠം ക്ഷമയോടെ അതു കേട്ടുനില്ക്കേണ്ടിവന്ന മറേറയാഠം പ റഞ്ഞു "നമ്മഠം രണ്ടുപേരും കൂടിയാൽ സൎവ്വജ്ഞത്വം തികയും, പി ന്നെ അറിവില്ലാത്തതായി ഒന്നുമുണ്ടാവില്ല" എന്നു്. ആദ്യത്തേ യാഠം "നിങ്ങളെന്താണങ്ങിനെ പറയുന്നതു്?" രണ്ടാമൻ "നി ങ്ങഠം സൎവ്വജ്ഞനാണെന്നു സമൎത്ഥിച്ചുവല്ലൊ. പക്ഷെ നിങ്ങഠം ഒരു വങ്കനാണെന്ന വസ്തുത മാത്രം നിങ്ങഠംക്കറിവില്ല; അതു എനി യ്ക്കറിയുകയും ചെയ്യാം. അപ്പോഠം നമ്മഠം രണ്ടുപേരും ചേൎന്നാൽ സൎവ്വജ്ഞത്വമായല്ലൊ."

ഇളങ്കുളത്തിൻെറ ചരിത്രപാണ്ഡിത്യത്തേയും ഗവേഷണപാട വത്തേയും പററി പറയേണ്ടതും ഏതാണ്ടതുപോലെയാകുന്നു. അദ്ദേഹവും ഞാനും കൂടിയാൽ ചരിത്രപാണ്ഡിത്യം തികഞ്ഞതായി. എന്തെന്നാൽ അദ്ദേഹം ചരിത്രകാരനും, ചരിത്രപണ്ഡിതനും, ചരിത്രഗവേഷകനും, ചരിത്രം സൃഷ്ടിക്കുന്ന ആളുമാണെന്നു അദ്ദേഹത്തിന്നു തീച്ച്യുണ്ട്. യഥാത്ഥചരിത്രം മനസ്സിലാക്കിയിട്ടില്ലെന്നു മാത്രം അദ്ദേഹത്തിന്നറിഞ്ഞുകൂട. ആ പരമാത്ഥം ഞാൻ മനസ്സിലാക്കിയിട്ടുമുണ്ട്.

പാണ്ഡവന്മാരുടെ അമ്മയായ കുന്തി ഒരിക്കൽ പാഞ്ചാലിയെ അനുഗ്രഹിച്ചതിങ്ങിനേയാണ്. "നിനക്കു ഭാഗ്യവാന്മാരായ പുത്രന്മാരുണ്ടാവട്ടെ, അല്ലാതെ ശൂരന്മാരും വിദ്വാന്മാരുമായ പുത്രന്മാരല്ല ഉണ്ടാവേണ്ടതു്. എന്തെന്നാൽ എൻെറ പുത്രന്മാരെല്ലാം ശൂരന്മാരും വിദ്വാന്മാരുമാകുന്നു. പക്ഷെ അവരെല്ലാം നാടുവിട്ട് കാട്ടിലേയ്ക്കു പോകേണ്ടതായിട്ടാണു വന്നതു്." * ഇളങ്കുളത്തിൻെറ സമ്പ്രദായം കാണുമ്പോൾ നായർസമുദായത്തോടു എനിക്കു പറയാൻ തോന്നുന്നതു് ഏതാണ്ടൊക്കെ ഇതുതന്നേയാകുന്നു. പ്രഫസർമാരും, ലക്ചർമാരും, പ്രിൻസിപ്പാൾമാരും മററുമുണ്ടാവാനല്ല നായർസമുദായം ആഗ്രഹിക്കേണ്ടതു്. മര്യാദക്കാരും, സത്യസന്ധന്മാരും, നല്ലസ്വഭാവികളുമായ ജനങ്ങളുണ്ടാവാനാകുന്നു. എന്തെന്നാൽ ഒരു കോളേജ്പ്രഫസറാണെങ്കിലും ഇളങ്കുളം ദുസ്സ്വഭാവിയും, അസൂയാലുവും, അകാരണവൈരിയും, കള്ളം പറയുന്നവനും ആയിട്ടാണല്ലൊ തീന്നിരിക്കുന്നതു്.

———:O ———

* ഭാഗ്യവന്തം പ്രസൂയേഥാ, മാ ശൂരം, മാ ച പണ്ഡിതം
ശൂരാശ്ച കൃതവിദ്യാശ്ച മമ പുത്രാ വനം ഗതാഃ — മഹാഭാരതം.

അദ്ധ്യായം 2

# ശകാരമന്ത്രി പുത്തേഴത്ത് രാമമേനോൻ

## I പുത്തേഴത്തിൻെറ വിധി

കെ. ദാമോദരൻെറ കേരളചരിത്രത്തെപ്പററി പുത്തേഴത്ത് രാമമേനോനവർകഠം എഴുതിയ അഭിപ്രായം 1963 മാർച്ച് 10-ാംനു-യിലെ എക്സ്പ്രസ്സ് പത്രത്തിൽ പ്രസിദ്ധംചെയ്തിരുന്നു. അതിൽ എന്നെപ്പററി കുറെ അധിക്ഷേപിച്ചിട്ടുണ്ടെന്നും, അത് വായിച്ചിട്ടില്ലെങ്കിൽ വായിച്ച് മറുപടി എഴുതേണ്ടതാണെന്നും എൻെറ ഒരു സ്നേഹിതനായ കുമ്മിണി ഭവദാസൻനമ്പൂതിരി എനിക്കെഴുതി. താമസിയാതെ ആ ലക്കം വാങ്ങി വായിക്കുകയും അദ്ദേഹത്തിൻെറ അനാവശ്യവും അപ്രകൃതവുമായ അധിക്ഷേപം കാണുകയും ചെയ്തു. രാമമേനോനവർകഠം പ്രായവും പഴക്കവും ചെന്നയാളും, പെൻഷൻപററിയ ഡിസ്ട്രിക്ട് ജഡ്ജിയുമാണല്ലോ. അതിനാൽ അദ്ദേഹം ശരിയായ തെളിവു കൂടാതേയോ തെളിവറിയാതേയോ പക്ഷപാതമായി ഒന്നും എഴുതിയിരിക്കയില്ലെന്നും, ഭവദാസൻനമ്പൂതിരി തെററിദ്ധരിച്ചതാവാനേ വഴിയുള്ളവെന്നുമാണ് ഞാൻ വിചാരിച്ചതു്. പക്ഷെ ലേഖനം വായിച്ചപ്പോഠം ആ വിചാരം മാറി; അദ്ദേഹം എഴുതിയപോലെ തികച്ചും തെററായിട്ടാണ് രാമമേനോൻ എഴുതിയിരിക്കുന്നതെന്നും വ്യക്തമായി. അദ്ദേഹം എന്നേപ്പററി എഴുതിയിരിക്കുന്നതിങ്ങനെയാകുന്നു.

"മറെറാരു രാജ്യത്തായിരുന്നെങ്കിൽ കഠിനശിക്ഷയ്ക്കു പാത്രമായിരുന്ന, കുപ്രസിദ്ധ തെറിപ്പുസ്തകങ്ങളുടെ കർത്താവായ സാക്ഷാൽ കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടും......" തെളിവും

ന്യായവും കാണിയ്ക്കാതെ ഇങ്ങിനെ ശിക്ഷ മാത്രം എഴുതുന്നത് മര്യാദക്കാക്ക് യോജിച്ചതല്ല. അതൊരു പെൻഷൻജഡ്ജിക്കുടിയാണെങ്കിൽ അപരാധവുമാകുന്നു. എങ്കിലും ഞാൻ അതിനെ അത്ര കാര്യമാക്കിക്കരുതിയില്ല. എന്റെ പേരിൽ കൊണ്ടുവന്ന ചാർജ്ജിന്നു മതിയായ തെളിവു അദ്ദേഹത്തിന്റെ പക്കലുണ്ടാകണമെന്നും കുററം സമ്മതിയ്ക്കുയല്ലാതെ എനിയ്ക്കൊഴിപ്പുണ്ടാവുമെന്നു തോന്നായ്കയാൽ അതു പുറത്തിടാതിരുന്നതാവുമെന്നുമാണ് ഞാനാദ്യം വിചാരിച്ചതു്. അതിനാൽ ഞാൻ വിനയത്തോടും ബഹുമാനത്തോടും കൂടി അദ്ദേഹത്തിന്നിങ്ങനെ എഴുതി.




കുന്നംകുളം,

26—3—'63.

മാ. രാ. രാ. ശ്രീ

പുത്തേഴത്ത് രാമൻമേനോനവർകാംക്ക്, തൃശ്ശൂർ.

ഈ മാച്ച് 10-ാംനു-യിലെ 'എക്സ്പ്രസ്സിൽ' കെ. ദാമോദരന്റെ കേരളചരിത്രത്തെപ്പററി നിങ്ങരം എഴുതിയ അഭിപ്രായം അടുത്ത ഒരു ദിവസത്തിലേ ഞാൻ കണ്ടുള്ളു. അതിൽ ഒരിടത്ത് ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നുവല്ലൊ. "......മറെറാരു രാജ്യത്തായിരുന്നെങ്കിൽ കഠിനശിക്ഷയ്ക്കു പാത്രമായിരുന്ന കുപ്രസിദ്ധ തെറിപ്പുസ്തകങ്ങളുടെ കർത്താവായ സാക്ഷാൽ കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടും......" ഞാൻ അറിഞ്ഞുകൊണ്ടു് അങ്ങിനെ കുററകരമായേയ്ക്കാവുന്ന വിധത്തിൽ ഒന്നും എഴുതിയിട്ടില്ല; എഴുതുകയുമില്ല. അതിനാൽ നിങ്ങരം അതെഴുതുമ്പോരം മനസ്സിലുണ്ടായിരുന്ന പുസ്തകങ്ങളും അവയിലെ ഭാഗങ്ങളും ഏതെല്ലാമാണെന്നറിവാൻ എനിയ്ക്കാഗ്രഹമുണ്ട്. അതറിവുതരുവാൻ അഭ്യർത്ഥിയ്ക്കുകയും ചെയ്യുന്നു. ഇപ്പോരം തെററുകരം പററിയിട്ടുണ്ടെങ്കിൽ അതുകളെ മനസ്സിലാക്കി

പശ്ചാത്തപിയ്ക്കുവാനും മേലിൽ അങ്ങിനെ വരാതെ സൂക്ഷിയ്ക്കുവാനും അതുപകരിയ്ക്കുമല്ലൊ.

പക്ഷെ ഈ അവസരത്തിൽ ഒരു സംഗതികൂടി നിങ്ങളുടെ ദൃഷ്ടിയിൽ കൊണ്ടുവരാൻ ഞാനാഗ്രഹിയ്ക്കുന്നു. ഞാനിയ്യിടയിൽ പ്രസിദ്ധംചെയ്ത പുസ്തകങ്ങൾ ഒരുതരം പത്രികകളാകുന്നു. അവയ്ക്കു കാരണമായിട്ടുള്ള ചില കള്ളന്യായങ്ങളുണ്ട്. അതു് ഇളങ്കളത്തിന്റെ പ്രസിദ്ധീകരണങ്ങളുമാകുന്നു. അന്യായത്തിന്നനുസരിച്ചാണു പത്രിക കൊടുക്കേണ്ടതു് എന്നു പറയേണ്ടതില്ലല്ലോ. അതിനാൽ അന്യായങ്ങളും കൂടി നോക്കിയിട്ടല്ലാതെ എന്റെ പത്രികകളെപ്പററി ഒരു വിധി എഴുതുന്നതു് ശരിയാവില്ലെന്നാണു എനിയ്ക്കു നിങ്ങളെ അറിയിയ്ക്കാനുള്ളതു്.

'പിള്ളാമാഹാത്മ്യം' എന്നൊരു ചെറുപുസ്തകവും 'നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗ'വും ഓരോ കോപ്പി ബുക്ക്പോസ്റ്റായി ഞാൻ റജിസ്റ്റ്ചെയ്തു് നിങ്ങൾക്കയയ്ക്കുന്നുണ്ട്. ആ പിള്ളാമാഹാത്മ്യവും പൂർവ്വചരിത്രം 2-ാം ഭാഗത്തിൽ താഴെ പറയുന്ന പേജുകളിലെ No Pain Injection എന്നു കാണുന്ന പേരുകളും ഒന്നു ശ്രദ്ധയോടുകൂടി വായിച്ചാൽ ഇളങ്കളം നമ്പൂതിരിമാരുടെ പേരിൽ കൊണ്ടുവന്നിട്ടുള്ള കള്ളച്ചാർജ്ജുകളുടെ ഏതാണ്ടൊരു സ്വരൂപം മനസ്സിലാകുന്നതാണു്.

പേജ്നമ്പ്രുകൾ:- 1, 20, 25, 42, 72, 96, 116, 123, 128, 144, 170, 193, 213, 233, 275, 283, 293, 310.

യഥാസൌകര്യം മറുപടി പ്രതീക്ഷിച്ചുകൊണ്ടു്, സ്വന്തം

(ഒപ്പ്)

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്.

ഇതിന്നദ്ദേഹം അയച്ച മറുപടിയാണ് താഴെ ചേക്കുന്നതു്.

തൃശ്ശിവപേരൂർ,
27—3—'63.

ശ്രീ

ബ്രഹ്മശ്രീ

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്ട തിരുമനസ്സിലേയ്ക്കു്.

തിരുമേനി അയച്ച എഴുത്തും റജിസ്റ്റ് ബുക്കപോസ്ററും കിട്ടി. ഇങ്ങിനെ എന്നെ ആദരിച്ചതിന്നു എൻെറ ആദരാഞ്ജലികൾ.

"ശിക്ഷാർഹമായ തെറിപ്പുസ്തകങ്ങളുടെ കർത്താവു്" എന്നു തിരുമനസ്സിലെക്കുറിച്ച് പറഞ്ഞു എന്നാണല്ലൊ എൻെറ പേരിലുള്ള ആരോപണം. ആ സംഗതി—തെറിപ്പുസ്തകമെഴുതി എന്ന സംഗതി—തിരുമേനി സമ്മതിയ്ക്കുന്നു, ആ കത്തിൽത്തന്നെ. അതുകൊണ്ടു ഞാൻ പറഞ്ഞതു് അനർഹമോ അവാസ്തവമോ അല്ല. എന്നാൽ തിരുമേനി പറയുന്ന ഇളങ്കളം അതിലുമധികം പറഞ്ഞതതിന്നുള്ള മറുപടിയാണെതു്, അന്യായത്തിന്നുള്ള പത്രികയാണതെന്നാകുന്നു തിരുമേനിയുടെ സമാധാനവും രക്ഷാകവചവും. ഒരാൾ ഉടുത്ത ഭ്രാന്തൻ, മറേറയാൾ ഉടുക്കാത്ത ഭ്രാന്തൻ. രണ്ടാളും ഭ്രാന്തന്മാർതന്നെ. അവരുടെ ഭ്രാന്തിൻെറ തൂക്കം നോക്കാൻ ആരിരിയ്ക്കുന്നു? അതു് ഭ്രാന്തശാലാസൂക്ഷിപ്പുകാരനോ ഡോക്ടറോ ചെയ്യട്ടെ.

ബ്രഹ്മാവിൻെറ മുഖത്തുനിന്നുത്ഭവിച്ച ബ്രാഹ്മണാഢ്യനും, മനുസ്രഷ്ടാവും, സാത്വികാഗ്രേസരനുമായ ഒരാൾക്ക വിചാരിയ്ക്കുവാനോ പറയാനോ എഴുതാനോ സാധിയ്ക്കുന്ന വാക്കുകളാണോ തിരുമുഖത്തുനിന്നു നിർഗ്ഗളിച്ചതു്? ഭൃഗുമഹർഷി മനഃപൂർവ്വം നെഞ്ചത്തു ചവുട്ടിയപ്പോൾ 'അയ്യോ പാദം നൊന്തുവോ' എന്നു ചോദിയ്ക്കുകയും, ആ ചവിട്ടുപാടു് അലങ്കാരമായി എന്നും മായ്ക്കാതെ ധരിയ്ക്കുകയും ചെയ്ത വിഷ്ണുദേവൻെറ ആരാധ്യൻ പറയാമോ "എന്നെ ഒന്ന ചവിട്ടി

യപ്പോരം ഞാൻ രണ്ടു ചവിട്ടി" എന്നു്. തിരുമേനിയുടെ പുസ്തകത്തിലെ ചില തെറികരം കേരംക്കാനിടയായി. അതിന്റെ ഉടമസ്ഥതയെക്കുറിച്ചു് തക്കവുമില്ല. എന്റെ മേൽപറഞ്ഞ വാക്കുകളെ നീതീകരിയ്ക്കാനതു മതി. ഇപ്പോരം അയച്ചിരിയ്ക്കുന്നതു് തെറിയുടെ പിന്നത്തെ ഭാഗങ്ങളായ പുസ്തകങ്ങളാണെന്നു കാണുന്നു. തിരുമനസ്സിലേയ്ക്കു തെറിപ്പാട്ടു വിഷ്ണുസഹസ്രനാമമായിരിയ്ക്കാം. എന്നാൽ എനിയ്ക്കുതുയ്ക്കുള്ള ബ്രാഹ്മണത്വമില്ല. കുലശ്രേഷ്ഠത, ജാതിമഹത്വം, പാണ്ഡിത്യം, പ്രായം ഇതൊന്നുംതന്നെ ഈ വ്യവസായത്തിൽ തിരുമനസ്സിലേയ്ക്കു ബാധകമല്ലെങ്കിൽ 'ശാന്തം പാപം' എന്നു പ്രാത്ഥിയ്ക്കുയേ നിവ്വാഹമുള്ളു. ഞാനേതായാലും ഇതു വായിച്ചു സമയം കളയാനോ പാപം വദ്ധിയ്ക്കാനോ ഒരുക്കമില്ല.

എന്നു്, ഭക്ത്യാദരപുരസ്സരം
പുത്തേഴത്തു രാമമേനോൻ. (ഒപ്പു്)

അദ്ദേഹം തെളിവു ശേഖരിയ്ക്കുകയോ അന്വേഷിയ്ക്കുകപോലുമോ ചെയ്തിട്ടില്ലെന്നതോ ഇരിയ്ക്കട്ടെ, എന്റെ ഭാഗത്തേയ്ക്കു ഞാൻ ഹാജരാക്കിയ തെളിവുകരം അദ്ദേഹം വായിയ്ക്കാൻ കൂട്ടാക്കുകയില്ലെന്നു എഴുതുകയും ചെയ്തിരിയ്ക്കുന്നു! അതു് വായിച്ചാൽ അദ്ദേഹത്തിന്നു പാപം വദ്ധിയ്ക്കുമത്രെ!! ഇതു കണ്ടപ്പോരം ഭയമോ, ലജ്ജയോ, ആശ്ചര്യമോ എന്തൊക്കെയോ—പല വികാരങ്ങളുമുണ്ടായി. എന്റെ പേരിൽ അദ്ദേഹം കൊണ്ടുവന്നിട്ടുള്ള ചാജ്ജിന്നു സംശയാതീതമായ തെളിവു് അതിലുണ്ടു്; ഇനി യാതൊരു ചോദ്യത്തിന്നും അവകാശമില്ല; ജീവപര്യന്തം കഠിനതടവിന്നോ അതുപോലെയുള്ള മറെറന്തെങ്കിലും വലിയ ശിക്ഷയ്ക്കോ വിധിയ്ക്കുകയേ വേണ്ടു. തെളിവു പോരെന്ന കാരണത്താൽ എന്നെ ശിക്ഷിയ്ക്കാതിരിയ്ക്കുവാൻ നിവൃത്തിയില്ല. അങ്ങിനെ എന്നെ ശിക്ഷിയ്ക്കാതിരിയ്ക്കാൻ ഒരേ ഒരു കാരണമേയുള്ളു; അതു് ഞാൻ ഇന്ത്യാരാജ്യത്താണു് താമ

സിയ്ക്കുന്നതെന്നും, മററു ഗവൎമ്മെണ്ടുകാരാക്കൊന്നും ഇവിടെ വന്നു എന്നെ പിടിച്ചുകൊണ്ടുപോയി ശിക്ഷിയ്ക്കാൻ അധികാരമില്ലെന്നു ജും മാത്രമാണ്. തെളിവിൻെറ കാൎയ്യത്തിൽ ആരും ചോദ്യംചെയ്യില്ല. തെളിവാവശ്യപ്പെട്ടുകൊണ്ട് ഞാനെഴുതിയ കത്തിന്നു ഇങ്ങിനെ ഒരു മറുപടി അദ്ദേഹം സംശയംകൂടാതെ അയച്ചതിൽനിന്നു അദ്ദേഹം അങ്ങിനെയാണു വിചാരിയ്ക്കുന്നതെന്ന കാൎയ്യം തീച്ച്യയാണല്ലൊ. ഒന്നാംതരം തെളിവ്. ഞാൻ കുററക്കാരൻതന്നെ; സംശയമില്ല!!

അദ്ദേഹം കൊണ്ടുവന്ന ആരോപണത്തിന്നു തെളിവു കാണിയ്ക്കാനാണല്ലൊ ഞാൻ ആവശ്യപ്പെട്ടതു്. അതിന്നുള്ള മറുപടിയിൽ ഈ ചവിട്ടുകഥ എഴുതിയതിൽ അദ്ദേഹം എന്നെ ഉപദേശിച്ചിരിയ്ക്കയാകുന്നു. തൻെറ മാറിടത്തിൽ ചവിട്ടിയപ്പോരം കാലിന്നു വേദനയുണ്ടായോ എന്നു ഭയപ്പെടുകയും, ആ ചവിട്ടിയ വടു ഒരലങ്കാരമെന്ന നിലയിൽ എല്ലാവൎക്കും കാണത്തക്കവിധം മാറിടത്തിൽ സ്ഥിരമായി വെച്ചുകൊണ്ടിരിയ്ക്കയുമാണല്ലൊ മഹാവിഷ്ണു ചെയ്തതു്. അതുപോലെ മേനോനവൎകരം എന്നെ അധിക്ഷേപിച്ചെഴുതിയതിൽ അദ്ദേഹത്തിൻെറ കയ്യിന്നു കഴച്ചിൽ പററിയോ എന്നു ഭയത്താൽ ഞാൻ മെഴുക്കു പുരട്ടി തലോടിക്കൊടുക്കുകയും, അധിക്ഷേപവാചകങ്ങരം ഭഗവൽക്കീൎത്തനങ്ങളെപ്പോലെ ഞാൻ കാണാപ്പാഠം പഠിച്ച് എല്ലാവരും കേരക്കത്തക്കവിധം എപ്പോഴും ഉരുവിട്ടുകൊണ്ടു നടക്കുകയും വേണമെന്നാകുന്നു. എന്തു ഭംഗിയായ ഉപദേശം! ഇത്രയും വലുതായ ഒരു തത്വം ഉപദേശിച്ചതന്നതിനാൽ ഞാൻ അദ്ദേഹത്തെ ഗുരുനാഥനായി വരിയ്ക്കുകയും, ഈ ഉപദേശത്തെ വേദമായി സ്വീകരിയ്ക്കുകയും ചെയ്യുന്നു.

ഈ സന്ദൎഭത്തിലും രാമമേനോൻ സങ്കോചംകൂടാതെ ഈ പുരാണകഥ ഉപദേശിയ്ക്കുന്നതു കാണുമ്പോരം പണ്ടൊരിയ്ക്കൽ കേട്ടിട്ടുള്ള ഒരു തത്തക്കഥയാണു ഓൎമ്മവരുന്നതു്. ഒരു സരസൻ ഒരു തത്തയ്ക്കു

ഒരു വാചകം പഠിപ്പിച്ചു. "എനിയ്ക്കതിനെക്കുറിച്ചു സംശയമില്ല" എന്നായിരുന്നു അതു്. എന്തു ചോദിച്ചാലും ഏതു സന്ദൎഭത്തിലും അതിൻെറ ഉത്തരമതാണു്. അതുപോലെ ഇദ്ദേഹം ഒരു പുരാണകഥ പഠിച്ചുവെച്ചിട്ടുണ്ടു്. സന്ദൎഭമേതായാലും വിഷയമെന്തായാലും കാൎയ്യം എങ്ങിനെയായാലും വിരോധമില്ല; ആ കഥ അങ്ങു പറയും; എല്ലാം സമൎത്ഥിച്ചതായി അഭിമാനിയ്ക്കയും ചെയ്യും. അത്രതന്നെ.

ഇളങ്കുളം നമ്പൂതിരിമാരെ ശകാരിച്ചിട്ടുള്ളതിനെപ്പററി കുറച്ചൊരസ്വരസം പുറപ്പെടുവിച്ചിട്ടാണു എന്നെ അധിക്ഷേപിച്ചതെങ്കിൽ എത്ര മൎയ്യാദയായിരുന്നു. അതിനെപ്പററി ശബ്ദിയ്ക്കുകപോലും ചെയ്തിട്ടില്ല. ഇളങ്കുളം എന്തു പറഞ്ഞാലും വിഷ്ണുദേവൻ ബ്രഹ്മാവിൻെറ ചവിട്ടടി അലങ്കാരമായി സ്വീകരിച്ചതുപോലെ അതെല്ലാം പിള്ള നമ്പൂതിരിമാൎക്കു കൊടുത്തതായ അവാൎഡായി സ്വീകരിച്ചു മെഡലുണ്ടാക്കി മാറത്തു കെട്ടിത്തൂക്കി നടക്കണമെന്നാണല്ലൊ ആ ഉപദേശത്തിൻെറ സാരം. എന്നാൽ ഞാനിപ്പോൾ മി: രാമമേനോനെ എത്ര അധിക്ഷേപിച്ചാലും അദ്ദേഹത്തിനു പരിഭവമുണ്ടാവില്ലെന്നും അധിക്ഷേപവാക്കുകൾ കാണാപ്പാഠം പഠിച്ചു് അദ്ദേഹം എല്ലായ്പോഴും എല്ലാവൎക്കും കേൾക്കത്തക്കവിധത്തിൽ പാടിക്കൊണ്ടുനടക്കുമെന്നും വിശ്വസിയ്ക്കാമല്ലൊ. ഞാനിപ്പോൾ മേനവനെ ഇങ്ങനെ വിമൎശിയ്ക്കുവാൻ ധൈൎയ്യപ്പെടുന്നതു് അതിനാലാകുന്നു. എന്നിരുന്നാലും ഒരു കാൎയ്യം പറഞ്ഞേയ്ക്കാം. എനിയ്ക്കതിന്നൊന്നും സാദ്ധ്യമല്ല. അധിക്ഷേപിയ്ക്കുന്നവരാരായാലും തക്കതായ മറുപടി പറയാതിരിയ്ക്കാൻ എനിയ്ക്കു ക്ഷമയില്ല; ശരിയ്ക്കു കഴിവനുസരിച്ചു പറയുകയും ചെയ്യും. ആ പരമാൎത്ഥം മേനോൻ അറിഞ്ഞിരിയ്ക്കുന്നതു് നന്നു്. ഏതായാലും ഇങ്ങിനെ ഒരു ജഡ്ജി (മദ്ധ്യസ്ഥൻ) പരസ്യമായി പറയുന്നതു് ഇതാദ്യത്തേതാവും. "സിദ്ധാന്തി വഴക്കറികയില്ല" എന്ന പഴമൊഴി പ്രസിദ്ധമാണു്. അതിന്നു ഇത്രയും നല്ലതായ ഒരു സാമ്പിൾ വേറെ കാണ്മാൻ പ്രയാസമായിരിയ്ക്കും.

ഇളങ്കുളം കള്ളച്ചരിത്രങ്ങൾ കെട്ടിച്ചമച്ചുണ്ടാക്കി ഇത്രയൊക്കെ നമ്പൂതിരിമാരെ ശകാരിച്ചിട്ടും പുത്തേഴൻ അദ്ദേഹത്തെ എതിർക്കുകയോ ഉപദേശിക്കുപോലുമോ ചെയ്തില്ല. മര്യാദക്കാരനായ ഒരു നായരാണെങ്കിൽ അതിനെ തീർച്ചയായും അദ്ദേഹം എതിർക്കേണ്ടതാണ്. അങ്ങിനെ ചെയ്തില്ല. അതിരിക്കട്ടെ. ഞാൻ അതിന്നു ഒരു മറുപടി പറഞ്ഞതു് രൂക്ഷമായിത്തോന്നുന്നപക്ഷം അതിന്നിടയാക്കിയതു ഇളങ്കുളമാണെന്നു വിചാരിച്ചിട്ടെങ്കിലും അദ്ദേഹത്തെ കുററപ്പെടുത്തേണ്ടതായിരുന്നു. അതും പുത്തേഴം ചെയ്തില്ല. ഇളങ്കുളം അത്രയൊക്കെ കള്ളച്ചരിത്രം സൃഷ്ടിച്ചു ശകാരിച്ചെങ്കിലും ഇത്ര ശക്തിയായ ഭാഷയിൽ മറുപടി പറയേണ്ടിയിരുന്നില്ലെന്നു എന്നെ ഉപദേശിക്കുയാണു ചെയ്തതെങ്കിലും എനിയ്ക്കു കുറച്ചു സമാധാനമുണ്ടാകുമായിരുന്നു. അദ്ദേഹം ചെയ്തതു അതുമല്ല, ഞാൻ ഒന്നാംതരം തെറിപ്പുസ്തകങ്ങളുടെ കർത്താവാണെന്നു പറഞ്ഞു അധിക്ഷേപിയ്ക്കുമാത്രമേ ചെയ്തുള്ളൂ. ഇളങ്കുളത്തിൻെറ നമ്പൂതിരിശ്ശകാരങ്ങളെ കാണിച്ചുകൊടുത്തിട്ടും വായിച്ചില്ല, വായിയ്ക്കുയില്ലെന്നു വ്യക്തമായി എഴുതുകയും ചെയ്തു!

രാജ്യാവകാശം പാണ്ഡവർക്കാകയാൽ വിട്ടുകൊടുക്കണമെന്നു ശ്രീകൃഷ്ണൻ ദൂതിന്നു പോയി ദുര്യോധനനോടു പറഞ്ഞു. കൂട്ടാക്കിയില്ല. "അർദ്ധരാജ്യമതെങ്കിലും ബത പാണ്ഡവർക്കു കൊടുക്കണ"മെന്നായി, കൂട്ടാക്കിയില്ല. പിന്നെ "അഞ്ചു ദേശമതെങ്കിലുമെന്നായി, അഞ്ചു ഗേഹമതെങ്കിലുമെന്നായി," ഒന്നിന്നും കൂട്ടാക്കിയില്ല. ഒടുവിൽ "ഭൂശികുത്തുവതിന്നുപോലും പാണ്ഡവർക്കു കൊടുത്തിടാ" എന്നാണല്ലൊ ദുര്യോധനൻെറ മറുപടി. ഏതാണ്ടതുപോലെയാണു പുത്തേഴത്തിൻേറയും നില. ഇളങ്കുളം എന്തുതന്നെ എത്രതന്നെ അധിക്ഷേപിച്ചാലും പുത്തേഴത്തിന്നു എതിർപ്പില്ല; ഞാൻ മറുപടി പറയുന്നതു തെററുമാകുന്നു. ഇത്തരം ന്യായാധിപന്മാരുണ്ടാവണം രാജ്യം നന്നാവാൻ. പെൻഷൻപററിപ്പിരിഞ്ഞ ഡിസ്ത്രിക്ട് ജഡ്ജിയാ

ണ്ടിദ്ദേഹമെന്നും ഓൎക്കേണ്ടതാണ്. ഇത്രയും കാലം ജഡ്ജിയുദ്യോഗം ഭരിച്ചതിൽനിന്നു ഇതാണദ്ദേഹം പഠിച്ചതു്!

ഞാനെഴുതിയ പുസ്തകങ്ങൾ എൻേറതല്ലെന്നു നിഷേധിച്ചിട്ടില്ലല്ലൊ. ഞാൻ ശിക്ഷാൎഹനാണെന്നതിലേയ്ക്കു മതിയായ തെളിവ് അതാണത്രെ! ഇവിടെ വാദമെന്താണ്? ആ പുസ്തകങ്ങൾ എൻേറതല്ലെന്നാണൊ? എന്നെങ്കിലല്ലെ അതു സമ്മതിച്ചതുകൊണ്ടു കാൎയ്യം തെളിയുകയുള്ളു? എൻെറ വാദം അതല്ല. എൻെറ പുസ്തകത്തിൽ ശിക്ഷാൎഹമായ ഭാഗം ഏതെന്നു നിങ്ങൾ പറഞ്ഞിട്ടില്ലെന്നും, അതിനാൽ ഏതേതു പുസ്തകങ്ങളിൽ ഏതേതു പേജുകളിലാണ്—വരികളിലാണ്—നിങ്ങൾക്കു ശിക്ഷാൎഹമായിത്തോന്നിയ പ്രസ്താവനകൾ ഉള്ളതെന്നു കാണിച്ചുതരണമെന്നുമാണല്ലൊ. അതിനാൽ അതല്ലെ അദ്ദേഹം എഴുതേണ്ടിയിരുന്നതു്? പുസ്തകങ്ങൾ ഒരിയ്ക്കലും ഞാൻ നിഷേധിച്ചിട്ടില്ല. അങ്ങിനെയിരിയ്ക്കെ, എൻെറ എഴുത്തുകൊണ്ടു ഞാൻ ശിക്ഷാൎഹനാണെന്നു എങ്ങിനേയാണ് തീരുമാനിയ്ക്കാൻ കഴിയുന്നതു്? ഒന്നാംതരം തെളിവുസമ്പ്രദായമാണിതു്.

പുസ്തകങ്ങൾ എൻേറതാണെന്നു ഞാൻ സമ്മതിച്ചതോടെ മേനോൻെറ തെളിവെല്ലാം പൂൎത്തിയായെന്നും, ഇനി എന്നിൽ കുററം സ്ഥാപിയ്ക്കാൻ മറെറാരു തെളിവാവശ്യമില്ലെന്നുമാണ് മേനോൻ പറയുന്നതു്. നന്നായില്ലെ വിധി! പുസ്തകത്തിലെ പ്രതിപാദനങ്ങൾ മുഴുവൻ കുററകരമാണെന്നു വിധിയെഴുതിക്കഴിഞ്ഞു. അതിനെപ്പററി എനിയ്ക്കു ചോദിയ്ക്കാനധികാരമോ മേനോനു പറയാൻ ബാധ്യതയോ ഇല്ല. പിന്നെ പുസ്തകത്തെ ഞാൻ നിഷേധിച്ചാൽ അതു എൻെറ വകയാണെന്നു സ്ഥാപിയ്ക്കു മാത്രം ചെയ്താൽ മതി; തെളിവു പൂൎത്തിയായി. പുസ്തകത്തെ ഞാൻ നിഷേധിച്ചിട്ടില്ലതാനും. അതിനാൽ ഇനിയൊന്നും ചോദിയ്ക്കാനില്ല; പുത്തേഴത്തിന്നു തെളിയിയ്ക്കേണ്ടതുമില്ല. എന്നെപ്പിടിച്ചു ജയിലിലിട്ടടയ്ക്കുക മാത്ര

മേ വേണ്ടു. ഇത്രയും തെളിവുശാസ്ത്രം പഠിച്ച മററൊരാളെ കാണ കയില്ല. രാമമേനോൻ—കീജെ!

"സുപ്രസിദ്ധ കവച്ചക്കാരനായ സാക്ഷാൽ പുത്തേഴത്ത് രാമ മേനോൻ" എന്നു ഞാൻ എഴുതിയെന്നും, അതിന്നു തെളിവെന്താണെന്നു മേനോൻ എന്നോടു ചോദിച്ചുവെന്നും ഇരിയ്ക്കട്ടെ. "നിങ്ങറം രാമമേനോനാണെന്നു സമ്മതിച്ചുവല്ലൊ; നിങ്ങറം കവച്ചക്കാരനാണെന്നതിലേയ്ക്കു മതിയായ തെളിവ് അതാകുന്നു, വേറെ തെളിവാവശ്യമില്ല." നന്നായില്ലെ എൻെറ തെളിവ്? ഇതും രാമ മേനോൻ എൻെറ പേരിൽ സ്ഥാപിച്ച കുററത്തിന്നു ഹാജരാക്കിയ തെളിവും തമ്മിൽ എന്താണു വ്യത്യാസം? പുസ്തകങ്ങളെ ഞാൻ നിഷേധിച്ചില്ല എന്നതുകൊണ്ടു മാത്രം എൻെറ പേരിൽ ആരോപിച്ച കുററം സ്ഥിരീകരിയ്ക്കാമെങ്കിൽ അദ്ദേഹം രാമമേനോനാണെന്നു സമ്മതിച്ച സ്ഥിതിയ്ക്കു ഞാൻ കൊണ്ടുവന്ന ചാർജ്ജിനേയും സ്ഥിരപ്പെടുത്തിക്കൂടെ? അതിരിയ്ക്കട്ടെ.

27—3—'63-ൽ അദ്ദേഹം എഴുതിയ മേൽപ്രസ്താവിച്ച കത്തിന്നു മറുപടിയായി ഞാനിങ്ങിനെ വീണ്ടും ഒരെഴുത്തയച്ചു.

കുന്നംകുളം,
30—3—'63.

രാ. രാ. ശ്രീ

പുത്തേഴത്ത് രാമൻമേനോനവർകറംക്ക്, തൃശ്ശൂർ.

27—3—'63-ൽ അയച്ച മറുപടി കിട്ടി. നിങ്ങളുടെ 'എക്സ്പ്രസ്സിലെ' പ്രസ്താവന കണ്ടപ്പോറം ഇളങ്കുളം നമ്പൂതിരിമാരെപ്പററി ശകാരിച്ചിട്ടുള്ള ഭാഗങ്ങറം നിങ്ങറം വായിച്ചിട്ടുണ്ടാവില്ലെന്നു കരുതിയാണ് പിള്ളാമാഹാത്മ്യവും നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗവും ഞാൻ നിങ്ങറംക്കയച്ചുതന്നതു്. പക്ഷെ ആ പുസ്തകങ്ങറം വായിയ്ക്കാനേ ഭാവമില്ലെന്നു മറുപടിയിൽ കാണുന്നു.

വിധി ഇന്നപ്രകാരമാണെന്നു ആദ്യമേ തീരുമാനിച്ചാലും ആ കുററം എതിർകക്ഷിയെ അറിയിക്കുകയും, തെളിവാവശ്യപ്പെടുകയും, അതിന്നു സമയമനുവദിക്കുകയും ചെയ്യാതെ ആരും അതു് പരസ്യമായി പ്രസ്താവിച്ചുകണ്ടിട്ടില്ല. ഇതു് ഒരു പുതിയ അനുഭവമാണു്. 'ഉടുത്ത ഭ്രാന്തൻ', 'ഉടുക്കാത്ത ഭ്രാന്തൻ' എന്നു നിങ്ങറം പറയുന്നു. ഇതിൻെറ അൎത്ഥം ഞാൻ ഇളങ്കുളത്തിനേക്കാറം അഥവാ അദ്ദേഹത്തെപ്പോലെയെങ്കിലും കുററക്കാരനാണെന്നാണല്ലോ. ഇളങ്കുളം നമ്പൂതിരിമാരുടെ പേരിൽ ആരോപിച്ചിട്ടുള്ള കുററങ്ങറം മുഴുവൻ ശുദ്ധമേ കള്ളക്കേസുകളാകുന്നു. വിധിയെഴുതുക മാത്രമല്ലാതെ അതിന്നൊന്നും തെളിവോ വിധിന്യായമോ പറയാതിരുന്നതുതന്നെ അതിന്നു തെളിവാണല്ലോ. എൻെറ 'മറുപടി'യിൽ ഞാൻ സത്യം മാത്രമേ പറഞ്ഞിട്ടുള്ളു. അതിന്നു വേണ്ടിടത്തോളം തെളിവുകറം അതാതു സ്ഥലത്തുതന്നെ കാണിച്ചിട്ടുമുണ്ടു്. ഇങ്ങിനെയിരിക്കേയാണു ആ ഇളങ്കുളത്തിനേപ്പോലെ നിങ്ങറം എന്നേയും തുല്യനിലയിൽ കുററക്കാരനാക്കുന്നതു്. ഇതും ഒരു പുതിയ സമ്പ്രദായമാണു്. തന്നെ കൊല്ലുമെന്നു തീൎച്ചപ്പെട്ടാൽ അതിൽനിന്നു രക്ഷകിട്ടാൻ വേണ്ടി എതിർകക്ഷിയെ കൊന്നാലും കുററമാവില്ലല്ലോ. ഇങ്ങിനെയിരിക്കെ ഞാൻ ഹാജരാക്കിയ തെളിവുകറം—ആ പുസ്തകങ്ങറം—വായിച്ചു നോക്കാൻപോലും ഭാവമില്ലെന്നു പറയുന്നതു് കഷ്ടമാണു്. നിങ്ങളുടെ മര്യാദ അങ്ങിനെ ആയിരിക്കുമോ എന്നു നിശ്ചയമില്ല; എനിക്കു അതു് സങ്കടമാണു്, തീൎച്ചതന്നെ. "മറെറാരു രാജ്യത്തായിരുന്നെങ്കിൽ കഠിനശിക്ഷയ്ക്കു പാത്രമായിരുന്നു" എന്നു നിങ്ങറം എക്സ്പ്രസ്സിൽ പ്രസ്താവിച്ചുവല്ലോ. പക്ഷെ "നിങ്ങറം ജഡ്ജിയുംകൂടിയായാലേ അതുണ്ടാകൂ" എന്നു ഞാനും പറയുന്നു.

'ഞായറാഴ്ചവക്കീലന്മാർ' എന്നു പറയുന്നതു കേട്ടിട്ടുണ്ടു്. എന്നാൽ 'എക്സ്പാട്ടി ജഡ്ജിമാർ' എന്നു പറയുന്നതായി കേട്ടിട്ടില്ല. ജഡ്ജിയുദ്യോഗം ഭരിച്ചു ഒരു പെൻഷൻഉദ്യോഗസ്ഥനിൽനിന്നു ഇ

ങ്ങിനെ ഒരു മറുപടി ആരും പ്രതീക്ഷിച്ചിരിയ്ക്കയില്ല. ഏതായാലും എൻെറ തെളിവുകളുംകൂടി ഒന്നു പരിശോധിച്ച് ഈ കാര്യത്തിൽ ഒരു വിധിയെഴുതണമെന്നു ഞാൻ വീണ്ടും അഭ്യർത്ഥിയ്ക്കുന്നു മറുപടി പ്രതീക്ഷിച്ചുകൊണ്ട്, സ്വന്തം

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

**N. B.** ഈ എഴുത്തുകുത്തുകൾ എൻെറ യുക്തംപോലെ പ്രസിദ്ധം ചെയ്യുന്നതാണെന്നും അറിയിയ്ക്കുന്നു. (ഒപ്പ്)

ഈ മറുപടിയുടെ പകപ്പ് പ്രസിദ്ധംചെയ്യാനായി എക്സ്പ്രസ്സിലേയ്ക്കു 10—4—'63-ൽ അയച്ചു. അതിൽ താഴെ പറയുന്ന വിധത്തിൽ ഒരു കുറിപ്പുകൂടി എഴുതിയിരുന്നു. എക്സ്പ്രസ്സിനെസ്സംബന്ധിച്ചും കുറച്ചു പറയുവാനുണ്ട്. അത് മറെറാരിടത്ത് പ്രസ്താവിയ്ക്കാമെന്നു കരുതി തല്ക്കാലം നിർത്തിവെയ്ക്കുന്നു.

എക്സ്പ്രസ്സിലേയ്ക്കയച്ച കുറിപ്പ്:—

"അന്യായം മാത്രം വായിച്ചുനോക്കുകയും, പത്രിക വായിയ്ക്കാതിരിയ്ക്കുകയോ വിലവെയ്ക്കാതിരിയ്ക്കുകയോ ചെയ്തുകൊണ്ട് അന്യായ പ്രകാരം വിധിച്ചിട്ടുള്ള (പ്രതിയെ ശിക്ഷിച്ചിട്ടുള്ള) കേസുകൾ ഉണ്ടായെന്നു വരാം. മറിച്ച് പത്രിക മാത്രം വായിയ്ക്കുകയും അന്യായം വായിയ്ക്കാതെ തള്ളിക്കളയുകയും ചെയ്തതായ സംഭവവും ഉണ്ടാവാമെന്നു വെയ്ക്കുക. എന്നാൽ പത്രിക മാത്രം വായിയ്ക്കുകയും, അതിന്നടിസ്ഥാനമായ അന്യായം വായിയ്ക്കാൻ കൂട്ടാക്കാതിരിയ്ക്കുകയും, എന്നിട്ടു പത്രികക്കാരനെ ശിക്ഷിയ്ക്കുകയും ചെയ്തതായ ഒരു കേസ് ലോകത്തിലെവിടേയും ഉണ്ടായിട്ടില്ല; അത്തരം ഒരു വിധി ഇതു് ആദ്യത്തേതും, അവസാനത്തേതുമായിരിയ്ക്കുമെന്നു നിസ്സംശയം പറയാം.

"തിന്നുന്ന രാജാവിന്ന കൊല്ലുന്ന മന്ത്രി" എന്നൊരു ചൊല്ലുണ്ടു്. അതുപോലെ ആ പെൻഷൻഉദ്യോഗസ്ഥന്ന ഈ പെൻഷൻ ഉദ്യോഗസ്ഥൻെറ സഹായം ഈവിധത്തിലാകുന്നതിൽ തെററില്ല. ഇതിലധികം എന്തു പറയാനാണു്?"

—കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്.

ഈ കത്തിന്നു മറുപടി ആവശ്യപ്പെട്ടിരുന്നുവെങ്കിലും അദ്ദേഹം അയച്ചില്ല. അങ്ങിനെ 2 മാസം 27 ദിവസം കാത്തിരുന്നിട്ടും മറുപടി കാണാതിരുന്നപ്പോൾ ഞാൻ 25—6—'63-ൽ ഒരു റിമേണ്ടറയച്ചു. അതു മടക്കരശീതിയോടുകൂടി റജിസ്റ്റാക്കുകയും, മറുപടി റജിസ്റ്റു്ചെയ്തയയ്ക്കാൻ 70-പൈസ സ്റ്റാമ്പൊട്ടിച്ചു് എൻെറ മേൽവിലാസം എഴുതിയ ഒരു ലക്കോട്ടു് അതിൽ വെയ്ക്കുകയും ചെയ്തിരുന്നു. എൻെറ എഴുത്തു് അദ്ദേഹത്തിന്നോ മറുപടി എനിയ്ക്കോ കിട്ടാതെ വരാതിരിപ്പാനാണിങ്ങനെ ചെയ്തതെന്നു എഴുതുകയും ചെയ്തിരുന്നു. അപ്പോഴാണു താഴെ കൊടുത്തിരിയ്ക്കുന്ന പ്രകാരമുള്ള മറുപടി കിട്ടിയതു്. ഞാനയച്ച സ്റ്റാമ്പു് തിരികെ അയയ്ക്കുകയും ചെയ്തിരുന്നു.

തൃശ്ശൂർ,
ശ്രീ 26—6—'63.

"എനിയ്ക്കൊന്നും പറയാനില്ല. ആദ്യത്തെ എഴുത്തിൽ പറഞ്ഞതു വിട്ടു ഒരു വാദപ്രതിവാദത്തിന്നും ഞാൻ തയ്യാറില്ല. എനിയ്ക്കതിന്നുള്ള സൌകര്യവും സമയവുമില്ല. ഞാൻ പറഞ്ഞതിന്നും, ചെയ്തതിന്നും അങ്ങയ്ക്കു കഴിയുന്ന എതു ശിക്ഷയും നല്കി സ്വയം തൃപ്തിപ്പെടാം. എനിയ്ക്കതിൽ പരിഭവവും പരിഭ്രമവുമില്ല. കൊള്ളരുതാത്ത ഒരുത്തനെ ജഡ്ജിയാക്കിയതിന്നും, അവന്നു പെൻഷൻ കൂടി കൊടുത്തതിന്നും, അതു് ചെയ്ത അധികാരത്തോടും ഇഷ്ടമുള്ള

നടവടിയെടുക്കാം. അവൎക്ക പററിയ അബദ്ധത്തിന്നു ഞാൻ ഉത്ത രവാദിയല്ല. എന്നെ വെറുതെ വിട്ടേയ്ക്കണമെന്നു തോന്നുന്നുണ്ടെ ങ്കിൽ അങ്ങിനേയോ, അല്ലെങ്കിൽ എന്തു തോന്നുന്നു എങ്കിൽ അ തോ ചെയ്യാം. എന്നു്,

പുത്തേഴത്തു രാമമേനോൻ.

അവിടുന്നു ഉള്ളടക്കംചെയ്തിരുന്ന കവർ അങ്ങിനെത്തന്നെ തിരിച്ചയച്ചിരിയ്ക്കുന്നു."

നാളും പ്രായവും ചെന്ന ഒരു പെൻഷൻ ഡിസ്ട്രിക്ട് ജഡ്ജി കേവലം സംസ്കാരശൂന്യന്മാരെപ്പോലെ ഇങ്ങിനെ ഒരു മറുപടി എ ഴുതിക്കണ്ടപ്പോൾ എനിയ്ക്കു കഠിനമായ വ്യസനവും ദ്വേഷ്യവും വ ന്നു; എൻെറ പേരിൽ അദ്ദേഹം ആരോപിച്ച കുററത്തിന്നു തെളി വു കാണിയ്ക്കാനോ, ഞാൻ ഹാജരാക്കിയ തെളിവുകൾ നോക്കുവാൻ പോലുമോ കൂട്ടാക്കിയില്ലെന്നു തീൎച്ചയായല്ലൊ. അതിനാൽ ഞാൻ അദ്ദേഹത്തിന്നിങ്ങിനേയും എഴുതി.

കുന്നംകുളം,
12—7—'63.

രാ. രാ. ശ്രീ

പുത്തേഴത്തു് രാമൻമേനോനവർകൾക്കു്, തൃശ്ശൂർ.

27—6—'63-ൽ അയച്ച മറുപടി കിട്ടി. ഞാൻ നിങ്ങ ളോടു ഒരു വാദപ്രതിവാദത്തിന്നൊന്നും ആവശ്യപ്പെട്ടിട്ടില്ല; അതി ന്നു ഞാൻ ഒരുക്കവുമില്ല. ഞാൻ കഠിനശിക്ഷയ്ക്കു പാത്രീഭവിയ്ക്കുമാ യിരുന്ന കുററം എൻെറ പുസ്തകങ്ങളിലുണ്ടെന്നു നിങ്ങൾ പറഞ്ഞി രിയ്ക്കുന്നു. അതിനുള്ള തെളിവു കാണിയ്ക്കണമെന്നു മാത്രമാണു് ഞാൻ 30—3—'63-ൽ നിങ്ങൾക്കയച്ച എഴുത്തിലാവശ്യപ്പെട്ടിട്ടുള്ളതു്. ഈ പരമാൎത്ഥം ആ കത്തു നോക്കിയാലറിയാം. അതു് ചോദിയ്ക്കാ

നുള്ള അവകാശം എനിക്കുണ്ട്. അതറിയുന്നതു് എനിക്കുത്യാവശ്യവുമാകുന്നു. അതുപോലെത്തന്നെ അതറിവുതരേണ്ടതായ ബാദ്ധ്യതയും ചുമതലയും നിങ്ങൾക്ക തികച്ചുമുള്ളതാണ്. അതാവശ്യപ്പെട്ടതാണൊ നിങ്ങൾ വാദപ്രതിവാദമായി വ്യാഖ്യാനിക്കുന്നതു്.

ആരെങ്കിലും മററൊരാളുടെ പേരിൽ കുററമാരോപിക്കുകയാണെങ്കിൽ അതിന്നടിസ്ഥാനമായ തെളിവും അവിടെത്തന്നെ കാണിക്കുക പതിവാണ്. നിങ്ങളാണെങ്കിൽ എൻെറ പേരിൽ കുററമാരോപിക്കുകയല്ലാതെ അതിന്നടിസ്ഥാനമായ തെളിവൊന്നും 'എക്സ്പ്രസ്സി'ൽ കാണിച്ചിട്ടില്ല. ഇപ്പോൾ ഞാൻ അതിൻെറ തെളിവു ചോദിച്ചിട്ട മറുപടി പറയുവാനും നിങ്ങൾ ഒരുക്കമില്ല. എൻെറ പുസ്തകങ്ങളിൽ കുററകരമായിട്ട ഒന്നുമില്ലെന്നു എനിക്കുറപ്പുണ്ട്. അതു് തെളിയിക്കുകയും സ്ഥാപിക്കുകയും ചെയ്യേണ്ടതായ ആവശ്യവും എനിക്കുണ്ട്. നിങ്ങൾക്കുള്ള തെളിവു കണ്ടാലല്ലാതെ എനിക്കു എതിർതെളിവു കൊണ്ടുവരുവാൻ സാദ്ധ്യമല്ലല്ലൊ. പരമാൎത്ഥം ഇങ്ങിനെയിരിക്കെ ഞാൻ തെളിവാവശ്യപ്പെട്ടിട്ടുകൂടി നിങ്ങൾ പറയാതിരിക്കുന്നതു് നൂറുശതമാനം തെററാകുന്നു. അതിനാൽ ഒന്നുകിൽ നിങ്ങൾ എന്നിൽ കൊണ്ടുവന്ന കുററം എൻെറ ഏതേതു പുസ്തകങ്ങളിൽ ഏതേതു പേജുകളിലാണുള്ളതെന്നു സംശയത്തിന്നിടയില്ലാത്ത വിധത്തിൽ വ്യക്തമായി പറയണം. അല്ലെങ്കിൽ നിങ്ങളുടെ പത്രപ്രസ്താവന പിൻവലിച്ച് വ്യസനം പ്രദൎശിപ്പിക്കുകയും പരസ്യമായി മാപ്പു ചോദിക്കുകയും വേണം. രണ്ടും ചെയ്യാത്തപക്ഷം സംഗതി കൂടുതൽ വഷളാവാനിടവന്നേക്കുമെന്നു ഞാൻ നിങ്ങളെ സഗൌരവം അറിയിക്കുന്നു.

ഏതെങ്കിലും ഒരാൾ മററൊരാളുടെ പേരിൽ കുററമാരോപിച്ചാൽ താൻ കുററം ചെയ്തിട്ടില്ലെന്നോ അഥവാ താൻ ചെയ്തതു് കുററമല്ലെന്നോ സ്ഥാപിക്കുകയാണു മര്യാദക്കാർ ചെയ്യുക പതിവു്. എന്നെ നിങ്ങൾ അകാരണമായി അധിക്ഷേപിച്ചിരിക്കുന്നുവെന്നു

ഞാൻ നിങ്ങളെ കുററപ്പെടുത്തുന്നു. കുററച്ചെങ്കിലും മാനമുള്ളവരാണെങ്കിൽ അതിൽ അസുഖം തോന്നുകയും തന്നിൽ ആരോപിച്ച കുററത്തെ നിഷേധിച്ച് നിർദ്ദോഷിതത്വത്തെ തെളിയിക്കുകയും ചെയ്യാതിരിക്കുകയില്ല. നിങ്ങളാണെങ്കിൽ അതിന്നു തെളിവു കാണിക്കാനും തയ്യാറില്ല. പകരം അതിന്നു പറയുന്ന മറുപടിയോ? കുററം ചെയ്തിട്ടില്ലെന്നു തെളിയിക്കുകയല്ല. "അങ്ങേക്കു കഴിയുന്ന ഏതു ശിക്ഷയും നല്കി സ്വയം തൃപ്തിപ്പെടാ"മെന്നു പറയുകയാകുന്നു. നിങ്ങഠം കുററം ചെയ്തിട്ടുണ്ടെന്നു സമ്മതിക്കുകയും, ഞാൻ അതിന്നു പകരം ചോദിക്കാൻ തയ്യാറാവില്ലെന്നോ എനിക്കതിന്നു കഴിവില്ലെന്നോ ഉള്ള ഗർവ്വമല്ലെങ്കിൽ മറെറന്താണതിൻെറ അർത്ഥം? ഇത് മര്യാദക്കാർക്ക യോജിച്ച മറുപടിയല്ല. തെമ്മാടിത്തവും ധിക്കാരവുമാകുന്നു. മററാരോടെങ്കിലുമാണ് നിങ്ങഠം ഈ നിലപാടെടുത്തിരുന്നതെങ്കിൽ മുഖത്താട്ടും ചെകിട്ടത്തടിയുമാണ് കിട്ടുമായിരുന്നതെന്നും, ആ ദൌർഭാഗ്യം നിങ്ങഠംക്ക അനുഭവിക്കാനിടവരാത്തത് ഞാനാവുകകൊണ്ടാണെന്നും ഓർമ്മിപ്പിച്ചുകൊള്ളുന്നു.

ഒരു നമ്പൂതിരി വഴിയെപ്പോകുമ്പോഠം എതിരെ വരുന്ന ഒരു തസ്കരൻ കയ്യിലുള്ള പണവും ആഭരണങ്ങളുമെല്ലാം തട്ടിപ്പറിച്ചു. "ഇങ്ങനെ തട്ടിപ്പറിക്കുന്നതിന്നു കാരണമെന്താണ്? അതെല്ലാം എൻെറ സ്വന്തമാണ്. എനിക്കുതന്നെ തിരിച്ചു തരണം" എന്നു ആവശ്യപ്പെട്ടപ്പോഠം അയാഠം പറയുകയാണ്. "എനിക്കൊന്നും പറയാനില്ല; ഒരു വാദപ്രതിവാദത്തിനൊന്നും ഒരുക്കവുമില്ല. നിങ്ങളുടെ ഇഷ്ടംപോലെ എന്നെ ശിക്ഷിക്കാം." എന്തൊരു മര്യാദയായ മറുപടി!

നിങ്ങഠം തെററുചെയ്തിട്ടുണ്ടെന്നും ഇനി ഒഴിഞ്ഞുമാറുകയല്ലാതെ എന്തു പറഞ്ഞാലും അത് കൂടുതൽ വ്യക്തമാവുകയെ ചെയ്യു എന്നും നിങ്ങഠംക്കറിയാം. ഇങ്ങിനെ എന്നിൽ നിങ്ങഠം ആരോപിച്ചിട്ടുള്ള കുററത്തിന്നു തെളിവു തരാനൊ, നിങ്ങളിൽ ഞാൻ

കൊണ്ടുവന്നിട്ടുള്ള കുററത്തിന്ന തെളിവു ചോദിയ്ക്കാനോ തയ്യാറാവാതെ ഒഴിഞ്ഞുമാറുന്നതിന്ന മററെന്താണത്ഥം?

നിങ്ങരം എന്നിൽ ആരോപിച്ച കുററം എൻെറ ഏതേതു പുസ്തകങ്ങളിൽ ഏതേതു പേജുകളിലാണെന്ന വ്യക്തമായി അറിവുതരുന്നതുവരെ നിങ്ങരം ചെയ്ത കുററത്തിന്ന പരിഹാരമാവില്ലെന്നും ഞാൻ വീണ്ടും ഓമ്മപ്പെടുത്തുന്നു.

എന്നു്, കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പു്)

ഈ കത്തിന്ന ഇന്നുവരെ മറുപടി കിട്ടിയിട്ടില്ല.

ഒരാളിൽ എന്തെങ്കിലും കുററം ചുമത്തിയാൽ അയാളെ അറിയിയ്ക്കുകയും സമാധാനം ചോദിയ്ക്കുകയും വേണം; സമാധാനം പറയാതിരിയ്ക്കുകയോ തൃപ്തികരമല്ലാതിരിയ്ക്കുകയോ ചെയ്താൽ മാത്രമെ ശിക്ഷിയ്ക്കാവുള്ളു. ഇതൊരു സാമാന്യനിയമമാണു്. അങ്ങിനെയല്ലാതെ ആരെങ്കിലും ആരേയെങ്കിലും ശിക്ഷിച്ചതായി കേട്ടിട്ടുണ്ടോ? എന്നാൽ ഈ കേസിൽ അതൊന്നുമുണ്ടായിട്ടില്ല. അങ്ങിനെ നോക്കുമ്പോരം പുത്തേഴത്തിൻെറ വിധി ലോകത്തിലെല്ലാം സാവ്വത്രികമായിട്ടുള്ള സാമാന്യനിയമത്തിന്നെതിരാണു്. എന്നോടു സമാധാനം ചോദിയ്ക്കുകയോ എനിയ്ക്കു പറയുവാനുള്ളതു് കേരംക്കുകയോ വേണ്ടെന്നുതന്നെ വെയ്ക്കുക. എൻെറ പേരിൽ വിധിച്ച ശിക്ഷയ്ക്കു അദ്ദേഹം കണ്ടതായ കാരണമെങ്കിലും വ്യക്തമാക്കേണ്ടതായിരുന്നില്ലെ? രാമമേനോൻ അതും ചെയ്തിട്ടില്ല; ശിക്ഷ വിധിയ്ക്കുക മാത്രമാണല്ലൊ ചെയ്തിരിയ്ക്കുന്നതു്.

ഇനി ഇതിനെ മറെറാരു വിധത്തിൽ പരിശോധിയ്ക്കുക. എൻെറ പ്രസ്താവനകരം വ്യാജമാണെന്നോ അടിസ്ഥാനമില്ലാത്തവയാണെന്നോ അദ്ദേഹത്തിന്നാക്ഷേപമില്ല. തെളിവു ചോദിയ്ക്കാത്തതുകൊണ്ടു് ആ കാര്യം വ്യക്തമാണു്.

അപ്പോഠം വന്നുകൂടിയ താല്പയ്യം മറെറാരു രാജ്യത്താണെങ്കിൽ കഠിനശിക്ഷയ്ക്കു പാത്രീഭവിയ്ക്കത്തക്ക തെറികളാണു നായർസമുദായം സദാ പ്രവൎത്തിച്ചുകൊണ്ടിരിയ്ക്കുന്നതെന്നാണല്ലൊ. ഇതു പരോക്ഷമായി തങ്ങളെത്തന്നെ അപമാനിയ്ക്കലാണെന്നു മേനോൻ ഓൎക്കുന്നില്ല. പിന്നെ അധിക്ഷേപിയ്ക്കാനുള്ള ബദ്ധപ്പാടിൽ ആ കാൎയ്യം മറന്നുപോയതാവണം. പക്ഷെ ഒരു കാൎയ്യത്തിൽ അദ്ദേഹത്തെ സമ്മതിയ്ക്കണം. എന്തെന്നാൽ അദ്ദേഹം പറഞ്ഞതു പരമാൎത്ഥം മാത്രമാണെന്നുള്ളതാകുന്നു. അതിനാൽ ഞാൻ പറഞ്ഞതു തെറികളാണെങ്കിലും സത്യം പറഞ്ഞു എന്നതു മാത്രമാണല്ലൊ എന്നിലുള്ള കുററം. അതു ഞാൻ നിഷേധിച്ചിട്ടേയില്ല; നിഷേധിയ്ക്കയുമില്ല. ഇത്രയും എഴുതിയപ്പോഠം എന്റെ ചെറുപ്പത്തിൽ നടന്നതായ ഒരു കഥ ഓൎമ്മവരുന്നു. അതിവിടെ പറയാൻ രസം തോന്നുന്നുണ്ട്.

എന്റെ അമ്മാത്ത് കുറൂർ മനയും, അവിടുത്തെ കുഞ്ചുനമ്പൂതിരിപ്പാടിന്റെ അമ്മാത്ത് എന്റെ ഇല്ലവുമാകുന്നു. ചെറുപ്പത്തിൽ ഞങ്ങഠം ഒരുമിച്ചു കളിയ്ക്കുകയും തമ്മിൽത്തല്ലുകയും മററുമുണ്ടായിട്ടുണ്ട്. ഒരിയ്ക്കൽ ഞങ്ങഠം തമ്മിൽ ഒരു വാദമുണ്ടായി. എന്റെ അമ്മാത്താണു അധികം നല്ലതെന്നും കുഞ്ചുഏട്ടന്റെ അമ്മാത്ത് ചീത്തയാണെന്നു ഞാനും, അതിന്നു വിപരീതമായി ജ്യേഷ്ഠനും വാദിയ്ക്കയാണുണ്ടായതു്. ജ്യേഷ്ഠന്റെ അമ്മാത്ത് ചീത്തയാണെങ്കിൽ എന്റെ ഇല്ലമാണു ചീത്തയെന്നും, എന്റെ അമ്മാത്തു ചീത്തയെന്നാൽ ജ്യേഷ്ഠന്റെ ഇല്ലം ചീത്തയെന്നാണൎത്ഥമെന്നും തദവസരത്തിൽ രണ്ടുപേരും ഓൎക്കുന്നില്ല. ഈ വാദം കണ്ടിട്ട് കാരണവന്മാർ ചിരിച്ചിരുന്നതായി ഓൎമ്മതോന്നുന്നുണ്ട്. മേനോന്നു ഇപ്പോഠം പററിയ അബദ്ധം ഇതുതന്നേയാകുന്നു. ഞാൻ സത്യമേ പറഞ്ഞിട്ടുള്ളു, ആ കാൎയ്യത്തിൽ മേനോനാക്ഷേപവുമില്ല; അദ്ദേഹത്തിന്നുള്ള ആക്ഷേപം ഞാൻ 'തെറികഠം എഴുതി' എന്നുള്ളതല്ലൊ; മറിച്ചു എന്റെ പ്രസ്താവ

നകാംക്ഷ തെളിവു മതിയായില്ലെന്നല്ല. അതു് അദ്ദേഹത്തിൻെറ ആ ദൃത്തെ കത്തിൽനിന്നു വ്യക്തമാകുന്നുമുണ്ടു്. എൻെറ അഭിമാനവും അതുതന്നെയാണു്. ഞാൻ വേണ്ടിടത്തോളം തെളിവുകഠം അതാതു സ്ഥലത്തുതന്നെ കാണിച്ചിട്ടുണ്ടു്. അപ്പോഠം മേനോനുള്ള ആക്ഷേപത്തിൻെറ സാരം "സത്യമായാലും അതു പരസ്യമായി പറഞ്ഞതു തെററായെന്നാ"ണല്ലൊ. ആ കാര്യത്തിൽ ഞാൻ എതിരാണു്. ഞാൻ പറഞ്ഞതെല്ലാം തെററികളാണെങ്കിൽ നായർസമുദായത്തിലെ നടവടികഠം അങ്ങിനെയായതുകൊണ്ടു മാത്രമാണെന്നു രാമമേനോൻ സമ്മതിയ്ക്കുന്നു. അപ്പോഠം രാമമേനോൻ ഒരു ജഡ്ജിയോ, ഇവിടെയുള്ളതു് അദ്ദേഹത്തിൻെറ ഗവമ്മേണ്ടോ ആണെങ്കിൽ എന്നെ ജീവപര്യന്തം തടവിന്നോ, വധശിക്ഷയ്ക്കോ മററൊ ശിക്ഷിയ്ക്കത്തക്ക വിധം എന്നിൽ കണ്ടതായ കുററം നായർസമുദായത്തിലുള്ള 'തെററി'നടവടികഠം അതേവിധത്തിൽ തെളിവുസഹിതം പ്രസ്താവിച്ചുവെന്നതു മാത്രമാണു്. അത്തരം നടവടികഠം നായർസമുദായത്തിലില്ലെന്നോ, ഞാൻ പറഞ്ഞതു കളവാണെന്നോ, തെളിവു പോരെന്നുപോലുമോ അദ്ദേഹത്തിന്നാക്ഷേപമില്ലല്ലോ.

ഇനി മറെറാരുവിധം ആലോചിയ്ക്കുക. നാടുകടത്തലോ ജീവപര്യന്തം തടവോ മറേറാ കഠിനശിക്ഷ അനുഭവിയ്ക്കത്തക്ക കുററം എന്നിൽ പുത്തേഴൻ ആരോപിച്ചിട്ടുണ്ടല്ലൊ. സാധാരണ മര്യാദക്കാരാരുംതന്നെ തക്കതായ തെളിവും കാരണവും കൂടാതെ മറെറാരാളിൽ കുററംചുമത്തുക പതിവില്ല; അങ്ങിനെ ചെയ്യുന്നപക്ഷം അതു് നൂറുശതമാനം തെററാകുന്നു. എന്നാൽ രാമമേനോനാണെങ്കിൽ എന്നിൽ കുററം ചുമത്തുക മാത്രമല്ലാതെ യാതൊരു തെളിവും അവിടെ കാണിച്ചിട്ടില്ലെന്നതോ ഇരിയ്ക്കട്ടെ, തെളിവെന്താണെന്നു കാണിച്ചുതരുവാനായി—എൻെറ ഏതേതു പുസ്തകങ്ങളിൽ ഏതേതു പേജുകളിൽ ഏതേതു വരികളാണു കുററകരമെന്നു വ്യക്തമാക്കിത്ത

ത്വാനായി—ഞാൻ ആവശ്യപ്പെട്ടിട്ടും അദ്ദേഹം അതിന്നു കൂട്ടാക്കിയില്ല. മാത്രമല്ല (വാദപ്രതിവാദത്തിന്നും) കൂടുതൽ എന്തെങ്കിലും പറയാനും ഒരുക്കമില്ലെന്നു പറയുകയും ചെയ്തു; പോര, എനിയ്ക്കിഷ്ടമുള്ളവിധം അദ്ദേഹത്തെ ശിക്ഷിയ്ക്കാമെന്ന ധിക്കാരപൂർവ്വമായ തെമ്മാടിത്തവും പറഞ്ഞിരിയ്ക്കുന്നു! അപ്പോൾ എന്റെ പേരിൽ ആരോപിച്ച കുററം ശുദ്ധമേ കള്ളക്കേസാണെന്ന്, ഇങ്ങിനെ തെളിവു ചോദിച്ചേയ്ക്കുമെന്നു അറിയാതിരുന്നതുകൊണ്ടാണ് അങ്ങനെ കുററംചുമത്തിയതെന്നും, അതിനാലാണ ചോദിച്ചിട്ടും തെളിവു തരാതെ ഒഴിഞ്ഞുമാറുക മാത്രമല്ല തെമ്മാടിത്തം പറകകൂടി ചെയ്യുന്നതെന്നും സ്പഷ്ടമല്ലെ? പെൻഷൻപററാവുന്നേടത്തോളം കാലം ജഡ്ജിയുദ്യോഗം ഭരിച്ച ഇയാൾ അതിൽനിന്നു തെളിവ്, ന്യായം, മാധ്യസ്ഥ്യം എന്നിവയെപ്പററി പഠിച്ചതായ പാഠം ഇത്രമാത്രമാണെന്നല്ലെ വന്നതു ? കാരസ്കരത്തിൻകുരു പാലിലിട്ടാൽ കാലാന്തരേ കയ്പു ശമിപ്പതുണ്ടോ?—എന്നല്ലാതെ മറെറന്താണ പറയുക!

തെളിവു ചോദിച്ചപ്പോൾ കഴിഞ്ഞു, ഇളങ്കളം പരുങ്ങിത്തുടങ്ങി. പിന്നീട് എന്തു ചോദിച്ചാലും മറുപടി അയയ്ക്കാതെ മൌനമവലംബിച്ചു. ആരും ചോദ്യംചെയ്യില്ലെന്നേ തോന്നിയപോലെ കള്ളച്ചരിത്രങ്ങൾ എഴുതിയപ്പോൾ അദ്ദേഹം കരുതിയുള്ളു. ചോദ്യം തുടങ്ങിയപ്പോൾ വിഃവകവുമുണ്ടായി. തെളിവെല്ലാം അതാതു സ്ഥലത്തുണ്ടെന്നോ, ഇനി തെളിവൊന്നും ആവശ്യമില്ലെന്നോ, തെളിവു ഹാജരാക്കിയാലും വായിയ്ക്കയില്ലെന്നോ വാദിയ്ക്കാനൊന്നും അദ്ദേഹത്തിന്നു ധൈര്യമുണ്ടായില്ല. അത്രയ്ക്കെങ്കിലും വിവേകം അദ്ദേഹം കാണിച്ചു. നമ്മുടെ രാമമേനോനാണെങ്കിൽ അവിടംകൊണ്ടൊന്നും അവസാനിപ്പിച്ചില്ല. അദ്ദേഹം പിന്നേയും വാദിയ്ക്കുകയാണ്. തെളിവെല്ലാം പൂർത്തിയായി, ഇനിയൊന്നും ആവശ്യമില്ല, അതിനാൽ ഒന്നും ചോദിയ്ക്കയും വേണ്ട, ചോദിച്ചാൽ

അദ്ദേഹം ഒന്നും പറയുകയുമില്ല, വിധിയും എഴുതിക്കഴിഞ്ഞു. ഇത്രയും പറയാൻ ധൈര്യവും ചങ്കുറപ്പുമുണ്ടായതു് അദ്ദേഹത്തിൻെറ യോഗ്യതതന്നെയാകുന്നു. ഇളങ്കുളം പെൻഷൻപററിയ ഒരു കാളേജുപ്രഫസർ മാത്രമാണു ; പുത്തേഴനാണെങ്കിൽ പെൻഷൻപററിയ ഡിസ്ത്രിക്ട് ജഡ്ജിയാണല്ലോ. അവർ തമ്മിലുള്ള വ്യത്യാസവും അതുതന്നെയാകുന്നു. ഈവിധം വിധിയെഴുതാൻ കഴിവുള്ള പെൻഷൻജഡ്ജിമാർ വേറെയുണ്ടാവില്ല. എന്നെ കഠിനമായി ശിക്ഷിയ്ക്കാൻ—നാടുകടത്തുകയോ ജീവപര്യന്തം തടവോ അനുഭവിപ്പിയ്ക്കാൻ—അദ്ദേഹത്തിന്നധികാരമില്ലാത്തതുകൊണ്ടു മാത്രമാണു് ഇപ്പോഠം ജയിലിലല്ലാതെ ഞാൻ സ്വതന്ത്രനായി നടക്കുന്നതു്. അദ്ദേഹം ഇപ്പോഠം ഒന്നാം ക്ലാസ്സു മജിസ്ട്രേട്ടോ ഒരു പോലീസുമേധാവിയോ മറെറാ അല്ലാതിരിയ്ക്കുന്നതാണു് ജനങ്ങളുടെ ഭാഗ്യമായിരിയ്ക്കുന്നതു്. അതുമല്ല കഷ്ടം! ഇന്ത്യാഗവമ്മേണ്ടു ന്യായമായ വിധം കുററക്കാരെ ശിക്ഷിയ്ക്കുമെങ്കിൽ അങ്ങിനേയെങ്കിലും ഈ മഹാകുററക്കാരനെ—എന്നെ എന്നത്ഥം—ശിക്ഷിപ്പിയ്ക്കാനെങ്കിലും ശ്രമിയ്ക്കാമായിരുന്നു. പക്ഷെ എന്തു ചെയ്യാം. ഇന്ത്യാഗവമ്മേണ്ടു അങ്ങിനെ ന്യായമായ വിധത്തിലൊന്നും പ്രവത്തിയ്ക്കയില്ല. മറെറാരു ഗവമ്മേണ്ടിനെക്കൊണ്ടു ഇവിടെ വന്നു എന്നെപ്പിടിച്ചുകൊണ്ടുപോയി ശിക്ഷിപ്പിയ്ക്കാമെന്നു വെച്ചാൽ ഇന്ത്യാഗവമ്മേണ്ടു് അതിന്നൊട്ടു സമ്മതിയ്ക്കുയുമില്ല. അതല്ലെ ഏറെ വിഷമം. “താൻ നാഴി കറപ്പിയ്ക്കുയുമില്ല, മോരിനു പോകുന്നവരെ കുത്തുകയും ചെയ്യും” എന്ന പഴമൊഴിപോലെയാണു ഈ ഗവമ്മേണ്ടിൻേറയും സ്വഭാവം! എന്തു ചെയ്യാം? പുത്തേഴത്തിൻെറ കയ്യിൽ സകല ഭരണാധികാരവും അങ്ങു ഏല്പിച്ചുകൊടുക്കുക മാത്രമേ ഇനി ഇവിടെ ന്യായമായ വിധം കുററക്കാരെ ശിക്ഷിയ്ക്കുന്നതിന്നൊരു മാഗ്ഗമുള്ളു. ഈ പരമാത്ഥം ഇനിയെങ്കിലും ഭരണകക്ഷിയായ കോൺഗ്രസ്സുകാർ മനസ്സിലാക്കേണ്ടതായ കാലം അതിക്രമിച്ചിരിയ്ക്കുന്നു.

പണ്ടൊക്കെ ഇന്ത്യയിൽ രാജദ്രോഹത്തിന്നു ശിക്ഷിയ്ക്കപ്പെട്ടവർ ഒളിവിൽപോയി പോണ്ടിച്ചേരി, ഗോവ, മാഹി എന്നീ സ്ഥലങ്ങളിൽ ഏതെങ്കിലും ഒരിടത്തു ചെന്നു് അഭയംപ്രാപിയ്ക്കുകയും, അവിടെത്തന്നെ ജീവിതം നയിയ്ക്കുകയും ചെയ്യേണ്ടിവന്നതായി കേട്ടിട്ടുണ്ടു്. അന്നൊക്കെ ഗോവ പോർച്ചുഗീസുകാരുടേയും, പോണ്ടിച്ചേരിയും മാഹിയും ഫ്രെഞ്ചുകാരുടേയും രാജ്യമായിരുന്നതിനാൽ ഇന്ത്യാഗവർമ്മേണ്ടിന്നു അവിടെ ഒന്നും ചെയ്യാൻ കഴിഞ്ഞിരുന്നില്ല. ഇവിടെ മി: മേനോൻ ജഡ്ജിയായിരിയ്ക്കുകയോ മേനോന്റെ ഇഷ്ടപ്രകാരം പ്രവർത്തിയ്ക്കുന്ന ഗവർമ്മേണ്ടുണ്ടായിരിയ്ക്കുകയോ ആണു ചെയ്തിരുന്നതെങ്കിൽ ഇന്നു് എനിയ്ക്കു അങ്ങിനെ രക്ഷപ്പെടാനുംകൂടി തരമില്ലാതേയാണു വരുമായിരുന്നതെന്നും, ജയിലിലല്ലാതെ എന്നെ പുറത്തുകാണുവാനോ ഇതെഴുതുവാനോ സാധിയ്ക്കുമായിരുന്നില്ലെന്നും തീർച്ചയാണല്ലോ

ഞാൻ 'ഇളംകുളത്തിന്റെ നമ്പൂരിശ്ശകാര'മെന്ന പുസ്തകം എഴുതിയിട്ടുള്ളതു് ഇളംകുളത്തിന്നുള്ള ഒരു മറുപടിയായിട്ടാണു്; എന്നുവെച്ചാൽ ഇളംകുളം കൊണ്ടുവന്നിട്ടുള്ള അന്യായത്തിന്റെ ഒരു പത്രികയായിട്ടാകുന്നു. അതിനാൽ ആ പുസ്തകത്തെപ്പററി അഭിപ്രായം പറയുന്നതിന്നു മുമ്പായി അതിന്നു വിഷയമായ ഇളംകുളത്തിന്റെ പുസ്തകം—ആ പത്രികയ്ക്കു അടിസ്ഥാനമായ അന്യായവും—കൂടി ഒന്നു വായിയ്ക്കണമെന്നു ഏതൊരു മനുഷ്യന്നും—രാമമേനോനൊഴികെ മററാക്കുംതന്നെ—തോന്നാതിരിയ്ക്കയില്ല. തന്റെ കുററാരോപണം ശരിയായ മട്ടിലാവാനും, അതിന്നു എതിർപ്പുണ്ടായാൽതന്നെ ശക്തി കുറയാൻകൂടിയും അതത്യാവശ്യമാകുന്നു. പക്ഷെ രാമമേനോൻ അതൊന്നും വായിയ്ക്കയില്ലെന്നു എനിയ്ക്കു പച്ചയായി എഴുതിയിരിയ്ക്കുന്നുവല്ലൊ. പെൻഷൻജഡ്ജിയാവേണ്ട, വിദ്യാശൂന്യനായ വെറും ഒരു നാടനായാൽകൂടി ഈവിധം എഴുതാൻ ചങ്കുറപ്പുണ്ടാകുമോ? ഇനി മറെറാരു വിധത്തിൽ ചിന്തിയ്ക്കുന്നപക്ഷം ഇളംകുളത്തിന്റെ കേസിന്നു പകര

മായി ഞാൻ കൊണ്ടുവന്ന അന്യായമാണ് എന്റെ പുസ്തകം. ആ നിലയ്ക്കും രണ്ടും ഒന്നായെടുത്ത് കൂട്ടുവിചാരണചെയ്യാനും വിരോധമില്ല. ഇളങ്കുളത്തിന്റെ പുസ്തകങ്ങൾ ഒന്നോ രണ്ടോ അല്ല; അഞ്ചാറെണ്ണവുമല്ല— 18 പുസ്തകങ്ങളിലായി 250_ലധികം പ്രാവശ്യം നമ്പൂതിരിമാരെ അധിക്ഷേപിച്ചിട്ടുണ്ട്. വിധിയെഴുതുക മാത്രമല്ലാതെ ഒന്നിനുപോലും ശരിയായ തെളിവും അദ്ദേഹം കാണിച്ചിട്ടില്ല. തെളിവാവശ്യപ്പെട്ടുകൊണ്ടു ഞാൻ സ്റ്റാമ്പുസഹിതം ആവശ്യപ്പെട്ടിട്ടും ഇതേവരെ മറുപടി തന്നിട്ടില്ലെന്നു മുൻഅദ്ധ്യായത്തിൽനിന്നു മനസ്സിലാക്കുകയും ചെയ്യാം. ഇളങ്കുളത്തിന്റെ പുസ്തകങ്ങൾ ഉണ്ടായിരുന്നില്ലെങ്കിൽ—അഥവാ അവയെ ഞാൻ കണ്ടിരുന്നില്ലെങ്കിൽ—ഞാനിങ്ങനെ മറുപടി എഴുതുകയും ചെയ്യുമായിരുന്നില്ല.

ചില മനുഷ്യരുടെ ദൃഷ്ടി ടോർച്ചുലൈററുപോലെയാണ്. അതിന്റെ വെളിച്ചംകൊണ്ട് മുമ്പാക്കം മാത്രമേ കാണൂ. അവിടെ ശക്തിയായ പ്രകാശവുമുണ്ട്. പക്ഷെ അതിനെക്കാണാൻ ടോർച്ചുകൊണ്ടു സാധിയ്ക്കയില്ല. അതിന്നു വേറെ വിളക്കുകൊണ്ടേ സാധിയ്ക്കൂ. പുത്തേഴത്തിന്റെ ദൃഷ്ടിയും അതുപോലെയാണ്. അന്യന്റെ കുററം കാണാനേ അദ്ദേഹത്തിന്നു കാഴ്ചയുള്ളൂ. തന്റെ കുററങ്ങളും കുറവുകളും കാണാൻ ആ കണ്ണുകൊണ്ടു കഴികയില്ല. ഒന്നാംതരം ടോർച്ചുതന്നെ!

എന്റെ പുസ്തകങ്ങളിൽ പറഞ്ഞ സംഗതികളിൽ ഏതെങ്കിലും സത്യമല്ലെന്നു മേനോന്നു ആക്ഷേപമുണ്ടോ? ഉണ്ടെങ്കിൽ ഏതു സദസ്സിൽവെച്ചും അസത്യമില്ലെന്നു തെളിയിയ്ക്കാൻ ഞാനൊരുക്കമാണ്. മേനോൻ അതിന്നൊരുക്കമുണ്ടോ? പക്ഷെ ഒരു കാര്യംകൂടി ചെയ്യണം. ഇളങ്കുളം കൊണ്ടുവന്നിട്ടുള്ള ആരോപണങ്ങൾ മുഴുവനും കള്ളക്കേസുകളാണെന്നു ഞാൻ പറയുന്നു. അദ്ദേഹത്തെ ഒരു സദസ്സിൽ കൊണ്ടുവന്നു ആ കാര്യത്തെപ്പററി ചോദിയ്ക്കാൻ എനി

യ്ക്കു സന്ദർഭമുണ്ടാക്കിത്തരണമെന്നേയുള്ളു. എൻെറ പുസ്തകങ്ങളി ലെ പ്രസ്താവനകളിൽ വ്യാജമാണെന്നു തെളിയുന്ന ഓരോ സംഗ തിയ്ക്കു ന്യായമായ പരിഹാരം ചെയ്യാൻ ഞാനൊരുക്കമാണ്. ഇള ങ്കുളത്തിൻെറ പ്രസ്താവനകളിലും വ്യാജമാണെന്നു തെളിയുന്നവയ്ക്കു അതുപോലെ പരിഹാരം ചെയ്തിയ്ക്കാമെന്നു അദ്ദേഹം ഏല്ക്കുകയേ വേണ്ടു. ഒരാൾ—പുത്തേഴത്തിൻെറ ഭാഷയിൽ—തെറിപറയുന്നു; പക്ഷെ സംഗതി പരമാൎത്ഥമാണ്; അതിൽ അദ്ദേഹത്തിനുപോലും ആക്ഷേപമില്ല. മറെറാരാൾ ഒന്നാംതരം സാഹിത്യഭാഷയിലാണ് എഴുതുന്നതു്. പക്ഷെ അതിലെ കാൎയ്യങ്ങൾ മുഴുവൻ കള്ളച്ചരിത്ര ങ്ങൾ കെട്ടിച്ചമച്ചുണ്ടാക്കിയതാകുന്നു.

ഇളങ്കുളം കുഞ്ഞൻപിള്ള ശകാരിയ്ക്കുന്ന ആളാണെന്നു (ഉദ്ധത ഭ്രാന്തനാണെന്നു) പുത്തേഴത്തിനു സമ്മതമാണല്ലൊ. ഇനി അദ്ദേഹം പുസ്തകങ്ങളെഴുതുന്നപക്ഷം നമ്പൂതിരിമാരെ—ആരേയുംതന്നെ—ശ കാരിയ്ക്കയില്ലെന്നും, ഇപ്പോൾ പ്രസിദ്ധംചെയ്തിട്ടുള്ള പുസ്തകങ്ങളിൽ ഏതെങ്കിലും ഇനിയൊരു പതിപ്പ് അടിയ്ക്കുന്നപക്ഷം അതിലെ ശ കാരങ്ങളെല്ലാം നീക്കംചെയ്യാമെന്നും അദ്ദേഹത്തെക്കൊണ്ടു സമ്മ തിപ്പിയ്ക്കാൻ പുത്തേഴത്തിനു കഴിയുമോ? അതിന്നു തയ്യാറുണ്ടോ?

ശകാരവും സ്തുതിയും വേർതിരിച്ചറിയാനുള്ള കഴിവു് അദ്ദേഹ ത്തിന്നില്ല. അതിനാൽ അതു മററാരെങ്കിലും പറഞ്ഞുകൊടുത്തേ പററൂ. അദ്ദേഹത്തിൻെറ പുസ്തകങ്ങൾ പരിശോധിച്ച് ശകാരങ്ങ ളുടെ പട്ടിക തയ്യാറാക്കണം. രാമമേനോനു ശകാരമാണെന്നു ബോ ധ്യമുള്ളതു മാത്രം അതിൽ ചേൎത്താൽ മതി; അതിന്നു വേറെ മദ്ധ്യ സ്ഥന്മാർ വേണമെന്നില്ല; എനിയ്ക്കു പറയാനുള്ളതുംകൂടി കേട്ടിട്ടു വേണമെന്നേ നിൎബ്ബന്ധമുള്ളു. അതിന്നു നിങ്ങൾ തയ്യാറുണ്ടോ? ഞാ നതിന്നൊരുക്കമാണ്. പുത്തേഴത്തിനു സൌകൎയ്യമില്ലെങ്കിൽ ഇഷ്ട മുള്ള ഒരു പ്രതിനിധിയെ നിശ്ചയിച്ചാൽ മതിയല്ലൊ. അങ്ങിനെ ചെയ്യുന്നപക്ഷം എൻെറ പുസ്തകങ്ങളിൽ പുത്തേഴത്തിനു 'തെറി'

യായിത്തോന്നുന്നതിൻെറ പട്ടിക തയ്യാറാക്കാനും, ഇനിയൊരു പ തിപ്പടിയ്ക്കുന്നപക്ഷം അതെല്ലാം നീക്കംചെയ്യാനും എനിയ്ക്കു സ ന്തോഷമാണ്. ഇളങ്കുളത്തിന്നുള്ള മറുപടിയിൽ മാത്രമല്ലാതെ ഞാൻ ആരേയെങ്കിലും അധിക്ഷേപിച്ചതായി—മി: മേനോൻെറ ഭാഷയി ലാണെങ്കിൽ തെറിപറഞ്ഞതായി—കാണുകയില്ല അതിനാൽ മേൽ പറഞ്ഞ കാര്യം ഇളങ്കുളത്തിനേക്കൊണ്ടു സമ്മതിപ്പിച്ചാൽ പിന്നെ മേലിൽ അധിക്ഷേപിയ്ക്കുയില്ലെന്നതിലേയ്ക്കു പ്രത്യേകമായ ഒരു ക രാർ ആവശ്യമില്ലല്ലൊ.

ഇളങ്കുളത്തിന്നു ഞാനെഴുതിയ മറുപടിപ്പുസ്തകത്തിലാണ് പെൻഷൻജഡ്ജിയവർകൾ 'തെറികൾ' കണ്ടെത്തിയതെന്നോർമ്മയു ണ്ടല്ലൊ. അദ്ദേഹത്തിൻെറ പുസ്തകങ്ങളിലുള്ള ശകാരങ്ങളെപ്പററി എന്തെങ്കിലും ഒരസ്വരസം ഈ മേനോൻ പരസ്യമായി പ്രസ്താവി ച്ചിട്ടുണ്ടോ? അദ്ദേഹം 'ഉടുത്ത ഭ്രാന്തനാ'ണെന്നു മേനോനു സമ്മത മാണല്ലൊ. അങ്ങിനെ അസ്വരസം പ്രകടിപ്പിച്ചിട്ടില്ലെങ്കിൽ അ തിൻെറ അർത്ഥം അവയിൽ ആക്ഷേപാർഹമായിട്ടൊന്നും രാമമേനോ നു തോന്നിയിട്ടില്ല എന്നതു മാത്രമല്ലേ? കഠിനശിക്ഷയ്ക്കു പാത്രമാ കത്തക്ക വലിയ കുററം എന്നിൽ ചുമത്തിയ സ്ഥിതിയ്ക്കു മൃദുവായ ഭാഷയിലെങ്കിലും ഇളങ്കുളത്തിനു ഒരു ഉപദേശം കൊടുക്കാതിരുന്ന ത് മര്യാദയാണോ? അത് പക്ഷപാതമല്ലെങ്കിൽ പിന്നെ എന്താണ്?

അദ്ദേഹം ഇങ്ങിനെ ഒന്നു പരിശോധിയ്ക്കാൻ ഒരുങ്ങാത്തതി ൻെറ കാരണം വ്യക്തമാണ്. അതിന്നു തയ്യാറായാൽ എൻെറ ആ രോപണങ്ങളെല്ലാം സത്യമാണെന്നു കുറച്ചുകൂടി വ്യക്തവും പരസ്യ വുമായിത്തീരുകയേ ചെയ്യൂ. ന്യായാന്യായങ്ങളെയും സത്യാസത്യ ങ്ങളെയും പരിശോധിയ്ക്കാനോ തെളിവു കാണിയ്ക്കാനോ കൂട്ടാക്കാ തെ ശുണ്ഠിയെടുക്കുന്നതിന്നു വേറെ കാരണമെന്താണ്? ആരായാലും ആരുടെ പേരിലായാലും ഒരു കുററം ആരോപിച്ചാൽ അതിന്നുള്ള തെളിവു കാണിയ്ക്കേണ്ടതല്ലേ? എതിർതെളിവു ഹാജരാക്കി അയാ

ളുടെ നിരപരാധിത്വം തെളിയിയ്ക്കാനല്ലാതെ പററുമോ? വിധി പറ യുക മാത്രമല്ലാതെ വിധിന്യായമോ തെളിവോ ചോദിച്ചാൽക്കൂടി പ റയാതിരിയ്ക്കുകയും, പറയാൻ തയ്യാറില്ലെന്നു വ്യക്തമായി എഴുതുക യും ചെയ്യാൻ ഡിസ്ത്രിക്ട് ജഡ്ജിയല്ല ഗ്രാമം മുൻസിപ്പുപോലും ധൈ ര്യപ്പെടുമോ? തയ്യാറാകുമോ?

ഇനി അദ്ദേഹം 26—6—'63-ൽ അയച്ച കത്തിലെ ചില വാചകങ്ങളെപ്പററി പറയാം. ഞാൻ 26—3—'63-ൽ അയച്ച എഴുത്തിൽ മി: മേനവനോട് ഒരു കാര്യം മാത്രമേ ആവശ്യപ്പെട്ടി ട്ടുള്ളു. അതു് അദ്ദേഹം എന്നിൽ കൊണ്ടുവന്നിട്ടുള്ള് കുററത്തിനു അടിസ്ഥാനമായ തെളിവെന്താണെന്നുമാണല്ലോ. ആ വിവരം മാ ത്രം അദ്ദേഹം എഴുതിയിട്ടില്ല. അതിനു കഴിവോ ഇഷ്ടമോ ഇല്ലെ ങ്കിൽ അതു മാത്രം എന്നെ അറിയിച്ചാൽ മതിയായിരുന്നു. അതിനു മേനോനവർകൾക്കു സമയവും സൌകര്യവും മററുമുണ്ടോ എന്നൊ ന്നും ഞാൻ ചോദിച്ചിട്ടില്ലല്ലോ; എനിയ്ക്കറിഞ്ഞിട്ടാവശ്യവുമില്ല. പിന്നെ എന്തിനാണിതൊക്കെ എഴുതിയതു്.

അതിരിയ്ക്കട്ടെ. രാമമേനോനു എന്നെക്കുറിച്ചു പരിഭ്രമമില്ലെ ന്നെഴുതിയിരിയ്ക്കുന്നു. പക്ഷെ അദ്ദേഹത്തിനു എന്നെപ്പററി പരി ഭ്രമമില്ലെ എന്നു ഞാൻ ചോദിച്ചിട്ടില്ല. പിന്നെ എന്തിനാണ് ഇ ങ്ങിനെ എഴുതിയതു്? അദ്ദേഹം അത്രയ്ക്കു ധീരനാണെന്നു പണ്ടേ കേട്ടിട്ടുണ്ട്. "അധികസ്യ അധികം ഫലം" എന്നുണ്ടല്ലോ. അ തിനാൽ ആ ധീരത എന്നെ എഴുതി ഓർമ്മപ്പെടുത്തിയതിൽ തെററി ല്ല; അതിനു നന്ദിയുമുണ്ട്. പക്ഷെ അങ്ങിനെയൊക്കെയാണെ ങ്കിലും ഞാനതൊന്നും വിശ്വസിയ്ക്കുന്നില്ല. രാമമേനോൻ ഒരു ഭീരു വാണെന്നും എന്നെപ്പററി പേടിച്ചു വിറച്ചുംകൊണ്ടാണു കഴിയുന്ന തെന്നും ഇതെല്ലാം വീമ്പുപറച്ചിലാണെന്നുമാണ് എൻെറ വിശ്വാ

സം. ദേഹം വിറയ്ക്കാതേയും ഹൃദയം പിടയ്ക്കാതേയും ആ പെൻഷൻജഡ്ജിയ്ക്കു എന്റെ അടുക്കൽ വന്ന 10 മിനിട്ടെങ്കിലും നില്ക്കുവാൻ കഴിയുമോ എന്ന ഞാൻ ചോദിയ്ക്കുകയും, ഉശിരുണ്ടെങ്കിൽ ഇങ്ങിനെ വീമ്പിളക്കാതെ അതൊന്ന കാണിച്ചുതരണമെന്ന ഞാൻ വെല്ലുവിളിയ്ക്കുകയും ചെയ്യുന്നു. പിന്നെ ഞാൻ രാമദമനോനെ ശിക്ഷിയ്ക്കാൻ കൊതിച്ചുകൊണ്ടിരിയ്ക്കയായിരുന്നു. അതിന്ന അദ്ദേഹത്തിന്റെ അനുവാദം കിട്ടാതെ അങ്ങിനെ ശിക്ഷിയ്ക്കുന്നതു മര്യാദയല്ലല്ലൊ. അനുവാദം ചോദിച്ചാൽ തരുമോ എന്ന നിശ്ചയമില്ലാതിരുന്നതിനാൽ ചോദിയ്ക്കാൻ ധൈര്യപ്പെടാതെ കുഴങ്ങുകയാണു ചെയ്തിരുന്നതു്. ഈ വിഷമം മനസ്സിലാക്കുകയും ചോദിയ്ക്കാനിടവരുത്താതെ ദയാപൂർവ്വം അനുവാദം തരികയും ചെയ്തതിൽ സന്തോഷിയ്ക്കയും, ഈ ഔദാര്യത്തിന്ന പ്രത്യേകം നന്ദിപറകയും ചെയ്യുന്നു.

പുത്തേഴത്തിന്നു ഉദ്യോഗം കൊടുത്തതു് ഗവമ്മേണ്ടാണെന്നും, തക്ക യോഗ്യതയില്ലാത്തവക്കു ഉദ്യോഗം കൊടുത്തതു് ഗവമ്മേണ്ടാകയാൽ ആ കാര്യത്തിൽ അദ്ദേഹം കുററക്കാരനല്ലെന്നും പറയുന്നു. "കിട്ടുന്നതെല്ലാം വാങ്ങുക" എന്ന സമ്പ്രദായം മര്യാദക്കാക്കു യോജിച്ചതല്ല. തങ്ങൾക്കർഹതയും തക്ക യോഗ്യതയും അവകാശവുമുള്ളതു് മാത്രമേ മര്യാദക്കാരായ സത്യസന്ധന്മാർ സ്വീകരിയ്ക്കുകയുള്ളു; അല്ലാത്തതു് ഉപേക്ഷിയ്ക്കുകയാണു് ചെയ്യാറു്. രാമദമനോന്ന അർഹത പോരെന്ന അദ്ദേഹം സമ്മതിയ്ക്കുന്നപക്ഷം അതിന്റെ അപരാധം അദ്ദേഹത്തിന്നുതന്നെയാകുന്നു. അല്ലാതെ എന്തിനാണു ഗവമ്മെണ്ടിൽ കുററം ചുമത്തുന്നതു്? മേനവന്റെ യഥാത്ഥ യോഗ്യത ഗവമ്മെണ്ടിനേക്കാൾ കൂടുതൽ അറിവു അദ്ദേഹത്തിന്നല്ലേ ഉള്ളതു്? അതിനാൽ ഗവമ്മെണ്ടു് കാര്യം വേണ്ടതുപോലെ ഗ്രഹിയ്ക്കാതെ ഉദ്യോഗം തന്നപ്പോൾ നിരസിയ്ക്കയല്ലേ ഈ പുത്തേഴൻ ചെയ്യേണ്ടിയിരുന്നതു്? അതിനാൽ ഉദ്യോഗം തന്നതിൽ ഗവമ്മെ

ണ്ടിന്നല്ല, അതു സ്വീകരിച്ചതിൽ മേനോനിലാണ് ആ അപരാധം സ്ഥിതിചെയ്യുന്നതു്. രാമമേനോനിൽ എന്തെങ്കിലും ഒരു കുററം ചുമത്തി ശിക്ഷിയ്ക്കാനാണു ഗവമ്മെണ്ടു ഭാവിയ്ക്കുന്നതെന്നും, ആ സമയത്തു് താൻ നിർദ്ദോഷിയാണെന്നു് അദ്ദേഹത്തിന്നുറപ്പുണ്ടെന്നുമിരിയ്ക്കട്ടെ. എന്നാൽ ഒന്നും പറയാതെ ആ ശിക്ഷ സ്വീകരിയ്ക്കുമോ? മി: മേനോൻ നിർദ്ദോഷിത്വം തെളിയിച്ചു് ശിക്ഷയിൽനിന്നു ഒഴിവാവാൻ ശ്രമിയ്ക്കാതിരിയ്ക്കുമോ? അവനവന്നു തക്ക യോഗ്യതയില്ലെന്നു ബോദ്ധ്യമുള്ളപക്ഷം അതുപോലെ ഈ ഉദ്യോഗവും ത്യജിയ്ക്കയല്ലെ ചെയ്യേണ്ടിയിരുന്നതു്? പുത്തേഴൻ ജഡ്ജിയാവാൻ യോഗ്യനല്ലെന്നു അദ്ദേഹംതന്നെ അമ്മതിച്ചിരിയ്ക്കയാണല്ലൊ. അപ്പോൾ അദ്ദേഹം ഒരു 'എക്സ്പാർട്ടി ജഡ്ജി'യാണെന്നു ഞാൻ സംശയിച്ചതിൽ തെററില്ലെന്നു തീച്ചയാണു്.

കൊള്ളരുതാത്തവനെ ജഡ്ജിയാക്കിയതിൽ ഗവമ്മെണ്ടിനെ കുററപ്പെടുത്തുകയും, അതിന്നു ഗവമ്മെണ്ടിനെ അധിക്ഷേപിയ്ക്കുകയും ചെയ്യാനാണല്ലൊ മേനോൻ ശിപാർശിചെയ്യുന്നതു്. അല്ലാതെ താൻ ആ ഉദ്യോഗത്തിന്നു അഹനാണെന്നും, തൻെറ ഔദ്യോഗികകാലത്തു് വഷളത്തങ്ങളൊന്നുമുണ്ടായിട്ടില്ലെന്നും തെളിയിയ്ക്കാൻ ശ്രമിച്ചിട്ടില്ല. അതിൻെറ കാരണം അദ്ദേഹത്തിന്നു അതിന്നു സാധ്യമല്ലായ്കയാണെന്നു തീച്ചയാണല്ലൊ. സംഗതി പരമാത്ഥമാവാമെന്നിരുന്നാൽക്കൂടി ആജ്ജവത്തോടെ ഇങ്ങിനെ തുറന്നുപറയുന്നവർ അധികമുണ്ടാകയില്ല. ഈ വിഷയത്തിൽ അദ്ദേഹത്തിന്നു ഇത്രയ്ക്കു നിസ്സഹായതയാണുള്ളതെന്നു ഞാൻ മനസ്സിലാക്കിയിരുന്നുമില്ല. ആ കാര്യത്തിൽ എനിയ്ക്കു അദ്ദേഹത്തോടു സഹതാപമേയുള്ളു.

# II പുത്തേഴത്തിൻെറ അധിക്ഷേപം

കുന്നംകുളം,

18—7—'63.

ശ്രീ, പുത്തേഴത്ത് രാമമേനോനവർകാംക്ക്,

തൃശ്ശൂർ.

നിങ്ങളുടെ 'കാഴ്ചപ്പാടുകരം' എന്ന പുസ്തകത്തിലെ 250-ാം പേജിൽ ഇങ്ങിനെ എഴുതിയിരിക്കുന്നുവല്ലൊ. "തൃശ്ശൂരിലെ അഡീഷനൽ ജഡ്ജിയായിരിക്കുമ്പോാം അവിടുത്തെ ഒരു പ്രമുഖവക്കീലിൻെറ വിദ്വേഷത്തിന്ന പാത്രമാകേണ്ടിവന്നു. തക്ക കാരണവും ന്യായവും കാണിച്ചുകൊണ്ടാണെങ്കിലും അദ്ദേഹത്തിൻെറ ഉത്തമവിശ്വാസത്തെ ചോദ്യംചെയ്തുകൊണ്ട് ഒരു ജഡ്ജിമെണ്ടൊ, ഓർഡറോ എഴുതേണ്ടിവന്നു അടികൊണ്ട സർപ്പത്തെപ്പോലെ ക്ഷുഭിതനായ അദ്ദേഹം പടംവിരുത്തി ചീററിക്കൊണ്ട് ആ ഭാഗം റദ്ദാക്കിക്കിട്ടുന്നതിന്നായി എൻെറ പേരിൽ ഹൈക്കോട്ടിൽ ഒരു ഹർജ്ജി കൊടുത്തു. ഫലമൊന്നുമുണ്ടായില്ല. അതു് ഒരു 'റിപ്പോർട്ടഡ്' കേസാണ്." ഈ പ്രസ്താവന ആരെക്കുറിച്ചാണ്? ആ വക്കീലിൻെറ പേരുവിവരം അറിവുതരുവാൻ താല്പര്യപ്പെടുന്നു. മാത്രമല്ല നിങ്ങാം ജഡ്ജിയായിരിക്കുമ്പോാം ഇങ്ങിനെ ആക്ഷേപിച്ചിട്ടുള്ള മററു വക്കീലന്മാരുടെ പേരുകാംകൂടി അറിയുവാൻ ആഗ്രഹമുണ്ട്. അതും എഴുതിഅയയ്ക്കാനഭ്യർത്ഥിക്കുന്നു. മറുപടി പ്രതീക്ഷിച്ചുകൊണ്ട്,

സ്വന്തം കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്.

കുന്നംകുളം,

25—7—'63.

ര. ര. ശ്രീ.

പുത്തേഴത്ത് രാമമേനോനവർകൾക്ക്, തൃശ്ശൂർ.

18—7—'63-ൽ ഞാൻ നിങ്ങൾക്ക് ഒരെഴുത്തയച്ചിരുന്നു. അതിന്നു ഇതുവരെ മറുപടി കണ്ടില്ല. അതിനാൽ അതിന്റെ പകർപ്പ് ഇതൊന്നിച്ചയയ്ക്കുന്നു. എന്റെ എഴുത്ത് നിങ്ങൾക്കൊ നിങ്ങളുടെ മറുപടി എനിയ്ക്കോ കിട്ടാതെ പോയതാവും ഇതിന്നു കാരണമെന്നു കരുതുന്നു. ഏതായാലും അങ്ങിനെ വരരുതെന്നു വിചാരിച്ചാണ് ഈ എഴുത്തു റജിസ്റ്റ്ചെയ്തയയ്ക്കുന്നതു്. നിങ്ങളുടെ മറുപടി റജിസ്റ്റ്ചെയ്തുതന്നെ അയയ്ക്കുന്നതിനുവേണ്ടി 70-പൈസസ്റ്റാമ്പൊട്ടിച്ച എന്റെ മേൽവിലാസം എഴുതിയ ഒരു ലക്കോട്ട് ഇതിലടക്കംചെയ്യുന്നുമുണ്ട്. എന്നു, മറുപടി പ്രതീക്ഷിച്ചുകൊണ്ട്

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

(18—7—'63-ൽ അയച്ച എഴുത്തിന്റെ പകർപ്പ്)

കുന്നംകുളം,

30—7—'63.

ര. ര. ശ്രീ

പുത്തേഴത്ത് രാമമേനോൻ അവർകൾക്ക്, തൃശ്ശൂർ.

18—7—'67-ൽ ഞാൻ നിങ്ങൾക്കയച്ച എഴുത്തിന്നു ഇതുവരെ മറുപടി അയയ്ക്കാത്തതിൽ വ്യസനിയ്ക്കുന്നു. മര്യാദക്കാരാരും നഷ്ടമില്ലാത്ത ഉപകാരം ചെയ്യാതിരിയ്ക്കുക പതിവില്ല. നിങ്ങൾ ആ കാര്യത്തിൽ വൈമുഖ്യം കാണുന്നതു പരിതാപകരമാണ്! ഇപ്പോൾ ഈ കത്തയയ്ക്കുന്നതു മറെറാരാവശ്യത്തിന്നാകുന്നു.

നിങ്ങഠം തൃശ്ശൂർ അഡിഷനൽ ജഡ്ജിയായിരുന്ന കാലത്ത് ഒരു വിധിന്യായത്തിൽ അഡ്വൊക്കററ് ശ്രീ. പി. കെ. സുബ്രഹ്മണ്യയ്യരവർകഠംക്ക അപമാനകരമായ വിധത്തിൽ എന്തോ എഴുതിയെന്നും, അദ്ദേഹം അതിനെപ്പററി ചീഫ്കോട്ടിൽ ആക്ഷേപം ബോധിപ്പിച്ചുവെന്നും, ആ ഭാഗം റിക്കാട്ടിൽനിന്ന നീക്കംചെയ്യാൻ ചീഫ്കോട്ട് കല്പിച്ചുവെന്നും കേട്ടിട്ടുണ്ട്. അതു വാസ്തവമാണോ? അല്ലെന്നാണ് എൻെറ വിശ്വാസം. ഏതായാലും ആ സംശയം തീക്കണമെന്നാഗ്രഹമുണ്ട്; അതിന്ന ഏററവും നല്ലതു് നിങ്ങളോടുതന്നെ ചോദിയ്ക്കുയാണല്ലൊ. അതിനാൽ ആ കേഠംവിയുടെ സത്യാവസ്ഥ എന്താണെന്ന ദയവായി എഴുതിഅയയ്ക്കാൻ താല്പയ്യപ്പെടുന്നു. നിങ്ങഠംക്ക നഷ്ടമൊന്നുമില്ലാത്തതാകയാൽ ഈ ഉപകാരം ചെയ്യാതിരിയ്ക്കയില്ലെന്നാണ വിശ്വാസം. മറുപടി റജിസ്റ്റ്ചെയ്തയയ്ക്കുന്നതിന്ന 70_പൈസയുടെ സ്റ്റാമ്പൊട്ടിച്ച് എൻെറ മേൽവിലാസം എഴുതിയ ഒരു കവർ ഇതിലടക്കംചെയ്യുന്നുമുണ്ട്. എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

കുന്നംകുളം,

ര. ര. ശ്രീ, 6—8—'63.

പുത്തേഴത്ത് രാമമേനോനവർകഠംക്ക്, തൃശ്ശൂർ.

ഞാൻ 30—7—'63_ൽ നിങ്ങഠംക്ക റജിസ്റ്റ്ചെയ്തയച്ച എഴുത്തിന്ന മറുപടി അയയ്ക്കാത്തതിൽ വ്യസനിയ്ക്കുന്നു. മറുപടിയ്ക്കുള്ള സ്റ്റാമ്പയച്ചിട്ടും ഇങ്ങനെ ചെയ്യുന്നതെന്താണ്? പക്ഷെ ഇനി മറുപടി തന്നിട്ടാവശ്യമില്ല. അന്വേഷണംകൊണ്ട് ആ സംഗതിയെപ്പററി സൂക്ഷ്മമായും പരിപൂണ്ണമായും എനിയ്ക്കറിയാൻ കഴിഞ്ഞു. ഇപ്പോഠം മറെറാരു സംഗതി അറിയാനാണ ഈ എഴുത്തയയ്ക്കുന്നതു്.

നിങ്ങൾ തൃശ്ശൂർ ജഡ്ജിയായിരിക്കുമ്പോൾ എത്ര വക്കീലന്മാരെ ഇതുപോലെ അധിക്ഷേപിച്ചിട്ടുണ്ട്? വളരെപ്പേരെ അധിക്ഷേപിച്ചിട്ടുണ്ടെന്നാണ് വർത്തമാനം. പ്രാപ്തിയും കഴിവുമുള്ള നല്ല വക്കീലന്മാരേയെല്ലാം ഇതുപോലെ ആക്ഷേപിക്കുക എന്നത് നിങ്ങളുടെ ഒരു സ്വഭാവമാണെന്നു കേൾക്കുന്നു. അധികമാരും അങ്ങിനെ ചെയ്യുകയില്ലെന്നു എനിക്കറിയാം. പക്ഷെ നിങ്ങളെസ്സംബന്ധിച്ചേടത്തോളം സംശയത്തിന്നു തികച്ചും കാരണമായിട്ടുണ്ട്. ഒന്നിലധികം വക്കീലന്മാരെ നിങ്ങൾ ജഡ്ജ്മെണ്ടിൽ അധിക്ഷേപിച്ചതായി തെളിഞ്ഞിരിക്കുന്നു. സുബ്രഹ്മണ്യയ്യരവർകളുടെ ആക്ഷേപത്തെ സ്വീകരിച്ച് നിങ്ങൾ അധിക്ഷേപമായി എഴുതിയ ഭാഗം റിക്കാട്ടിൽനിന്നു നീക്കംചെയ്യുവാൻ ഹൈക്കോട്ട് കല്പിച്ചുവല്ലൊ. അത് ഫുൾബഞ്ചു വിധിയുമാകുന്നു. അതിനാൽ അദ്ദേഹത്തിന്റെ ആക്ഷേപം നൂറുശതമാനം ഫലവത്തായിട്ടുണ്ട്. നിങ്ങളുടെ 'കാഴ്ചപ്പാടുകൾ' എന്ന പുസ്തകത്തിലെ 250-ാം പേജിൽ എഴുതിയിരിക്കുന്നതു് "ഒരു പ്രമുഖവക്കീൽ ഒരു ഹരിജി കൊടുത്തു...ഫലമൊന്നുമുണ്ടായില്ല" എന്നാണല്ലോ. അപ്പോൾ അത് സുബ്രഹ്മണ്യയ്യരല്ലെന്നും വേറെ ഒരാളാണെന്നും, അങ്ങിനെ നിങ്ങളുടെ ആക്ഷേപത്തിന്നു രണ്ടു പ്രമുഖവക്കീലന്മാർ ലക്ഷ്യമായിട്ടുണ്ടെന്നും സ്പഷ്ടമാകുന്നു. ഇപ്പോൾ എനിക്കു ആ പ്രമുഖവക്കീലിന്റെ പേരും കേസുനമ്പ്രും അറിയണം. ഈ സംഗതിക്കുവേണ്ടി 18—7—'63-ൽ മറുപടിക്കുള്ള സ്റ്റാമ്പുസഹിതം ആവശ്യപ്പെട്ടിട്ടും ഇതുവരെ അറിവുതന്നിട്ടില്ലല്ലോ.

അതിന്നു പുറമെ (1) ശ്രീ. ടി. കെ. നാരായണയ്യർ, (2) ശ്രീ. ആർ. പി. പി. അയ്യർ എന്നീ രണ്ടു വക്കീലന്മാരെക്കൂടി നിങ്ങൾ ജഡ്ജിമെണ്ടിൽ അധിക്ഷേപിച്ചിട്ടുണ്ടെന്നും, അവർ രണ്ടുപേരും അപ്പീലിൽ ആക്ഷേപിച്ചുവെന്നും, രണ്ടുപേരുടേയും ആക്ഷേപം സ്വീകരിച്ച് അവരെപ്പററി നിങ്ങൾ ചെയ്തതായ പ്രസ്താവനയെ റിക്കാട്ടിൽ

നിന്നു നീക്കംചെയ്യാൻ കല്പിച്ചുവെന്നും, നിങ്ങൾ പററെ തോററു കൊണ്ടാണ് ആ കേസ്സുകളെപ്പററി കാഴ്ചപ്പാടുകളിൽ ഒന്നും പറയാതെ വിട്ടുകളഞ്ഞതെന്നും അറിവായിട്ടുണ്ടു്. എന്നിട്ടും അതിൻെറ വിവരം സൂക്ഷ്മമായും പരിപൂർണ്ണമായും അറിയേണ്ടിയിരിയ്ക്കുന്നതിനാൽ ആ കേസ്സുകളുടെ നമ്പ്ര്ംകൾ അറിയിച്ചുതരണം.

അവരവക്ക് ഊററത്തിന്നും അഭിമാനത്തിന്നും വകയുള്ള കാര്യങ്ങളെ ആത്മപ്രശംസയോടെ പറയുകയും, അപമാനമോ കുറച്ചിലോ ഉള്ള സംഗതികളെ മനഃപൂർവ്വം മൂടിവെയ്ക്കുകയും ചെയ്യും. ഇതു സാധരണ ലോകസ്വഭാവമാണ്. നിങ്ങൾ ഇപ്പോൾ ഫലമുണ്ടാവാതിരുന്ന ആ പ്രമുഖവക്കീലിൻെറ കാര്യം അഭിമാനത്തോടെ എടുത്തുപറയുകയും, ആദ്യശതമാനം വിജയം വരിച്ചു—അഥവാ നിങ്ങൾക്ക തോൽവി പററിയ—പി. കെ. സുബ്രഹ്മണ്യയ്യരവർകളുടെ കേസു മറച്ചുവെയ്ക്കുകയും (അഥവാ മിണ്ടാതിരിയ്ക്കുകയും) ആണല്ലൊ ചെയ്തതു്. അതിനാൽ നിങ്ങൾ ഇതുപോലെ പല വക്കീലന്മാരെ അധിക്ഷേപിച്ചിട്ടുണ്ടാവുമെന്നും, വക്കീലന്മാർ ജയിച്ചതെല്ലാം മറച്ചുവെയ്ക്കുകയും നിങ്ങൾ ജയിച്ചതു മാത്രം കൊട്ടിഘോഷിയ്ക്കുകയുമാണ് ചെയ്തിരിയ്ക്കുന്നതെന്നും വിശ്വസിച്ചാൽ തെററില്ല.

ഒരാൾ ഒരിയ്ക്കൽ മോഷ്ടിച്ചതായി തെളിഞ്ഞാൽ മതി പിന്നെ അയാൾ മോഷ്ടിച്ചുവെന്നു പറഞ്ഞാൽ ശരിയാണെന്നേ വിശ്വസിയ്ക്കു. അയാളല്ല എന്നു തെളിയുന്നതുവരെ അയാളുടെ പേരിലുള്ള ചാർജ്ജ് പോവുകയില്ല. എന്നാൽ നിങ്ങളാണെങ്കിൽ രണ്ടു പ്രാവശ്യം പ്രമുഖന്മാരായ വക്കീലന്മാരെ ജഡ്ജിമെണ്ടിൽ അധിക്ഷേപിച്ചതായി തെളിഞ്ഞിരിയ്ക്കുന്നുവല്ലൊ. ഞാൻ ഇപ്പോൾ നിങ്ങളോടു ഇങ്ങിനെ ചോദിയ്ക്കുന്നതു് ആ കാരണത്താലാകുന്നു. അതിനാൽ മറിച്ചു തെളിയിയ്ക്കുന്നതുവരെ അതു വാസ്തവമാണെന്നല്ലാതെ വിശ്വസിയ്ക്കുവാൻ തരമില്ല. അതിനാൽ ഒട്ടാകെ നിങ്ങൾ എത്ര വക്കീലന്മാരെ ഇങ്ങനെ അധിക്ഷേപിച്ചിട്ടുണ്ടെന്ന വിവരംകൂടി—കൃത്യ

മായിട്ടില്ലെങ്കിൽ മൊത്തമായിട്ടെങ്കിലും തല്ക്കാലം ഉടനെ—എഴുതി അയയ്ക്കാൻ താല്പര്യപ്പെടുന്നു. മറുപടി റജിസ്റ്റ്ചെയ്തയയ്ക്കുന്നതിന്നു 70_പൈസ സ്റ്റാമ്പൊട്ടിച്ച് എൻെറ മേൽവിലാസമെഴുതിയ ഒരു ലക്കോട്ടു് ഇതൊന്നിച്ചയയ്ക്കുന്നുമുണ്ടു്.

എന്നു്, സ്വന്തം

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

കുന്നംകുളം,

23_8_'63.

ശ്രീ പുത്തേഴത്ത് രാമമേനോൻ അവർകൾക്ക്,

പെൻഷൻ ഡി. ജഡ്ജി, തൃശ്ശൂർ.

നിങ്ങളുടെ 'കാഴ്ചപ്പാടുകൾ' എന്ന പുസ്തകത്തിലെ 250_ാം പേജിൽ ഒരു പ്രമുഖവക്കീലും നിങ്ങളുമായി അസുഖകരമായ വിധത്തിൽ നടന്നതായ ഒരു കഥ പറയുന്നുണ്ടല്ലൊ. പിന്നീടു് അതിനെപ്പററി എന്തോ ഒരു പ്രസ്താവന നിങ്ങൾ 'എക്സ്പ്രസ്സിൽ' പ്രസിദ്ധംചെയ്തതായി കേൾക്കുന്നു. അതിൻെറ വിവരം അറിയാനായി എക്സ്പ്രസ്സ് പത്രാധിപരവർകൾക്ക് ഞാൻ 16_8_'63_ൽ ഇങ്ങിനെ എഴുതിഅയച്ചു.

കുന്നംകുളം,

16_8_'63.

ര. ര. ശ്രീ

പത്രാധിപരവർകൾക്ക്, എക്സ്പ്രസ്സ്, തൃശ്ശൂർ.

പുത്തേഴത്ത് രാമൻമേനോനവർകളുടെ 'കാഴ്ചപ്പാടുകൾ'എന്ന പുസ്തകത്തിലെ 250_ാം പേജിൽ ഇങ്ങിനെ എഴുതിയിട്ടുണ്ടല്ലൊ

"തൃശ്ശൂരിലെ അഡിഷണൽ ജഡ്ജിയായിരിക്കുമ്പോഴാം അവിടുത്തെ ഒരു പ്രമുഖ വക്കീലിന്റെ വിദ്വേഷത്തിന്നു പാത്രമാകേണ്ടിവന്നു. തക്ക കാരണവും ന്യായവും കാണിച്ചുകൊണ്ടാണെങ്കിലും, അദ്ദേഹത്തിന്റെ ഉത്തമവിശ്വാസത്തെ ചോദ്യംചെയ്തുകൊണ്ട് ഒരു ജഡ്ജിമെണ്ടോ, ഓർഡറോ എഴുതേണ്ടിവന്നു. അടികൊണ്ട സർപ്പത്തെപ്പോലെ ക്ഷുഭിതനായ അദ്ദേഹം പടം വിരുത്തി ചീററിക്കൊണ്ട് ആ ഭാഗം റദ്ദാക്കിക്കിട്ടുന്നതിന്നായി എന്റെ പേരിൽ ഹൈക്കോട്ടിൽ ഒരു ഹർജ്ജി കൊടുത്തു. ഫലമൊന്നുമുണ്ടായില്ല. അതു് ഒരു റിപ്പോർട്ടഡ് കേസാണ്." പുസ്തകം പ്രസിദ്ധംചെയ്തതിന്നു ശേഷം അധികം താമസിയാതെ അതിനെപ്പററി എന്തോ ഒരു പ്രസ്താവന അദ്ദേഹം 'എക്സ്പ്രസ്സിൽ' പ്രസിദ്ധംചെയ്തതായി അറിയുന്നു. (1) ആ ലക്കം ഒരു കോപ്പി വില തന്നാൽ എനിക്കു അയച്ചുതരുവാനുണ്ടാകുമോ? (2) ഇല്ലെങ്കിൽ ഞാൻ ഇവിടെനിന്നു ഒരാളെ അയയ്ക്കുന്നപക്ഷം ഫയൽ പരിശോധിച്ച് ആ ലക്കം കണ്ടുപിടിയ്ക്കാനനുവദിയ്ക്കുകയും, ആ ഭാഗം അവിടെ ഇരുന്നു പകർത്തിയെടുക്കാൻ സൌകര്യപ്പെടുത്തുകയും ചെയ്യാമോ? വിവരത്തിന്നു മറുപടി തരുവാൻ അഭ്യർത്ഥിയ്ക്കുന്നു. എന്നു,

K. S. നമ്പൂതിരിപ്പാട്. (ഒപ്പ്)

ഇതു് എഴുതിയതു് ഡബ്ബിൾകാർഡിലായിരുന്നു; എന്നിട്ടും ഇതുവരെ മറുപടിപോലും അയച്ചില്ല. ആ ലക്കം നിങ്ങളുടെ കൈവശത്തിലുണ്ടാവണമല്ലൊ. അതിനാൽ ഞാൻ പത്രാധിപരവർകളോടു ആവശ്യപ്പെട്ട കാര്യം സാധിപ്പിച്ചുതരണമെന്നു് നിങ്ങളോടഭ്യർത്ഥിയ്ക്കുന്നു. അഥവാ അതു് നിങ്ങളുടെ കൈവശത്തിലില്ലെങ്കിൽ പത്രാധിപരെക്കൊണ്ടു് ഈ ആവശ്യം സാധിപ്പിച്ചുതരണമെന്നും അപേക്ഷിയ്ക്കുന്നു. ഇനി എക്സ്പ്രസ്സ് പത്രാധിപരെപ്പററിയും കുറച്ചു പറയുവാനുണ്ടു്.

ആരായാലും ആരെപ്പററിയായാലും ആക്ഷേപിച്ചുകൊണ്ടു് എന്തെങ്കിലും പത്രത്തിൽ പ്രസിദ്ധംചെയ്താൽ അതിന്നു ഒരു മറുപടി പറയാൻ പത്രസ്ഥലം അനുവദിയ്ക്കുക എന്നതു മയ്യാദ മാത്രമാണു്; അതു പത്രധമ്മവുമാണല്ലൊ. എന്നാൽ എക്സ്പ്രസ്സ് പത്രാധിപർ അതിന്നു വിപരീതമായിട്ടാണു് എൻെറ നേരെ പ്രവത്തിയ്ക്കുന്നതു്! 1963 മാച്ച് 10_ാംനു-യിലെ എക്സ്പ്രസ്സിലെ ഒരു ലേഖനത്തിൽ നിങ്ങറം എന്നേപ്പററി ആക്ഷേപിച്ചെഴുതിയിരുന്നുവല്ലൊ. ആ ഭാഗത്തിന്നു മറുപടിയായി ഞാൻ ഏപ്രിൽ 10_ാംനു- "പുത്തേഴത്തിൻെറ വിധി" എന്ന ഒരു ലേഖനം അതിലേയ്ക്കയയ്ക്കുകയുണ്ടായി. അതു പ്രസിദ്ധംചെയ്യുന്ന ലക്കം രണ്ടു കോപ്പി എനിയ്ക്കയച്ചുതരുവാനായി 16_പൈസ സ്റ്റാമ്പ് അടക്കംചെയ്യുകയും, പ്രസിദ്ധംചെയ്യാത്തപക്ഷം അതു തിരികെ അയച്ചുതരുവാനാവശ്യപ്പെടുകയും ചെയ്തിരുന്നു. പിന്നീടു വിവരമൊന്നും അറിയാഞ്ഞതിനാൽ അറിവുതരാനായി ഏപ്രിൽ 24_ാംനു- ഒരു ഡബ്ബിറം കാർഡും അയയ്ക്കുകയുണ്ടായി; മറുപടിപോലും കിട്ടിയില്ല. അതിനുശേഷം ആ ലേഖനം മടക്കിത്തരാനായി 6—6—'63_ൽ ഞാൻ ഒരെഴുത്തും കൊടുത്തു് പ്രത്യേകം ഒരാളെ അയച്ചു. എന്നിട്ടും അതു് കൊടുത്തയച്ചില്ല. ആ ലേഖനം വേണമെങ്കിൽ എക്സ്പ്രസ്സ് ആഫീസിലന്വേഷിച്ചാൽ നിങ്ങറംക്കു കാണാമല്ലൊ. അതിന്നു പുറമെ 'പുത്തേഴത്തിൻെറ ആക്ഷേപം' എന്ന തലവാചകത്തിൽ മറെറാരു ലേഖനം 1—7—'63_ൽ എക്സ്പ്രസ്സിന്നയയ്ക്കുകയുണ്ടായി. അതും മുമ്പു പറഞ്ഞപോലെത്തന്നെ പ്രസിദ്ധപ്പെടുത്താത്തപക്ഷം മടക്കിഅയയ്ക്കാൻ 20_പൈസ സ്റ്റാമ്പയച്ചിരുന്നു. എന്നാൽ അതും പ്രസിദ്ധം ചെയ്തില്ല. ഇന്നുവരെ തിരികെ അയച്ചിട്ടുമില്ല. (ഈ ലേഖനവും പത്രമാഫീസിലുള്ളതിനാൽ ഇപ്പോറം അയയ്ക്കുന്നില്ല). ഇതെല്ലാം അപമര്യാദയും പത്രധമ്മത്തിന്നു യോജിയ്ക്കാത്തതുമാണെന്ന കാര്യത്തിൽ നിങ്ങറംക്കും വാദമുണ്ടാവില്ലല്ലോ. എന്നാൽ എക്സ്പ്ര

സ്സുകാർ ഇങ്ങിനെയെല്ലാം ചെയ്യുന്നത് മറുകക്ഷി നിങ്ങളായതുകൊണ്ടാണെന്നും, നിങ്ങളുടെ സ്വാധീനശക്തിയാണതിന്നു അവരെ നിർബ്ബന്ധിതരാക്കുന്നതെന്നുമാണു എന്റെ അറിവ്. ആരായാലും ആരെപ്പററിയായാലും ശരി, തന്റെ മര്യാദയ്ക്കും ധർമ്മത്തിന്നും വിരുദ്ധമായി പ്രവർത്തിയ്ക്കുന്നത് തെററാണല്ലൊ. ഉത്തമപൌരന്മാരാരും തന്നെ അതിനെ എതിർക്കുകയല്ലാതെ അനുകൂലിയ്ക്കുകയുമില്ല. ഏതെങ്കിലും ഒരു വീട്ടിൽ കവർച്ചക്കാർ കയറിയാൽ—അവർ തന്റെ വിരോധികളാണെന്നിരുന്നാൽക്കൂടി—കവർച്ചക്കാരെ എതിർത്ത് വീട്ടുകാരെ രക്ഷിയ്ക്കുവാനല്ലെ ആരും ശ്രമിയ്ക്കുക പതിവ്. മറിച്ച് കവർച്ച നടത്താൻ ആരെങ്കിലും പ്രേരിപ്പിയ്ക്കാറുണ്ടോ? എന്നാൽ നിങ്ങളാണെങ്കിൽ ഈ അപമര്യാദയായ അധർമ്മം ചെയ്യാൻ അനുകൂലിയ്ക്കുക മാത്രമല്ല അതിന്നായി അവരെ പ്രേരിപ്പിയ്ക്കുകയും നിർബ്ബന്ധിയ്ക്കുകകൂടിയും ചെയ്യുന്നുവല്ലൊ! അതു കഷ്ടമല്ലെ! നിങ്ങളെപ്പോലെയുള്ള പൌരന്മാക്കു ഇത് മര്യാദയാണോ? ഈ കേസിൽ എന്റെ സ്ഥാനത്തു നിങ്ങളും നിങ്ങളുടെ സ്ഥാനത്ത് പത്രാധിപരുടെ മേൽ നിങ്ങളേക്കാറം സ്വാധീനശക്തിയുള്ള മറെറാരാളുമാണെന്നു വിചാരിയ്ക്കുക. എന്നാൽ നിങ്ങൾക്കെന്താണു തോന്നുക? അതുതന്നെയല്ലെ നിങ്ങൾ ഈ കാര്യത്തിൽ പ്രവർത്തിയ്ക്കേണ്ടതു? ഇപ്പോൾ നിങ്ങൾ ഈ നിലപാടെടുത്തത് നിങ്ങൾക്കു ഭൂഷണമല്ല. അത് നിങ്ങൾക്കു ചീത്തപ്പേരിന്നേ കാരണമാകൂ. അതിനാൽ നിങ്ങളുടെ സ്വാധീനശക്തി ഉപയോഗിച്ച് അവരേക്കൊണ്ടു പത്രധർമ്മത്തെ ശരിയായ വിധം അനുസരിപ്പിയ്ക്കണമെന്നും, ആ ലേഖനങ്ങൾ എക്സ്പ്രസ്സിൽ പ്രസിദ്ധപ്പെടുത്തിയ്ക്കണമെന്നും, ഈ കാര്യത്തിൽ എന്റെ പേരിൽ എന്തെങ്കിലും പിഴയുണ്ടെങ്കിൽ വേണ്ടവിധം ഉപദേശം തരണമെന്നും അഭ്യർത്ഥിയ്ക്കുന്നു.

ഈയിടയിൽ എഴുത്തുകൾക്കൊന്നും നിങ്ങൾ മറുപടി അയയ്ക്കുന്നില്ലല്ലൊ. മറുപടിയ്ക്കുള്ള സ്റ്റാമ്പയച്ചിട്ടും മറുപടി എഴുതുന്നില്ല;

ആ സ്റ്റാമ്പു മാത്രം തിരികെ അയയ്ക്കുകയേ ചെയ്യുന്നുള്ളു! ഇതെന്തു സമ്പ്രദായമാണ്‌? ഈ എഴുത്തിന്നെങ്കിലും മറുപടി അയയ്ക്കാതിരിയ്ക്കയില്ലെന്നു വിശ്വസിയ്ക്കുന്നു.

എന്നു്, സ്വന്തം

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്ട്. (ഒപ്പ്)

കുന്നംകുളം,

ര. ര. ശ്രീ. 27—8—'63.

പുത്തേഴത്ത് രാമമേനോനവർകൾക്ക്, തൃശ്ശൂർ.

6—8—'63—ാംനു- ഞാൻ നിങ്ങൾക്ക് റജിസ്റ്റ്ചെയ്തയച്ച എഴുത്തു വാങ്ങാതെ മടക്കുകയാണല്ലൊ ഉണ്ടായതു്. നിങ്ങളെ അവശ്യം അറിയിയ്ക്കേണ്ടതും മറുപടി കിട്ടേണ്ടതുമായ കാര്യമായതിനാൽ ആ എഴുത്തുതന്നെ വീണ്ടും 12—8—'63—ലും, വേറെ ഒരെഴുത്ത് 23—8—'63—ലും റജിസ്റ്റ്ചെയ്യാതെ അയയ്ക്കയുണ്ടായി. എൻെറ എഴുത്താണെന്നറിഞ്ഞാൽ നിങ്ങൾ വീണ്ടും മടക്കിയേയ്ക്കുമോ എന്ന സംശയത്താലാണു ആ രണ്ടെഴുത്തുകളും എൻെറ മേൽവിലാസം ഇല്ലാത്ത കവറിലും നിങ്ങളുടെ മറെറാരു മേൽവിലാസത്തിലും എഴുതിയതു്; അതു രണ്ടും നിങ്ങൾ വാങ്ങിയല്ലൊ; മറുപടി കിട്ടിയിട്ടില്ല; കിട്ടുമെന്നു പ്രതീക്ഷിയ്ക്കുന്നു.

എൻെറ എഴുത്താണെന്നറിഞ്ഞാൽ നിങ്ങൾ വാങ്ങുമോ അഥവാ വീണ്ടും മടക്കുമോ എന്നറിയാൻവേണ്ടി മാത്രമാണു എൻെറ മേൽവിലാസം എഴുതിയ ലക്കോട്ടിൽ ഈ എഴുത്തയയ്ക്കുന്നതു്. ഇതു നിങ്ങൾ വാങ്ങിയെങ്കിൽ മേലിലും ഇതുപോലെ എഴുതാമല്ലൊ. അല്ലെങ്കിൽ മുൻപറഞ്ഞ എഴുത്തുകൾപോലെ സൂത്രം പ്രയോഗിയ്ക്കേണ്ടിവരും. 12—ാംനു-യിലേയും 23—ാംനു-യിലേയും എഴുത്തുകൾക്ക മറുപടി പ്രതീക്ഷിച്ചുകൊണ്ടു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്ട്. (ഒപ്പ്)

കുന്നംകുളം,

ശ്രീ. 13—11—'63.

പുത്തേഴത്തു് രാമമേനോനവർകൾക്കു്, തൃശ്ശൂർ.

തൃശ്ശൂരുനിന്നു പ്രസിദ്ധംചെയ്യുന്ന 'എക്സ്പ്രസ്സ്' പത്രത്തിന്റെ 1959 ഡിസമ്പർ 15-ാംനു- ചൊവ്വാഴ്ചയിലെ ലക്കത്തിൽ നിങ്ങൾ താഴെ ചേർക്കുന്ന പ്രകാരം ഒരു കുറിപ്പു പ്രസിദ്ധംചെയ്തിട്ടുണ്ടല്ലോ.

" 'കാഴ്ചപ്പാടി'ലെ ഒരു നോട്ടക്കുറവു്"

തൃശ്ശൂർ, ഡിസമ്പർ 14.

പുത്തേഴത്തു് രാമമേനോൻ എഴുതുന്നു. എന്റെ 'കാഴ്ചപ്പാടുകൾ' എന്ന പുസ്തകത്തിന്റെ 250-ാം ഭാഗത്തു് 13-ാം വരിയിൽ 'ഫലമൊന്നുമുണ്ടായില്ല' എന്നൊരു കൊച്ചുവാചകമുണ്ടു്. അതു് ഓർമ്മക്കേടായിച്ചേർത്തതും തെററുമാണു്. 'അതു് ഫലിച്ചു' എന്നാണെഴുതേണ്ടിയിരുന്നതു്. അതു് ഒരു റിപ്പോർട്ടഡു് കേസാണെന്നു അവിടെത്തന്നെ പറഞ്ഞിട്ടുള്ളതുകൊണ്ടു്, ഉത്തമവിശ്വാസ്യമായി സംഭവിച്ച തെററാണെന്നു സ്പഷ്ടമാണു്. 34 കൊച്ചിൻ എന്ന ലോ റിപ്പോർട്ടിൽ നോക്കിയാൽ കുററത്തിന്റേയും ശിക്ഷയുടേയും വിശദീകരണങ്ങളും പശ്ചാത്തലവും കാണാവുന്നതാണു്. ഈ ഓർമ്മത്തെററിനു വ്യസനസമേതം മാപ്പുചോദിച്ചുകയും അതു് തിരുത്തുകയും ചെയ്യുന്നു."

ഇതിന്റെ ഉദ്ദേശവും ആവശ്യവും എന്താണെന്നു എനിയ്ക്കു മനസ്സിലാകുന്നില്ല. നിങ്ങൾ 'കാഴ്ചപ്പാടുകൾ' എഴുതുമ്പോൾ അപ്രതീക്ഷിതമായി ഒരു തെററു പററുകയും അതു് തിരുത്തുകയുമാണു് ഉദ്ദേശമെങ്കിൽ, ആ കാര്യം ടി. പുസ്തകത്തിൽതന്നെ ശുദ്ധിപത്രം ചേർക്കുകയാണു വേണ്ടതു്; അത്യാവശ്യവുമാണു്. എന്നാൽ ഇന്നു

വരെ നിങ്ങൾ അങ്ങിനെ ചെയ്തില്ല. അതിൻെറ കാരണമെന്താണു്? പത്രത്തിൽ പ്രസിദ്ധംചെയ്യുന്നതുകൊണ്ടുള്ള പ്രയോജനം അതിനു മുമ്പു് പുസ്തകം വാങ്ങിയിട്ടുള്ളവൎക്കു മാത്രമാണല്ലോ. എന്നാൽ ആ പുസ്തകം പുറത്തുവന്നതിനു ശേഷം നിങ്ങൾ ആ പ്രസ്താവന പ്രസിദ്ധംചെയ്തതു് ഏതാണ്ടു് ഒരു മാസത്തിനുള്ളിൽ ആകയാൽ അന്നാളെ പുസ്തകം കുറച്ചു പേർ മാത്രമേ വാങ്ങിയിട്ടുണ്ടാവൂ. 'കാഴ്ചപ്പാടുകളിൽ' ഇന്നുവരെ ശുദ്ധപത്രം ചേൎക്കാതിരിക്കേ അത്ര പെട്ടെന്നു് എക്സ്പ്രസ്സിൽ മാത്രം അങ്ങിനെ ഒരു കുറിപ്പു് പ്രസിദ്ധംചെയ്തതോക്കുമ്പോൾ അതിൽ എന്തോ വ്യാജമായ ഒരു ദുരുദ്ദേശമുണ്ടെന്നു വ്യക്തമായിത്തോന്നുന്നുണ്ടു്. ദയവായി ഒരു വിശദീകരണം മൂലം ഈ സംശയം തീൎത്തുതരുവാനഭ്യൎത്ഥിക്കുന്നു.



എന്നു്, കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പു്)

രാമമേനോൻ പി. കെ. സുബ്രഹ്മണ്യയ്യരവർകളെ മാത്രമേ ജഡ്ജിമെണ്ടിൽ അധിക്ഷേപിച്ചിട്ടുള്ളവെന്നും, കാഴ്ചപ്പാടിലെ 250-ാം പേജിൽ ഒരു പ്രമുഖവക്കീലിനെപ്പറ്റി പറഞ്ഞതു് അബദ്ധത്തിൽ പറ്റിപ്പോയ തെറ്റാണെന്നും, 1959 ഡിസംബർ 15-ാംനു-യിലെ എക്സ്പ്രസ്സിൽ അദ്ദേഹം അതു തിരുത്തിയിട്ടുണ്ടെന്നും ഒരു സ്നേഹിതൻ എന്നെ അറിയിച്ചിരുന്നു. എന്നാൽ അതു എന്തോ ഒരു സൂത്രവും വ്യാജവുമായിരിക്കുമെന്നേ വിചാരിക്കാൻ കഴിയുന്നുള്ളു. അങ്ങിനെ തിരുത്തുന്നപക്ഷം മുൻകത്തിൽ എഴുതിയതുപോലെ ആ പുസ്തകത്തിൽതന്നെ ഒരു ശുദ്ധപത്രം ചേൎക്കുകയല്ലേ പതിവു്? നേരായ ആ മാൎഗ്ഗം വിട്ടു് ഏതെങ്കിലും ഒരു പത്രത്തിൽ വല്ലതുമൊക്കെ എഴുതുന്നതെന്തിന്നാണു്? മാന്യന്മാരെക്കുറിച്ചു് അധിക്ഷേപിക്കുമ്പോൾ ഇതുപോലെ അതു കൂട്ടവും കുറിയുമാവാമെന്നും, അങ്ങിനെ വേണ്ടിവന്നാൽ നിഷേധിക്കാൻ വഴിയുണ്ടാവണമെന്നു ആദ്യംതെ

ന്നെ കരുതിക്കൂട്ടി ചെയ്തതായ സൂത്രമാണതെന്നല്ലാതെ എങ്ങിനെ വിശ്വസിയ്ക്കാനാണ്?

ഇതിന്നുദാഹരണമായി ഒരു ജ്യോത്സ്യന്റെ കഥയുണ്ട്. ഒരു രോഗപ്രശ്നം വെച്ചുവെന്നു വിചാരിയ്ക്കുക. ചില പ്രതിവിധികളെല്ലാം നിശ്ചയിയ്ക്കുകയും, അതുകാരം ചെയ്താൽ സുഖപ്പെടുമെന്നു വിധിയ്ക്കുകയും ചെയ്യും. ആരും കാണാനിടയില്ലാത്ത വല്ല മുക്കിലും മൂലയിലും—ചുമരിന്മേലോ മറേറാ—'രോഗം മാറില്ല' എന്നു ആരും കാണാതെ എഴുതിപ്പോരികയും ചെയ്യും. രോഗം മാറിയാൽ ജ്യോത്സ്യൻ പറഞ്ഞതൊത്തു. മരിച്ചുപോയെങ്കിലോ; "ദീനം അസാധ്യമാണെന്ന് എനിയ്ക്കറിയാമായിരുന്നു. അതു് നേരിട്ടു പറയാനുള്ള മടികൊണ്ടു പറയാതിരുന്നതാണ്. ഈ പരമാർത്ഥം ഇന്ന ചുമരിന്മേൽ അന്നേ ഞാൻ എഴുതിയിട്ടുണ്ട്" എന്നും പറയും. പരിശോധിച്ചാൽ ആ എഴുത്തു കാണുമല്ലൊ; ജ്യോത്സ്യൻ കേമനുമായി! അതുപോലെ രാമമേനോൻ കരുതിക്കൂട്ടി ചെയ്തതായ ഒരു സൂത്രം മാത്രമാണതു്. അല്ലെങ്കിൽ തന്റെ പുസ്തകത്തിൽതന്നെ ശുദ്ധപത്രം ചേർക്കാതിരുന്നതെന്തുകൊണ്ടാണ്? ഇതിന്നുള്ള സമാധാനം മേനോനെക്കൊണ്ടു പറയിയ്ക്കേണ്ടതാകുന്നു.

ഈ തിരുത്തു് ഉത്തമവിശ്വാസത്തോടുകൂടിയാണെന്നു വിചാരിയ്ക്കാൻ പ്രയാസമാണ്. അതിന്നു മറെറാരനുഭവം പറയാം. എന്റെ ചെറുപ്പത്തിൽ 'തോട്ടത്തിൽ നാരായണൻനായർ' എന്നൊരു നാട്ടുകാര്യസ്ഥൻ കാണിപ്പയ്യൂരുണ്ടായിരുന്നു. ഓരോ കള്ളക്കേസുണ്ടാക്കി അന്യന്മാർ തമ്മിൽ അടിപ്പിച്ചും വ്യവഹാരം ചെയ്തുമാണ് അയാൾ ജീവിച്ചിരുന്നതു്. അയാളെ സഹായിയ്ക്കാൻ ചില കൂട്ടുകാരുണ്ടായിരുന്നു. അയാളുടെ അമ്മയ്ക്കോ അയാളുടെ കൂട്ടുകാരായ വല്ലവർക്കുമോ സ്വന്തം കയ്യക്ഷരത്തിൽ മേൽവിലാസം എഴുതി മറുവശത്തു് ഒന്നും എഴുതാത്ത കാർഡു് തന്റെ സിൽബന്തികളെ

അയച്ച് നിശ്ചിതദിവസത്തിൽ എറണാകുളം, തിരുവനന്തപുരം, കോഴിക്കോട്ട് മുതലായ ദൂരപ്രദേശങ്ങളിൽനിന്നു പോസ്ററുചെയ്യിക്കും. അതിൻെറ പ്രയോജനം മുഴുവൻ എനിക്കു നിശ്ചയമില്ലെങ്കിലും ഉദാഹരണത്തിന്നു ഒന്നു പറയാം. തിരുവനന്തപുരത്തുനിന്നു അതു് പോസ്ററുചെയ്ത ദിവസം 1138 കുംഭം 10_ാംനു- അയാൾ 100_ക. കടംവാങ്ങി നോട്ടെഴുതിക്കൊടുക്കുന്നു. സംഖ്യ തീക്കാതെ അന്യായം കൊടുക്കുന്നു. ആ കാർഡ് തിരുവനന്തപുരത്തുനിന്നാണ് പോസ്ററുചെയ്തതെന്നു വിചാരിക്കുക. മറുവശത്തെഴുതുകയായി. തിരുവനന്തപുരം, 1137 എടവം 10_ാംനു-ക്ക് (1963 മെയ്മാസം 24_ാംനു-). ഞാൻ 2_ാംനു- വീട്ടിൽനിന്നു പോന്നിട്ട് 4_ാംനു-യേ ഇവിടെ എത്തിയുള്ളു. കാര്യം മുഴുവൻ സാധിച്ചിട്ടില്ല. നാലു ദിവസംകൂടി ഇവിടെ താമസിക്കേണ്ടിവരും. അവിടെ മഴ പെയ്താൽ വിതയ്ക്കാൻ താമസിക്കരുതു്. പത്തായത്തിൻെറ താക്കോൽ മേൽപടിമേൽ ഇരിക്കുന്നുണ്ടു്. കൃഷിപ്പണി അമാന്തംവരാതെ നടത്താൻ രാമനെ ഏല്പിക്കണം. ഞാൻ 15_ാംനു-ക്കേ എത്തുകയുള്ളു എന്നു് പ്രിയപ്പെട്ട അമ്മയ്ക്കു് മകൻ നാരായണൻ (ഒപ്പ്). താൻ നോട്ടെഴുതിയിട്ടേ ഇല്ലെന്നും അന്നു താൻ തിരുവനന്തപുരത്തായിരുന്നുവെന്നും വാദിക്കും; സ്വന്തം കയ്യക്ഷരത്തിൽ എഴുതിയ ഈ കാർഡും ഹാജരാക്കും! എന്തു ചെയ്യും? ഇതുപോലെ സ്വന്തം കയ്യക്ഷരത്തിൽ മേൽവിലാസം എഴുതിയതും, മറുവശത്തു ഒന്നും എഴുതാത്തതും, ഓരോ വിദൂരസ്ഥലത്തുനിന്നു പോസ്ററുചെയ്തതുമായ പല കാർഡുകളും അയാൾ സൂക്ഷിച്ചിരുന്നു. അതുകൊണ്ടൊക്കെ എന്താണു പ്രയോജനമെന്നെനിക്കറിഞ്ഞുകൂട; എന്തെങ്കിലും കള്ളപ്രയോജനം കണ്ടിട്ടാണങ്ങിനെ ചെയ്യുന്നതെന്ന കാര്യത്തിൽ സംശയമുണ്ടോ? അതുപോലെ രാമമേനോൻ ഈവിധമെല്ലാം ചെയ്യുന്നതെന്തിന്നാണെന്നു എനിക്കറിഞ്ഞുകൂട; അതു അദ്ദേഹത്തിന്നേ പറയാൻ കഴിയൂ. എന്തെങ്കിലും ഒരു സൂത്രപ്രയോഗത്തിന്നുവേണ്ടിയാ

യിരിക്കും അങ്ങിനെ ചെയ്തതെന്ന കാര്യത്തിൽ സംശയമുണ്ടോ? അതേ എനിക്കു ചോദിക്കാനുള്ളു.

ഇനി ആ തിരുത്തലിനെത്തന്നെ നമുക്കൊന്നു പരിശോധിക്കുക. "......ഫലമൊന്നുമുണ്ടായില്ല എന്നൊരു കൊച്ചുവാചകമുണ്ട്. ......അത് ഫലിച്ചു എന്നാണെഴുതേണ്ടിയിരുന്നത്..." ഇവിടെ 'ഫലമുണ്ടായില്ല' എന്നെഴുതിയത് തെററിപ്പോയതാണെന്നും 'ഫലമുണ്ടായി' എന്നാണെഴുതേണ്ടിയിരുന്നതെന്നും പറയുന്നു. "എനിക്കു ദ്വേഷ്യം വന്നു, ഞാനവൻെറ അടുക്കലേയ്ക്കോടിച്ചെന്നു ചെകിടത്ത് രണ്ടടി കൊടുത്തു" എന്നെഴുതുക. അതു് ആക്ഷേപമായപ്പോൾ അയാൾ അതിനെ തിരുത്തുന്നു; എങ്ങിനെ? 'രണ്ടടി കൊടുത്തു' എന്നുള്ളതു തെററിപ്പോയതാണെന്നും, അതു 'രണ്ടടി കൊടുത്തില്ല' എന്നു തിരുത്തിവായിക്കേണ്ടതാണെന്നും! നന്നായില്ലേ തിരുത്ത്! അങ്ങിനെ തിരുത്തിയാൽ വായിക്കേണ്ടതിങ്ങിനെയാകും.

"എനിക്കു ദ്വേഷ്യം വന്നു; ഞാൻ അവൻെറ അടുക്കലേയ്ക്കോടിച്ചെന്നു ചെകിടത്തു രണ്ടടി കൊടുത്തില്ല." എത്ര ഭംഗിയായ വാചകമാണ്. ഇങ്ങിനെ എഴുതാൻതന്നെയായിരിക്കും ആദ്യം വിചാരിച്ചിരുന്നതെന്നും, 'രണ്ടടി കൊടുത്തു' എന്നതു മാത്രമാണ് തെററിപ്പോയതെന്നും ഈ വാചകം വായിച്ചാൽ സ്പഷ്ടമല്ലേ? അതുപോലെ ആ പ്രമുഖ വക്കീലിനെപ്പററി പറഞ്ഞ ഭാഗവും തിരുത്തി വായിച്ചുനോക്കുക. "...........ഫലമുണ്ടായി." എത്ര ഭംഗിയായിരിക്കുന്നു! ആദ്യം എഴുതാൻ ഉദ്ദേശിച്ചിരുന്നതു ഇങ്ങിനേതന്നെയായിരിക്കാനേ വഴിയുള്ളു. എഴുതുമ്പോൾ കൈത്തെററു വന്നതുതന്നേയാവണമത്. പ്രൂഫ് പരിശോധിക്കുമ്പോഴും ആ തെററു കണ്ടെത്തിയില്ല. പുസ്തകം പുറത്തായ ശേഷം മാത്രം ഉടനെ അതു കണ്ടെത്തി! അതൊക്കെ പരമാർത്ഥമല്ലാതെ വരില്ല. പക്ഷേ പുസ്തകത്തിൽതന്നെ എന്തുകൊണ്ടാണു ശുദ്ധിപത്രം ചേർക്കാതിരുന്ന

 തു്ഃ രാമമേനോൻ ഇതിന്നു മറുപടി പറയാത്തതിൽനിന്നും ഇതു വ്യാജമാണെന്നു വ്യക്തമാകുന്നുണ്ടല്ലൊ.

ഈവക സമ്പ്രദായങ്ങളെ കാണുമ്പോൾ എന്താണു് പറയേണ്ടതെന്നു നിശ്ചയമില്ലാതാകുന്നു ഇതൊരു പുതിയ ടൈപ്പാണെന്നതിൽ സംശയമില്ല. അമേരിയ്ക്കയിലെ സാക്ഷാൽ ഫോഡ്കമ്പനിക്കാൎക്കു് ഒരിയ്ക്കൽ ഒരു തെററു പററിയതായി കേട്ടിട്ടുണ്ടു്. എടത്തുവശത്തു സ്റ്റീയറിങ്ങു് (left hand driving) ആയ കുറേ കാറുകൾ ഇന്ത്യയിലേയ്ക്കു കയററിഅയച്ചു. ഇവിടെ ഇറക്കുമതി (import) ചെയ്തശേഷം ഇവിടത്തെ ഏജണ്ടു പറഞ്ഞപ്പോഴേ ഈ അബദ്ധം അവരറിഞ്ഞുള്ളു. അവിടത്തെ കയററുമതി(export, ക്കാരന്നു പററിയ ഒരു കൈത്തെററായിരുന്നു അതു്. അതുപോലെ ഈ രാമമേനോൻ മദ്ധ്യകേരളത്തിലല്ല, തെക്കൻതിരുവിതാംകൂറിൽ—തിരുവനന്തപുരത്തു് ഇളങ്കുളത്തിന്നു സമീപംതന്നെ—ജനിയ്ക്കേണ്ടതായ ആളായിരുന്നുവെന്നും, ബ്രഹ്മാവിന്നു പററിയ ഒരു കൈത്തെററാണു അദ്ദേഹം മദ്ധ്യകേരളമായ തൃശ്ശൂരിൽ ജനിയ്ക്കാൻ കാരണമെന്നുമാണു് ഞാൻ ഊഹിയ്ക്കുന്നതു്. അല്ലാതെ ഇവിടങ്ങളിൽ ഇത്തരം മനുഷ്യർ ഇതുവരെ അധികമൊന്നും ജനിച്ചതായി കാണുകയില്ല.

'വക്കീലന്മാരെ അധിക്ഷേപിയ്ക്കുന്ന ജഡ്ജി' എന്നു പുത്തേഴത്തു് രാമമേനോനെപ്പററി പണ്ടേ കേട്ടിട്ടുണ്ടു്. അതിനെപ്പററി കൂടുതലായി അന്വേഷിയ്ക്കുകയോ അറിയുകയോ ചെയ്തിട്ടില്ല; അതുകൊണ്ടാവശ്യമുണ്ടായിരുന്നതുമില്ല. ഇപ്പോൾ "കുപ്രസിദ്ധ തെറിപ്പുസ്തകങ്ങളുടെ കൎത്താവായ സാക്ഷാൽ കാണിപ്പയ്യൂർ" എന്നദ്ദേഹം എന്നെ വിശേഷിപ്പിച്ചു. അതിന്നുള്ള തെളിവു അവിടെ കാണിച്ചിട്ടില്ലെന്നു മാത്രമല്ല, ഞാനെത്ര ചോദിച്ചിട്ടും പറയാൻ കൂട്ടാക്കിയില്ല. അദ്ദേഹത്തിന്റെ വക്കീൽശകാരങ്ങളെപ്പററി അന്വേ

ഷിയ്ക്കുകയും സത്യാവസ്ഥ അറിയാൻവേണ്ടി അദ്ദേഹത്തോടെഴുതി ച്ചോദിയ്ക്കുകയുമാണല്ലൊ ഞാൻ ചെയ്തതു്. തദവസരങ്ങളിലെല്ലാം കേവലം മൌനമവലംബിയ്ക്കുകയല്ലാതെ അവയെ നിഷേധിയ്ക്കുകയും ചെയ്തിട്ടില്ല. അപ്പോഴദ്ദേഹം എന്റെ പേരിൽ കൊണ്ടുവന്നിട്ടുള്ള ആരോപണം വ്യാജമാണെന്നും, അതിന്നു തെളിവില്ലെന്നും, അദ്ദേഹത്തിന്റെ പേരിൽ കണ്ടെത്തിയ കുററങ്ങൾ (വക്കീൽശകാരങ്ങൾ) സത്യങ്ങളാണെന്നും, നിഷേധിയ്ക്കാത്തതിനുള്ള കാരണമതാണെന്നും സ്പഷ്ടമായല്ലൊ. ഇതിലധികമൊന്നും എനിയ്ക്കാവശ്യമില്ല. അതിനാൽ "വക്കീലന്മാരെ അധിക്ഷേപിയ്ക്കുന്ന ജഡ്ജി എന്നു കുപ്രസിദ്ധനായ സാക്ഷാൽ പുത്തേഴത്തു് രാമമേനോൻ സർവ്വോൽക്കർഷേണ വർത്തിപ്പൂതാക!".




———:O:———

അദ്ധ്യായം 3

# ശകാരസാമന്തൻ
# എ. സി. വേണുഗോപാലൻ നമ്പ്യാർ.

ഇളങ്കുളം തുടച്ചയായി നമ്പൂതിരിമാരെ അധിക്ഷേപിക്കുന്ന തിന്നു 'ഇളങ്കുളത്തിന്റെ നമ്പൂരിശ്ശകാരം' എന്ന പേരിൽ ഞാനൊ രു മറുപടി എഴുതി. ആ മറുപടിപ്പുസ്തകം പ്രസിദ്ധംചെയ്തതിന്നു ശേഷം അധികം കഴിയുന്നതിന്നു മുമ്പു് അതിന്നു മറുപടിയായി മററൊരു പുസ്തകം തിരുവങ്ങാട്ടു കൃഷ്ണക്കുറുപ്പ് എന്നയാൾ എഴുതി വരുന്നതായി ആദ്യമെ ഞാനറിഞ്ഞിരുന്നു. അതാണു 'നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ' എന്ന പുസ്തകം. പക്ഷെ അതു് പുറത്തുവന്നപ്പോൾ അതിൽ കൃഷ്ണക്കുറുപ്പിന്റേതായി ഒരവ താരിക മാത്രമെ ചേർത്തിരുന്നുള്ളു. ഗ്രന്ഥകർത്താവായി അച്ചടിച്ചി രിക്കുന്നതു് 'എ. സി. വേണുഗോപാലൻനമ്പ്യാർ B. A.' എന്നാ ണു്. ആ പുസ്തകമെഴുതുന്ന കാര്യത്തിൽ കുറുപ്പ് നമ്പ്യാരെ പലവി ധത്തിൽ സഹായിച്ചിട്ടുണ്ടെന്നേ അവതാരികയിൽ പറഞ്ഞിട്ടുള്ളു.

എന്റെ പുസ്തകം ഇളങ്കുളത്തിന്നുള്ള മറുപടിയാകയാൽ അ തിനെ എതിർത്തുകൊണ്ടു് ഒരു മറുപടി എഴുതുന്നപക്ഷം ഇളങ്കുള ത്തിന്റെ അഭിപ്രായങ്ങൾ ശരിയാണെന്നും എന്റെ മറുപടി തെ റ്റാണെന്നും സ്ഥാപിക്കുകയാണു വേണ്ടതു്. അഥവാ ഇളങ്കുളത്തി ന്റെ ആരോപണങ്ങൾ തെററുകൾതന്നെയായിരിക്കട്ടെ, അവയെ എതിർത്തുകൊണ്ടു് ഞാൻ കൊണ്ടുവന്നിട്ടുള്ള ന്യായങ്ങളും തെളിവു കളും അടിസ്ഥാനമുള്ളവയോ, ഇളങ്കുളത്തിന്റെ പ്രസ്താവനകളെ

നിരാകരിയ്ക്കപ്പെടാൻ പര്യാപ്തങ്ങളായവയോ അല്ലെന്നെങ്കിലും സ്ഥാപിയ്ക്കാനല്ലെ ശ്രമിയ്ക്കേണ്ടിയിരുന്നതു്

"മരുമക്കത്തായം നമ്പൂതിരിമാർ സ്വാർത്ഥത്തിനുവേണ്ടി — പണച്ചിലവു കൂടാതെ ഭാര്യാസുഖമനുഭവിപ്പാൻവേണ്ടി — സൃഷ്ടിച്ചതാകുന്നു. അതു് ജന്മിത്വമാകുന്ന ഉരുധികാരം കാരണം ബലാല്ക്കാരമായി സൃഷ്ടിച്ചതാണു; പാതിവ്രത്യം വേണ്ടെന്നു വിധിച്ചതും ഈ സ്വാർത്ഥം നേടാനാണു്; കെട്ടുകല്യാണം ഏർപ്പെടുത്തിയതും അതിനുവേണ്ടിയാകുന്നു." ഈ ആരോപണങ്ങൾക്കുള്ള മറുപടിയാണു എന്റെ പുസ്തകം. അവയെപ്പററിയൊന്നും അദ്ദേഹം സ്പർശിച്ചിട്ടേയില്ലതാനും. അദ്ദേഹത്തിന്റെ വിമർശനത്തിനു അതൊന്നും വിഷയമാക്കിയിട്ടുമില്ല; ആ പുസ്തകമെഴുതാനുള്ള ആക്ഷേപവിഷയം ഇതാണു്. "അതിന്റെ ഉള്ളടക്കം മുഴുവനും നായർസമുദായത്തിന്റെ ആത്മാഭിമാനത്തെ ചോദ്യംചെയ്തുകൊണ്ടും ആ സമുദായത്തിൽപെട്ട മുഴുവൻ സ്ത്രീകളുടേയും ചാരിത്രത്തെപ്പററി അതിനീചമായ വിധത്തിൽ അധിക്ഷേപിച്ചും കെട്ടിച്ചമച്ച വാചകങ്ങളാണു്.[1]" "ഇങ്ങനെയുള്ള പുസ്തകത്തിനു മറുപടി കൊടുക്കുവാനാണു ഞാൻ ശ്രമിയ്ക്കുന്നതു്.[2]" വേങ്ങയിൽ കുഞ്ഞിരാമൻനായനാരുടെ മകളുടെ മകനും ഒരു ബി. എ.-ക്കാരനുമായ ഒരു നായർ ഇതൃയും അസംബന്ധങ്ങൾ (വിഷയം എന്തെങ്കിലുമാവട്ടെ) എഴുതിയതിൽ എനിയ്ക്കു കുറച്ചനുകമ്പ തോന്നി. എന്റെ പുസ്തകത്തിൽ വ്യാജങ്ങളായതെറേറാ ഉണ്ടെന്നു തോന്നുന്നപക്ഷം എന്നോടു് വിശദീകരണം ആവശ്യപ്പെടാം. അതിനും പുറപ്പെടാതെ ഇങ്ങനെ എഴുതിയതിനാലാണു എനിയ്ക്കു ദയതോന്നിയതു്. ഏതായാലും അദ്ദേഹവുമായി ഒന്നു പരിചയപ്പെടണമെന്നും ആ പുസ്തകത്തെപ്പററി ചില വിവരങ്ങൾ

---

1 "നാണംകെട്ട കാന്നിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ"

—പേജു് 11,

2 ,, ,, ,, —പേജു് 21.

ചോദിച്ചറിയണമെന്നും ആഗ്രഹമുണ്ടായി; പക്ഷെ ആലോചിച്ചപ്പോൾ മേൽവിലാസം കിട്ടിയില്ല. അദ്ദേഹത്തിൻെറ പുസ്തകം അച്ചടിച്ച പ്രസ്സുകാരോട് മേൽവിലാസം ആവശ്യപ്പെട്ടുകൊണ്ട് ഞാൻ 23—10—1962-ൽ ഒരു ഡബ്ബ്ളിയുകാർഡയച്ചു. മറുപടി കിട്ടിയില്ല. അങ്ങിനെ അന്വേഷിച്ചുകൊണ്ടിരിക്കുമ്പോൾ ഗോവയിലുണ്ടെന്നു ആരോ പറഞ്ഞു. പരീക്ഷാർത്ഥം നമ്പൂതിരിമാരും മരുമക്കത്തായവും എന്നു ഞാനെഴുതിയ ഒരു പുസ്തകം ബുക്കുഃപോസ്റ്റായി എ. സി വേണുഗോപാലൻനമ്പ്യാർ, ബി എ, മർമ്മഗോവ എന്ന മേൽവിലാസത്തിൽ മടക്കരശീതിയടക്കം റജിസ്റ്റ് ചെയ്ത് 1962 സെപ്തമ്പർ 14. ാം-നു- അയച്ചു. ബുക്കുപോസ്റ്റ് വാങ്ങി, മടക്കരശീതി കിട്ടി. പിന്നെ 6—12—'62-ൽ സമുദായമൈത്രി എന്ന പുസ്തകവും, 27—12—'62-ൽ നായന്മാരുടെ പൂർവ്വചരിത്രം 1-ാം ഭാഗവും, 14—1—'63-ൽ ഒരെഴുത്തും, 15—1—'63-ൽ നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗവും * മുൻപറഞ്ഞപ്രകാരം റജിസ്റ്റ് ചെയ്തയച്ചു. രണ്ടാം ഭാഗത്തിൻെറതൊഴികെ മററെല്ലാററിൻേറയും മടക്കരശീതിയും കിട്ടി. 2-ാം ഭാഗം മാത്രം മേൽവിലാസക്കാരനെ കണ്ടില്ലെന്നും പറഞ്ഞു മടങ്ങിവരികയാണുണ്ടായത്. എഴുത്തയച്ചതിൻെറ പിറേറന്നാണല്ലൊ 2-ാം ഭാഗം റജിസ്റ്റ് ചെയ്തയച്ചത്. എഴുത്തു കൈപ്പററാനും പുസ്തകം മടങ്ങിവരാനും കാരണം എഴുത്തു കിട്ടിയ ദിവസം അദ്ദേഹം സ്ഥലംവിട്ടതാകുമെന്നൂഹിക്കുന്നു. ഏതായാലും ആ എഴുത്ത് വായനക്കാരറിഞ്ഞിരിക്കേണ്ടതാണെന്നു എനിക്കു തോന്നുകയാൽ താഴെ ചേർക്കുന്നു.

---

* ''നമ്പൂതിരിമാരും മരുമക്കത്തായവും''—(0—75)

''സമുദായമൈത്രി''—(1—25)

''നായന്മാരുടെ പൂർവ്വചരിത്രം'' 1-ഉം, 2-ഉം ഭാഗങ്ങൾ—(2-ക. വീതം). ഈ പുസ്തകങ്ങൾ പഞ്ചാംഗം പുസ്തകശാലയിൽനിന്നും കിട്ടുന്നതാകുന്നു.

കുന്നംകുളം,

മ. ര. ര. ശ്രീ, 13—1—'63.

വേണുഗോപാലൻനമ്പ്യാർ അവർകാംക്ക്,

മംഗലാപുരം.

"എനിയ്ക്കു നിങ്ങളെ പരിചയമില്ല. നിങ്ങളുടെ "നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ" എന്ന പുസ്തകം മുഖേനയാണ് നിങ്ങളെ അറിയുവാനിടയായതു്. ആ കാര്യത്തിൽ എനിയ്ക്കു സന്തോഷമുണ്ടു്.

നായന്മാരിൽനിന്ന നമ്പൂതിരിമാക്ക ശകാരം കേൾക്കേണ്ടിവരുന്നതു് ഒരു പുത്തരിയല്ല. മുമ്പു് ഒരു പ്രഭുവായ നായർ, വിഡ്ഢിയായ ഒരു രാജാവിനെ കാണ്മാൻ ചെന്നു. "എനിയ്ക്കു വേണ്ടതുപോലെ ആചാരം പറയുവാനറിഞ്ഞുകൂട; അതിനാൽ അസുഖം തോന്നാതിരിയ്ക്കണം" എന്നു ആദ്യംതന്നെ അപേക്ഷിച്ചു. അപ്പോൾ രാജാവു് പറയുകയാണ. "ഛെ! അതുകൊണ്ടൊന്നും പരിഭവമില്ല; ഞാൻ നിന്നേക്കാൾ എത്രയോ വലിയ മണ്ടന്മാരെ ധാരാളം കണ്ടിട്ടുണ്ടു്" എന്നു്. ഏതാണ്ടതുപോലെയാണു് എന്റേയും ഇപ്പോഴത്തെ നില. നിങ്ങളേക്കാൾ എത്രയോ അധികമായിട്ടുതന്നെ പലരും നമ്പൂതിരിമാരെ ശകാരിച്ചിട്ടുണ്ടു. നായന്മാരുടെ നമ്പൂതിരിശ്ശകാരത്തിന്നു ഒരു ചരിത്രംതന്നെയുണ്ടു്. അതിനാൽ നായന്മാർ നമ്പൂതിരിമാരെ ശകാരിച്ചുകൊണ്ടു് ഒന്നുരണ്ടു പുസ്തകങ്ങളോ അഥവാ നാലഞ്ചു പുസ്തകങ്ങൾതന്നേയോ പ്രസിദ്ധംചെയ്യുതുകൊണ്ടൊന്നും നമ്പൂതിരിമാക്ക യാതൊരു ക്ലേശവും പരിഭവവുമുണ്ടാകാറില്ല. തുടച്ചയായി ശകാരിച്ചുകൊണ്ടു പൊറുതിമുട്ടിച്ചാൽ മാത്രമേ എന്തെങ്കിലും മറുപടി പറയുവാനോ സ്വസ്ഥതയുണ്ടാക്കാനോ ശ്രമിയ്ക്കാറുള്ളു. ഇളങ്കുളം നമ്പൂതിരിമാരെ ശകാരിച്ചുകൊണ്ടു് 15 പുസ്തകങ്ങളും മാതൃഭൂമി ആഴ്ചപ്പതിപ്പിൽ മാത്രം 14 ലേഖനങ്ങളും

എഴുതിക്കഴിഞ്ഞിട്ട മാത്രമേ ഞാൻ 'ഇളങ്കളത്തിൻെറ നമ്പൂരിശ്ശകാര'മെന്ന മറു പടിപ്പുസ്തകം എഴുതിയുള്ളു; ഇതിൻെറ വിവരം 'പിള്ളാമാഹാത്മ്യം' നോക്കിയാലറിയാം. ഇളങ്കളത്തിൻെറ നമ്പൂരിശ്ശകാരം എന്ന പുസ്തകത്തിന്നുശേഷം കൂടുതൽ ശക്തിയോടെ ശകാരിച്ചു കൊണ്ടു് അദ്ദേഹം മൂന്നു പുസ്തകങ്ങൾകൂടി പ്രസിദ്ധംചെയ്തു (1) ചന്ദ്രോത്സവം, (2) കേരളം 5-ഉം 6-ഉം നൂററാണ്ടുകളിൽ, (3) സാഹിത്യചരിത്രസംഗ്രഹം എന്നിവയാണു്. ഇത്തരം ശകാരചരിത്രത്തിൻെറ ചുരുക്കവിവരം നിങ്ങൾ 'ഇളങ്കളത്തിൻെറ നമ്പൂരിശ്ശകാര'ത്തിലെ 2-ാമദ്ധ്യായത്തിൽനിന്നും മനസ്സിലാക്കിയിരിക്കും 'നമ്പൂതിരിമാരും മരുമക്കത്തായവും', 'സമുദായമൈത്രി' എന്നീ പുസ്തകങ്ങൾ ഇപ്പോൾ നിങ്ങൾ വായിച്ചിരിക്കുമല്ലോ. ഇനി ആ 2-ാമദ്ധ്യായം ഒരിക്കൽകൂടി വായിക്കാനഭ്യർത്ഥിക്കുന്നു.

ഞാനിയ്യിടെ പ്രസിദ്ധംചെയ്ത 'നായന്മാരുടെ പൂർവ്വചരിത്രം' 2-ാം ഭാഗം ഒരു കോപ്പി റജിസ്റ്റു് ബുക്കുപോസ്റ്റായി ഇതാ നിങ്ങൾ കയയക്കുന്നു നിങ്ങൾ നായന്മാരുടെ യഥാർത്ഥമായ പൂർവ്വചരിത്രം കുറച്ചുകൂടി മനസ്സിലാക്കേണ്ടതുണ്ടു്. ആ അറിവിൻെറ കുറവാണു് നിങ്ങൾക്കിപ്പോൾ ഇത്ര ക്ഷോഭമുണ്ടാവാൻ കാരണം. ഈ പൂർവ്വചരിത്രം 1-ഉം 2-ഉം ഭാഗങ്ങൾ ശ്രദ്ധയോടെ സാവധാനത്തിൽ വായിക്കുക. തദവസരത്തിൽ നിങ്ങളുടെ മനസ്സു് കൂടുതലായി ക്ഷോഭിച്ചെന്നുവരാം. തല്ക്കാലം അതിനെ സഹിച്ചു ക്ഷമിക്കുക; വായിച്ചതിന്നു ശേഷം ഞാൻ അവയിൽ കൊടുത്തിട്ടുള്ള റഫറൻസുകളെല്ലാം നിങ്ങൾ സ്വയമായി വായിക്കുകയും ചെയ്യുക. എന്നാൽ നായന്മാരുടെ പൂർവ്വചരിത്രം കുറച്ചെങ്കിലും മനസ്സിലാക്കാൻ നിങ്ങൾക്കു സാധിക്കും ഇളങ്കളവും ഞാനും ഏകാഭിപ്രായക്കാരാണെന്നു് ഇളങ്കളം പറഞ്ഞതിൻെറ കാരണം അപ്പോൾ നിങ്ങൾക്കു മനസ്സിലാകും; നിങ്ങൾക്കിപ്പോഴുണ്ടായിട്ടുള്ള ക്ഷോഭത്തിന്നു ശമനവും വരും; ഒരു

പക്ഷെ കുണ്ഠിതമായെന്നും വന്നേയ്ക്കാം. ആ റഫറൻസുബുക്കുകളെല്ലാം എന്റെ പക്കലുണ്ട്. നിങ്ങൾക്കു അതു് കിട്ടുവാൻ ബുദ്ധിമുട്ടാണെങ്കിൽ രണ്ടുമൂന്നു മാസത്തിനുള്ളിൽ ഇവിടെ വന്നാൽ കാണിച്ചുതരുവാൻ എനിയ്ക്കു സന്തോഷമാണു്. ഈ പുസ്തകങ്ങളിൽ പലതും മററു സ്നേഹിതന്മാരുടേതാകയാൽ അവക്കു ആവശ്യം കഴിഞ്ഞാൽ അതുകൾ എത്തിച്ചുകൊടുക്കേണ്ടതുണ്ടു. അതിനാലാണു് ഇപ്രകാരം കാലാവുധി പറഞ്ഞെഴുതുന്നതു.

ഞാനിത്രയെല്ലാം എഴുതിയിട്ടും ഇളങ്കുളം ഒരക്ഷരംപോലും എതിൎക്കാതിരുന്നതു് വെറുതേയല്ല. അദ്ദേഹത്തിന്നു കുറച്ചൊക്കെ ചരിത്രജ്ഞാനമുണ്ടു്. എതിൎത്താൽ കൂടുതൽ വഷളാവുകയേ ചെയ്യു എന്നദ്ദേഹത്തിന്നറിയാം. അദ്ദേഹം എല്ലാം സഹിച്ചുകൊണ്ടു് മൌനം അവലംബിയ്ക്കുന്നതു് അതുകൊണ്ടാകുന്നു

റിപ്പു കേരളത്തിൽ വന്ന അവസരത്തിൽ നായന്മാരെ സ്വന്തം മതത്തിൽ ചേൎക്കുന്നതിനെസ്സംബന്ധിച്ചു് ഒരു വിളംബരം പുറപ്പെടുവിച്ചിട്ടുണ്ടല്ലൊ. അതിന്റെ നേർപകൎപ്പാണു് ഇതുസഹിതം അയയ്ക്കുന്നതു്. അതും നിങ്ങൾ വായിയ്ക്കണമെന്നു അഭ്യൎത്ഥിയ്ക്കുന്നു.

നിങ്ങൾ ഈ പ്രദേശത്തേയ്ക്കെങ്ങാനും വരുന്നുണ്ടെങ്കിൽ എന്റെ ആതിഥ്യം സ്വീകരിച്ചു് ഒരു നേരമെങ്കിലും ഇവിടെ താമസിയ്ക്കുവാൻ സൌകൎയ്യമുണ്ടാക്കണമെന്നു ഞാൻ പ്രത്യേകം അഭ്യൎത്ഥിയ്ക്കുന്നു. നിങ്ങൾ അടുത്തു് കേരളത്തിലേയ്ക്കു വരുന്നുണ്ടെങ്കിൽ (നിങ്ങൾക്കു വിരോധമില്ലാത്തപക്ഷം) ആ വിവരം അറിയിച്ചാൽ നിങ്ങളെ നേരിൽക്കണ്ടു മുഖപരിചയംകൂടി സമ്പാദിയ്ക്കാൻ ഞാൻ ശ്രമിയ്ക്കുന്നതാണു്. നിങ്ങളുടെ ശരിയായ മേൽവിലാസത്തോടുകൂടി വിശദമായ ഒരു മറുപടി തരുവാൻ ഞാൻ താല്പൎയ്യപ്പെടുന്നു. ഈ എഴുത്തും ഇതിനെസ്സംബന്ധിച്ചു നമ്മൾ തമ്മിൽ നടത്തുന്നതാ

യ മററെഴുത്തുകുത്തുകളും എന്റെ യുക്തംപോലെ പ്രസിദ്ധംചെയ്യുന്നതാണെന്നും അറിയിക്കട്ടെ.

എന്നു്, വിധേയൻ,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്ടു്. (ഒപ്പ്)

N. B. തിരുവങ്ങാട്ടു കൃഷ്ണക്കുറുപ്പിന്റെ മേൽവിലാസംകൂടി മറുപടിയിൽ കാണിച്ചാൽ സന്തോഷമാണു്.”

“ടിപ്പുവിന്റെ വിളംബരം * :-

Tipu Sultan is said to have issued the following proclamation to the Nairs, on the occation of his visit to Calicut in 1788. “And, since it is a practice with you for one woman to associate with ten men, and you leave your mothers and sisters unconstrained in their obscene practices, and are thence all born in adultery, and are more shameless in your connections than the beasts of the field; I hereby require you to forsake these sinful practices, and live like the rest of mankind.”

[വായനക്കാരുടെ അറിവിന്നായി ഈ വിളംബരത്തിന്റെ തർജ്ജമ താഴെ ചേർക്കാം. “ഒരു സ്ത്രീ പത്തു പുരുഷന്മാരായി സംസർഗ്ഗംചെയ്യുന്നതു് ശിഷ്ടാചാരമായി കരുതുന്നതുകൊണ്ടും, സ്വന്തം അമ്മമാരേയും സഹോദരിമാരേയും അപ്രകാരമുള്ള സഭ്യേതരനടപടികളു (obscene practices) നിസ്സങ്കോചം വിട്ടുകൊടുക്കുന്നതു

* T. A. Kalyanakrishna Aiyar, Malabar, Quert. Review 11, 1903, and Casts and Tribes of Southern India, Vol. 5 by Thurston—Page 312.

കൊണ്ടും നിങ്ങറം (നായന്മാർ) തന്ത്യ്ക്കു പിറക്കാത്ത മക്കളും (born in adultery) പാടത്തു മേഞ്ഞുനടക്കുന്ന കന്നുകാലികളേക്കാറം നിർല്ലജ്ജരുമാകുന്നു. അതുകൊണ്ട് പാപകരമായ ഇത്തരം നടപടികളെ ഉപേക്ഷിച്ച് മററു മാനവസമുദായങ്ങളെപ്പോലെ ജീവിക്കുവാൻ ഞാൻ ഇതിനാൽ ആവശ്യപ്പെടുന്നു."]

കേവലം അപരിചിതനായ എന്നിൽനിന്നു—എന്നെയും നമ്പൂതിരിസമുദായത്തേയും അകാരണമായും വ്യാജമായും നീചമായ ഭാഷയിൽ അധിക്ഷേപിച്ചുകൊണ്ടു ഒരു പുസ്തകമെഴുതിയ ആളാകയാൽ പ്രത്യേകിച്ചും—ഒരു പുസ്തകം സൌജന്യമായി കിട്ടിയ സ്ഥിതിക്കു ആ വിവരം കാണിച്ചും, ഔപചാരികമായിട്ടെങ്കിലും നന്ദി പറഞ്ഞും ഒരെഴുത്തയയ്ക്കുന്നതു മര്യാദയാണ്. എന്നാൽ ഒരു പുസ്തകം മാത്രമല്ല 'സമുദായമൈത്രി', 'നായന്മാരുടെ പൂർവ്വചരിത്രം' 1-ാം ഭാഗം എന്നിവയും തുടർച്ചയായി അദ്ദേഹത്തിന്നു കിട്ടി. എന്റെ എഴുത്തിൽ 2-ാം ഭാഗം അയച്ചതായി എഴുതിയിട്ടുമുണ്ട്.

ഈ പ്രദേശങ്ങളിലേയ്ക്കു വരുന്നുണ്ടെങ്കിൽ എന്റെ ആതിഥ്യം സ്വീകരിയ്ക്കാനും, എന്റെ പുസ്തകങ്ങളിൽ കൊടുത്തിരിയ്ക്കുന്ന റഫറൻസുകറം നോക്കാനും ക്ഷണിയ്ക്കുകയും, കേരളത്തിലേയ്ക്കെപ്പോഴെങ്കിലും വരുന്നുണ്ടെങ്കിൽ അറിവുതന്നാൽ അവിടെ വന്നു മുഖപരിചയംകൂടി സമ്പാദിയ്ക്കാനുള്ള ആഗ്രഹത്തെ അറിയിയ്ക്കുകയും ചെയ്തു. മാത്രമല്ല ശരിയായ മേൽവിലാസം അറിവുതരണമെന്നു ഞാൻ അഭ്യർത്ഥിയ്ക്കയുമുണ്ടായി. എന്നാൽ അത്രമാത്രമല്ലാതെ ഇതുവരെ അദ്ദേഹത്തിൽനിന്നു യാതൊരു മറുപടിയും എനിയ്ക്കു കിട്ടിയിട്ടില്ല. ഇതിന്റെ അർത്ഥമെന്താണ്? അദ്ദേഹം ചെയ്തതു്—ആ പുസ്തകമെഴുതിയതു്—തെററാണെന്നദ്ദേഹത്തിന്നറിയാം. അതിനാൽ തമ്മിൽ കാണുകയോ അതിനേപ്പററി എന്തെങ്കിലും സംസാരിയ്ക്കുകയൊ ചെയ്താൽ കൂടുതൽ വഷളാവാനേ ഇടയുള്ളു. മറുപടിയില്ലെന്നു മാ

ത്രമല്ല മേൽവിലാസംപോലും തരാതിരിയ്ക്കാൻ വേറെ കാരണമെന്താണ്? ഇത്രയും ഭീരുവുംകൂടിയായല്ലോ ഈദ്ദേഹം!

വടക്കേമലബാറിലെ നായന്മാർ കൂടുതൽ മര്യാദക്കാരാണെന്ന ഒരു വിശ്വാസമുണ്ട്. ഇതായിരിയ്ക്കുമോ അതിന്റെ സാമ്പിൾ? കുഞ്ഞിരാമൻനായനാരുടെ മകളുടെ മകനാണെന്നു കൃഷ്ണക്കുറുപ്പ് ഇദ്ദേഹത്തെ വിശേഷിപ്പിയ്ക്കുന്നുണ്ട്. അതു ശരിയാണെങ്കിൽ അത് നായനാർക്ക് അപമാനമായിട്ടേ കരുതിക്കൂട്ടു!"

ഇനി അദ്ദേഹത്തിന്നു അയയ്ക്കാൻവേണ്ടി തയ്യാറാക്കിയ ചില എഴുത്തുകളെ ചുവടെ ചേർക്കാം. അദ്ദേഹത്തിന്റെ ശരിയായ മേൽവിലാസം കിട്ടാത്തതിനാലാണ് അയയ്ക്കാൻ സാധിയ്ക്കാത്തതെന്നും ഓർമ്മപ്പെടുത്തട്ടെ!



കുന്നംകുളം,

മ. ര. ര. ശ്രീ, Date:................

വേണുഗോപാലൻനമ്പ്യാർ അവർകൾക്ക്.

നിങ്ങൾ എന്നെ 'കലടാപുത്രൻ' എന്നു വിളിയ്ക്കുന്നു. * അതു വായിച്ചപ്പോൾ എനിയ്ക്കു തോന്നിയതു് അതിന്നു പകരം നിങ്ങളെ 'പതിവ്രതാപുത്രൻ' എന്നു വിളിയ്ക്കാനാകുന്നു. ഇതിന്നു ഉദാഹരണമായിട്ട് ഒരു കഥയുണ്ട്. കുറച്ചശ്ലീലമാണെങ്കിലും സന്ദർഭോചിതവും രസകരവുമാകയാൽ അതിവിടെ പ്രസ്താവിയ്ക്കുന്നു.

രാമനെന്നും കൃഷ്ണനെന്നും രണ്ടു പേർ തമ്മിൽ വാക്കേററമായി. ഒടുവിൽ രാമൻ കൃഷ്ണനെ "തീട്ടംതീനി, തീട്ടംതീനി" എന്നു വിളിച്ചുതുടങ്ങി. അപ്പോൾ കൃഷ്ണൻ അതിന്നു പകരമായി രാമനെ "പപ്പടംതീനി, പഴംതീനി" എന്നിങ്ങിനേയാണു വിളിച്ചതു്. തദവസരത്തിൽ അതു കണ്ടുനിന്നിരുന്ന ഗോവിന്ദൻ കൃഷ്ണനോടു ചോദിച്ചു. "താനെന്താണിങ്ങിനെ വിളിയ്ക്കുന്നതെ"ന്നു്. അപ്പോഴത്തെ

* "നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ"—പേജ് 64.

കൃഷ്ണന്റെ മറുപടി ഇതായിരുന്നു. "എന്താ? അവനവൻ തിന്നുന്നതു് അവനവൻ വിളിച്ചുപറയുകയല്ലേ!" എന്നു്. അതുപോലെ ഈ അവസരത്തിൽ എനിക്കു നിങ്ങളോടു് പറയാനുള്ളതും "പതിവ്രതാപുത്രൻ" എന്നാകുന്നു. അവനവന്റെ യഥാർത്ഥസ്ഥിതി അവനവൻതന്നെ പറയുന്നതു മര്യാദ മാത്രമാണല്ലൊ.

ഇനി മറ്റൊന്നു്. എന്നെ ശകാരിച്ചതിന്നു പുറമെ എന്നെ സഹായിച്ച കാരണത്താൽ എ. പി. പി. നമ്പൂതിരിയെക്കൂടി നിങ്ങൾ അങ്ങേഅറ്റത്തോളം ആക്ഷേപിച്ചിരിക്കുന്നു. * ഇതൊരു അപൂർവ്വസംഭവമാണല്ലൊ. അങ്ങിനെ ചെയ്ത സ്ഥിതിക്കു ആ പുസ്തകം അച്ചടിച്ച പ്രസ്സുകാരേയും, അതു വില്പനനടത്തുന്ന പുസ്തകശാലക്കാരേയും വിട്ടുകളഞ്ഞതെന്താണു്? അവർ നമ്പൂതിരിമാരല്ലാത്തതിനാലായിരിക്കുമോ? ഈ പുസ്തകത്തിന്നു കടലാസും മഷിയും തന്നവരെക്കൂടി കുറ്റപ്പെടുത്താം. അങ്ങിനെ ചെയ്യാൻ സൌകര്യത്തിന്നുവേണ്ടി അവരുടെ വിവരവും ഇവിടെ കാണിക്കുന്നു. പേപ്പർമാർട്ടു് കമ്പനി, തൃശ്ശൂർ എന്നവരിൽനിന്നാണു കടലാസും മഷിയും വാങ്ങിയതു്. രണ്ടാം പതിപ്പിൽ ഇതൊന്നും വിട്ടുപോകയില്ലെന്നു വിശ്വസിക്കുന്നു. എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്ടു്. (ഒപ്പ്)

കുന്നംകുളം,

മ. ര. ര. ശ്രീ, Date:...............

വേണുഗോപാലൻനമ്പ്യാർ അവർകൾക്കു്.

നിങ്ങളുടെ പുസ്തകത്തിൽ നിങ്ങൾ ഇങ്ങിനെ എഴുതിയിട്ടുണ്ടല്ലൊ. "കഴിഞ്ഞ നീണ്ടകാലങ്ങൾക്കിടയിൽ വലിയ ഒച്ചപ്പാടുണ്ടാക്കിക്കൊണ്ടു് നടത്തപ്പെട്ട അനേകം സ്മാർത്തവിചാരപ്രഹസ

* "നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ"—പേജു് 18, 61, 62.

നങ്ങളുടേയെല്ലാം ചരിത്രപശ്ചാത്തലം ഇതാണ്. ഒരു മുഹമ്മദീയ
നെ രണ്ടു വഷം തുടച്ച്യയായി ഇല്ലത്തിനകത്തു ഒളിപ്പിച്ച് താമസി
പ്പിച്ച ഒരു നമ്പൂതിരിപ്പെണ്ണിനെ, സ്മാത്തവിചാരപ്രഹസനം അ
ഭിനയിച്ച് ഭ്രഷ്ട കല്പിച്ച് കരുതികൊടുത്തതു ഈ നൂററാണ്ടിലാ
ണ്. അതും ഒരു വ്യഭിചാരക്കമ്പനിയായിരുന്നു; അതു പൊളിച്ച
ത് 35 വഷങ്ങറംക്കു മുമ്പ് 'മൂക്കോല' എന്ന പ്രദേശത്തുവെച്ചാ
ണ്........വേറെ ഇതുപോലെ, പുളപ്പിളകിയ നമ്പൂതിരിപ്പെണ്ണു
ങ്ങളുടെ ഒരു വ്യഭിചാരക്കമ്പനി നടന്നത്, പട്ടാമ്പിനിന്നു അങ്ങാ
ടിപ്പുറത്തേയ്ക്കു പോകുന്ന വഴിമദ്ധ്യേ പ്ലാന്തോറംപുഴയുടെ തെക്കേ
ക്കരെയുള്ള ഒരു ഭവനത്തിൽവെച്ചാണ്. അതിനുമുമ്പ സ്മാത്തവി
ചാരം നടത്തി കരുതികൊടുക്കപ്പെട്ട ചില......നമ്പൂതിരിവേശ്യ
കറം ചേന്നാണ് അതു നടത്തിവന്നതു്........ഹേ കാണിപ്പയ്യൂ
രേ ഈ മൂക്കോലസംഭവവും, ഈ പ്ലാന്തോറംസംഭവവുമൊന്നും കേട്ടി
ട്ടും അറിഞ്ഞിട്ടുമില്ലെന്നു നെഞ്ചത്തു കൈവെച്ചുകൊണ്ടു് ഒന്നു പറ
യാമോ നിങ്ങറംക്കു്?......" *

ഇതു കേറംക്കുമ്പോറം ഒരു സംഗതി പറയാൻ തോന്നുന്നു. എ.
എന്ന രാജ്യത്ത് വ്യവസ്ഥാപിതമായ ഒരു ഗവമ്മേണ്ടോ, സിവിൽ
ക്രിമിനൽ നിയമങ്ങളൊ, പോലീസോ, കോടതികളൊ ഒന്നുമില്ല.
കാട്ടിലെ ജന്തുക്കളെപ്പോലെ "കൈമിടുക്കുള്ളവൻ കായ്യക്കാരൻ" എ
ന്ന നിയമമേ ഉള്ളു. സ്വത്തിനും ജീവനും രക്ഷയില്ല്യ കൊലയും
കൊള്ളയും നടന്നുകൊണ്ടേയിരിയ്ക്കും. അതിനാൽ അവിടെ കൊ
ല്ലും, കൊലയും, കവച്ചയും, ദീവട്ടികൊള്ളയും നടന്നതായി കാ
ണുകയുമില്ല. ബി. എന്ന രാജ്യത്താകട്ടെ, ഒന്നാന്തരം ഒരു ഗവ
മ്മേണ്ടുണ്ടു്! സിവിലും ക്രിമിനലും ഡിപ്പാർട്ടുമെണ്ടുകറം, കോടതി
കറം, ശരിയായ കേസുവിചാരണ, വിധി, ജയിൽ, സമാധാനം

* "നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ"—പേ
ജ് 83, 84.

പാലിയ്ക്കാൻ പോലീസു മുതലായതെല്ലാം ക്രമപ്രകാരം പ്രവൎത്തിയ്ക്കുന്നുണ്ടു്. കൊല്ലംതോറും ഇത്ര കൊലക്കുറ്റങ്ങളും, ഇത്ര കവൎച്ചകളും മററും നടന്നതായി റിപ്പോൎട്ടാക്കുകയും ചെയ്യും. ഈ റിപ്പോൎട്ടു വായിച്ചുകൊണ്ടു് എ. രാജ്യക്കാരൻ "ബി.യിൽ ഇത്ര കവൎച്ചകളും കൊലകളും മോഷണങ്ങളും മററും നടന്നിട്ടുണ്ടെന്നും, ജീവനും സ്വത്തിന്നും രക്ഷയില്ലെന്നും മററും പറഞ്ഞു് അധിക്ഷേപിച്ചാലോ? എ. രാജ്യത്തു് യാതൊരു കുററവും ചെയ്തതായി കാണുകയില്ല; ഒരു ഗവൎമ്മേണ്ടുണ്ടെങ്കിലല്ലെ അതു കാണുകയുള്ളു? ഇതുതന്നേയാണു് മേൽപറഞ്ഞതിന്നുമുള്ള മറുപടി.

നമ്പൂതിരിസമുദായത്തിൽ വ്യഭിചാരം നിഷേധിച്ചിട്ടുണ്ടു്. സംശയം തോന്നിയാൽ സ്മാൎത്തന്മാർ മീമാംസകന്മാർ മുതലായവർ നിയമാനുസരണം വിചാരംചെയ്തു ദോഷമുണ്ടെന്നു കാണുന്നവരെ ശിക്ഷിയ്ക്കും. ആ കേസുകളൊ എല്ലാവൎക്കുമറിയാം. നായർസമുദായത്തിലാണെങ്കിൽ എ. രാജ്യത്തെപ്പോലെ വ്യഭിചാരവിഷയത്തിൽ വ്യവസ്ഥാപിതമായ ഒരു ഗവൎമ്മേണ്ടോ, വിചാരണചെയ്തു വിധി കല്പിയ്ക്കാൻ കോടതികളൊ, ചാൎജ്ജു്ചെയ്യാൻ പോലീസോ, ജയിലുകളോ ഒന്നുംതന്നേയില്ല; കേവലം അരാജകത്വമാണവിടെയുള്ളതു. അത്തരം ഒരു കേസും പുറത്തുവരാത്തതു് അക്കാരണത്താലാകുന്നു. ശരിയായ ഒരു ഗവൎമ്മേണ്ടുണ്ടാവണമെങ്കിൽ ജനങ്ങൾ അത്രത്തോളം ഉയൎന്നേ പററൂ. നായർസമുദായത്തിൽ വ്യഭിചാരത്തെസ്സംബന്ധിച്ചേടത്തോളം അങ്ങിനെ ഒരു നിയമമുണ്ടാക്കത്തക്ക നിലയായിട്ടില്ല. ഇന്നു വ്യഭിചാരിണികളേയും വിടന്മാരേയും മുഴുവൻ തേടിപ്പിടിച്ചു സമുദായത്തിൽനിന്നു പുറത്താക്കാൻ സാധിയ്ക്കുന്ന നില വന്നിട്ടില്ല. എന്തെന്നാൽ അങ്ങിനെ ചെയ്യുന്നപക്ഷം എത്ര പേരെ പുറത്താക്കേണ്ടിവരുമെന്നല്ല പ്രശ്നം; പിന്നേയൊ, എത്ര പേരെ സമുദായത്തിൽ നിൎത്താൻ കഴിയുമെന്നായിരിയ്ക്കും. നമ്പൂതിരിസമുദായത്തിലെന്നപോലെ ഇന്നുവരേയും അങ്ങിനെയൊരു

നടപടി ഉണ്ടാവാതിരിയ്ക്കാൻ കാരണം അതു സാദ്ധ്യമല്ലായ്ക മാത്രമാകുന്നു. പരമാൎത്ഥമിങ്ങിനെയായിരിയ്ക്കെ ഈവിധം എഴുതാൻ തോന്നിയതിൽ—ധൈൎയ്യമുണ്ടായതിൽ—ആശ്ചൎയ്യപ്പെടുകയല്ലാതെ എന്താണു ചെയ്യുക?

മറുപടി പ്രതീക്ഷിച്ചുകൊണ്ടു്, വിധേയൻ,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പ്)

തന്റെ തലതല്ലിത്തകൎക്കാൻവേണ്ടി ഉറങ്ങിക്കിടക്കുന്നവനെ തല്ലിഉണൎത്തി ശസ്ത്രവാക്കുകയും, ആയുധംകൊടുക്കുകയും, മൎമ്മം കാണിച്ചുകൊടുക്കുകയും ചെയ്യുകയല്ലെ ഇതു്? ഇങ്ങിനെ നായർസമുദായത്തിന്നാകമാനം അപമാനകരമായ വിധത്തിൽ എഴുതുവാൻ നിബ്ബന്ധിതനാക്കിയതിന്നു സമുദായംതന്നെ എ. സി. വേണുഗോപാലൻനമ്പ്യാരോടു് സമാധാനം ചോദിയ്ക്കേണ്ടതാണെന്നു നായർസമുദായത്തോട ശിപാൎശിചെയ്യുകയല്ലാതെ ഇവിടെ കൂടുതലായി ഒന്നും വിസ്തരിയ്ക്കുന്നില്ല.

—:O:—

അദ്ധ്യായം 4

# ശകാരപെറഡ്ഢ്കോൺസ്റ്റബിൾ മക്കപ്പുഴ വാസുദേവൻപിള്ള

'ഇളങ്കുളത്തിന്റെ നമ്പൂതിരിശ്ശകാരം' എന്ന മറുപടിപ്പുസ്തകം പുറത്തുവന്നതിന്നുശേഷമാണല്ലൊ ഇളങ്കുളം (1) സാഹിത്യചരിത്രസംഗ്രഹം, (2) ചന്ദ്രോത്സവം വ്യാഖ്യാനം, (3) കേരളം 5-ഉം 6-ഉം നൂററാണ്ടുകളിൽ എന്നീ പുസ്തകങ്ങൾ പ്രസിദ്ധംചെയ്തതു്. പിള്ളസ്സാർ നമ്പൂതിരിമാരെ അധിക്ഷേപിയ്ക്കുന്നതിൽനിന്നു പിന്തിരിഞ്ഞിട്ടില്ലെന്നു മാത്രമല്ല എന്റെ മറുപടിപ്പുസ്തകം കണ്ടതിനാൽ നമ്പൂതിരിവിദ്വേഷത്തിന്നും ശകാരത്തിന്നും ശക്തി കൂട്ടുകയാണു ചെയ്തതെന്നു് ആ മൂന്നു പുസ്തകങ്ങളും വ്യക്തമാക്കുന്നുണ്ടു്. ഈ മൂന്നു പുസ്തകങ്ങൾകൂടി പ്രസിദ്ധംചെയ്തുകണ്ടപ്പോൾ ഞാൻ ഒരു കാര്യം ചെയ്തു. 'ഇളങ്കുളത്തിന്റെ നമ്പൂതിരിശ്ശകാരം' എന്ന മറുപടിപ്പുസ്തകവും 'നായന്മാരുടെ പൂർവ്വചരിത്രം' 1-ാം ഭാഗവും ഒരെഴുത്തോടുകൂടിയായി N. S. S. സിക്രട്ടറി അവർകൾക്കും, മന്നത്തു പത്മനാഭൻ അവർകൾക്കും അയച്ചുകൊടുത്തു. ആ എഴുത്തു താഴെ ചേർക്കുന്നതാണു്.

കുന്നംകുളം,

മ. രാ. രാ. ശ്രീ, 26—7—'62.

മക്കപ്പുഴ വാസുദേവൻപിള്ള അവർകൾക്കു്,

എൻ. എസ്സ്. എസ്സ്. ജനറൽ സിക്രട്ടറി,

ചങ്ങനാശ്ശേരി.

പ്രഫസർ ഇളങ്കുളം പി. എൻ കുഞ്ഞൻപിള്ള അവർകൾ ചരിത്രമെന്ന നാട്യത്തിൽ, അസംബന്ധങ്ങളും അസംഭവങ്ങളുമായ

സംഗതികളെ അടിസ്ഥാനമാക്കി, വിദ്വേഷബുദ്ധിയോടുകൂടി, അത്യന്തം അപമാനകരമായ വിധത്തിൽ, നമ്പൂതിരിമാരെ—മററു മാന്യന്മാരേയും—ശകാരിക്കുക എന്നതു് ഒരു വ്രതംപോലെ സ്വീകരിച്ചിരിക്കുകയാകുന്നു. അദ്ദേഹം നമ്പൂതിരിമാരുടെ പേരിൽ കൊണ്ടുവരുന്ന മിക്ക ചാൎജ്ജുകളും നായന്മാരുടെ പ്രതിനിധിയെന്ന നിലയ്ക്കാകയാൽ എനിയ്ക്കു് നമ്പൂതിരിമാരുടെ പ്രതിനിധിയെന്ന നിലക്കു പ്രതിയായി കക്ഷിചേൎന്നു് എതിർവാദം ചെയ്യേണ്ടതായും വന്നുകൂടി. അദ്ദേഹം ആരോപിച്ചിട്ടുള്ള ചാൎജ്ജുകളുടെ ഏതാണ്ടൊരു സ്വരൂപം ഇരുമൊന്നിച്ചയയ്ക്കുന്ന പിള്ളമാഹാത്മ്യവും, അതിന്നു ഞാൻ കൊടുത്ത പത്രികയുടെ—മറുപടിയുടെ പൂൎണ്ണരൂപം—'ഇളങ്കുളത്തിൻെറ നമ്പൂതിരിശ്ശകാരം', 'നായന്മാരുടെ പൂൎവ്വചരിത്രം' എന്നീ പുസ്തകങ്ങളും നോക്കിയാലറിയാം. അതിലെല്ലാം ഇന്നത്തെ നായന്മാൎക്കു് അഭിമാനകരമല്ലാത്ത—അപമാനകരംകൂടിയായ—പലതും പ്രസ്താവിക്കേണ്ടിവരുന്നതു സ്വാഭാവികമാണല്ലൊ. അന്യായത്തിന്നനുസരിച്ചല്ലെ പത്രിക തയ്യാറാക്കുക പതിവു ?

ഇളങ്കുളം നമ്പൂതിരിമാരെ ശകാരിക്കുന്നതിൽ എനിക്കു യാതോരാവലാതിയുമില്ല. അതിന്നെല്ലാം നേരിട്ടുനിന്നു മറുപടി പറയാൻ എനിയ്ക്കറിയാം; ഞാൻ മറുപടി പറയുന്നതുമാണു്. പക്ഷെ ആ മറുപടി മാന്യമായ നായർസമുദായത്തെ ബാധിക്കുന്നതിൽ എനിക്കു വ്യസനമുണ്ടു്. 'പിള്ളമാഹാത്മ്യത്തിൽ' കാണിച്ചിരിക്കുന്ന ഓരോ ശകാരത്തിന്നും മറുപടി പറയാതെ എനിക്കു നിവൃത്തിയില്ല. ഇവിടെ വിഷയം അതല്ല.

അദ്ദേഹം ഇപ്പോഴും നമ്പൂതിരിശ്ശകാരം മതിയാക്കിയിട്ടില്ല. അവയിലെല്ലാം നിറയെ നമ്പൂതിരിശ്ശകാരമുണ്ടു്; നമ്പൂതിരിമാരെ ശകാരിക്കാനായിട്ടാണു അതുകളെ എഴുതിയിരിക്കുന്നതെന്നു പറഞ്ഞാൽകൂടി തെററാവില്ല. അതിൻെറ ഒരു സാമ്പിറം കാണുവാനായി ഓരോ പുസ്തകത്തിൽനിന്നും ഓരോ ശകാരങ്ങറം പകൎത്തി ഇതൊന്നി

ച്ചുവയ്ക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ അവസാനത്തെ ശകാരത്തിന്നും കൂടി മറുപടി പറയാതെ എനിയ്ക്കു നിവൃത്തിയില്ല.

അതിനാൽ അദ്ദേഹത്തിന്റെ നമ്പൂതിരിശ്ശകാരം ഇതുവരെ ചെയ്തതുകൊണ്ടവസാനിപ്പിച്ചാൽ അവയ്ക്കു മാത്രമേ മറുപടിയും പറയേണ്ടിവരികയുള്ളു. മേലിലും ഇതുപോലെ തുടർച്ചയായി ശകാരിച്ചുകൊണ്ടേ ഇരിയ്ക്കുകയാണെങ്കിലൊ അവയ്ക്കെല്ലാം തുടർച്ചയായി മറുപടിയും പറയേണ്ടിവരുമല്ലൊ.

മേലിലെങ്കിലും അതു കൂടാതെ കഴിയണമെന്നേ എനിയ്ക്കാഗ്രഹമുള്ളു. ഈ അഭിപ്രായത്തോടു നിങ്ങൾ യോജിയ്ക്കുന്നപക്ഷം ഇളങ്കുളത്തിനെ ഉപദേശിയ്ക്കുന്നതു് നന്നായിരിയ്ക്കും. ഈ സംഗതി നിങ്ങളുടെ ദൃഷ്ടിയിൽ കൊണ്ടുവരുവാൻവേണ്ടി മാത്രമാണ് ഇങ്ങനെ എഴുതുന്നതു്. ഇളങ്കുളത്തിനെ ഈ വിഷയത്തിൽ ഉപദേശിയ്ക്കാൻ മറ്റുള്ളവരേക്കാൾ നായന്മാർക്കു് പ്രത്യേകിച്ചു നായർ സർവ്വീസ് സൊസൈററിയ്ക്കു് അർഹതയും ആവശ്യവുമുണ്ടെന്നു വിശ്വസിയ്ക്കുന്നു. ശേഷം വഴിയെ. എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പ്)

N. B. ഈ എഴുത്തു യുക്തംപോലെ പ്രസിദ്ധംചെയ്യുന്നതാകുന്നു. ഈ കത്തിന്റെ പകർപ്പ് മന്നത്തു് പത്മനാഭനും അയച്ചിട്ടുണ്ടു്.

"ശകാരങ്ങളുടെ സാമ്പിൾ കാണിയ്ക്കാനായി ഓരോ പുസ്തകത്തിൽനിന്നും ഓരോന്നു താഴെ ചേർക്കാം.

1. ചാതുർവ്വർണ്ണ്യം ദക്ഷിണേന്ത്യയിലും പ്രചരിപ്പിച്ച ഇന്ത്യയുടെ ഐക്യം സ്ഥാപിയ്ക്കാൻ ശ്രമിച്ച 'മറയോർ' (ചതുർവ്വേദികൾ) ബുദ്ധമതക്കാരുടെ കുറവടികൾ പിടിച്ചുപറിച്ചു് അവരുടെ മണ്ടയടിച്ചുപൊളിയ്ക്കുയാണു ചെയ്തതു്. സ്വന്തം പാർട്ടിയിൽപെട്ട രാജാക്കന്മാരെക്കൊണ്ടു് മററു പാർട്ടികളുടെ നേതാക്കന്മാരുടെ പല്ലു

കരം പിടുങ്ങി കോട്ടവാതിൽക്കൽ തറപ്പിയ്ക്കാനും, നാക്കിലും മറ്റും വേൽ കുത്തുക, തീക്കനലിൽക്കൂടി നടക്കുക തുടങ്ങിയ പ്രവൃത്തികളിൽ വ്യാമോഹിപ്പിയ്ക്കാനും ഈ ക്ഷേത്രമാക്കി കഴിഞ്ഞു (കേരളം 5-ഉം 6-ഉം നൂററാണ്ടുകളിൽ—പേജ് 169).

2. പോർത്തുഗീസുകാരുടെ വരവിനോടടുത്തകാലത്ത് കേരളത്തിലെ സാന്മാർഗ്ഗികനിലവാരം വളരെ അധഃപതിച്ചുപോയിരുന്നു. ജന്മിമാരായ നമ്പൂതിരിമാരുടെ 'പൊളപ്പ്'കാലമായിരുന്നു അതെന്നും, രാജാക്കന്മാരെല്ലാം അവരുടെ മക്കളായിരുന്നതുകൊണ്ട് ആക്കും അവരെ നിയന്ത്രിയ്ക്കാൻ കഴിഞ്ഞില്ലെന്നും ഞാൻ അന്യത്ര പ്രസ്താവിച്ചിട്ടുണ്ട് (ചന്ദ്രോത്സവം വ്യാഖ്യാനം—പേജ് 11).

3. സാമുദായികമായി അധഃപതിച്ച ജന്മിനമ്പൂതിരിമാരുടേയും നാടുവാഴികളുടേയും കളത്രങ്ങളെപ്പററിയാണ് ഈ പരാമർശമെന്നത് വിസ്മരിയ്ക്കരുത് .........സ്ത്രീകളെല്ലാം 'പാതിവ്രത്യം വിനാ' ജീവിയ്ക്കണമെന്ന ഗാഥാകർത്താവിൻെറ തത്വശാസ്ത്രം നമ്പൂതിരിജന്മിമാർ സാമാന്യമായി സ്വീകരിച്ചിരുന്നു. (കേരള സാഹിത്യ ചരിത്രസംഗ്രഹം—പേജ് 49)."

ഇതിന്നു മന്നത്തിൻെറ പക്കൽനിന്നു മറുപടിയൊന്നും കിട്ടിയില്ല; മക്കപ്പുഴയിൽനിന്നു ഒരു മറുപടി കിട്ടി. ഇളങ്കുളം ഒരു നല്ല ചരിത്രകാരനാണെന്നു അദ്ദേഹം വിശ്വസിയ്ക്കുന്നതായി രേഖപ്പെടുത്തികൊണ്ടു അദ്ദേഹത്തിന്നു ഒരു സർട്ടിഫിക്കററും, ഞാൻ നായർ സമുദായത്തോടു ഒരു തീരാസമരത്തിന്നു പുറപ്പെട്ടിരിയ്ക്കയാണെന്നും പറഞ്ഞുകൊണ്ടു എൻെറ നേരെ ഒരു പ്രതിഷേധവുമായിരുന്നു അതിലെ ഉള്ളടക്കം. ആ പുസ്തകത്തിലെ ഞാൻ നിർദ്ദേശിച്ചിട്ടുണ്ടായിരുന്ന പേജുകളൊന്നും തദവസരത്തിൽ അദ്ദേഹം വായിച്ചിട്ടുണ്ടായിരുന്നില്ല. എങ്കിലും ഇളങ്കുളത്തിൻെറ ചരിത്രപുസ്തകങ്ങൾ വിമർശനബുദ്ധിയോടുകൂടി വായിച്ചിട്ടില്ലെന്നും, അങ്ങിനെ വായിച്ച

നോക്കിയശേഷം വിവരം അറിയിയ്ക്കാമെന്നും മറുപടിയിൽ എഴുതിയിരുന്നു. അത്രയേ എനിയ്ക്കാഗ്രഹമുള്ളു; ഞാൻ സന്തോഷത്തോടേ കാത്തിരിയ്ക്കയും ചെയ്തു.

പിന്നീടു വിവരമൊന്നും അറിയിച്ചില്ല. എൻെറ പേരിൽ പ്രതിഷേധം രേഖപ്പെടുത്തിയ സ്ഥിതിയ്ക്കു ഒന്നുകിൽ അതു പിൻവലിച്ച് വ്യസനം പ്രദർശിപ്പിയ്ക്കണം; അല്ലെങ്കിൽ ഇളങ്കുളം നല്ല ചരിത്രകാരനാണെന്നു സ്ഥിരപ്പെടുത്തിക്കൊണ്ടു എന്നെ അറിയിയ്ക്കേണ്ടതാകുന്നു. എന്നാൽ അദ്ദേഹം അതു രണ്ടും ചെയ്തില്ല. അദ്ദേഹം പല ബന്ധപ്പാടുകളുള്ള ആളാകയാൽ ഓർമ്മവിട്ടുപോയതാവാമെന്നു കരുതി ഞാൻ ഒന്നുരണ്ടു പ്രാവശ്യം റിമേണ്ടർ അയയ്ക്കയുണ്ടായി; അതിന്നൊന്നും മറുപടിയും കണ്ടില്ല. ഇതു മര്യാദയ്ക്കു പോരാത്തതാണെന്നു എനിയ്ക്കു തോന്നുന്നു.

ഇങ്ങിനെ മറുപടിപോലും അയയ്ക്കാതിരിയ്ക്കാൻ കാരണമെന്താവണം? ഇളങ്കുളത്തിൻെറ ചരിത്രപുസ്തകങ്ങൾ വിമർശനബുദ്ധിയോടേ വായിച്ചപ്പോൾ ഞാൻ ചൂണ്ടിക്കാണിച്ചതുപോലെ സർവ്വാബദ്ധവും വിദ്വേഷജനകവും മററുമാണ് അവയിലെ പ്രസ്താവനകളെന്നും, അതിനാൽ ആ വിവരം എന്നെ അറിയിച്ച് പ്രതിഷേധം പിൻവലിയ്ക്കേണ്ടതാണെന്നും അദ്ദേഹത്തിന്നു ബോദ്ധ്യപ്പെട്ടു. എന്നിരുന്നാലും അങ്ങിനെ ചെയ്യുവാൻ അദ്ദേഹത്തിന്നിഷ്ടവുമില്ല; അതുതന്നെ! എൻെറ പേരിൽ പ്രയോഗിച്ച പ്രതിഷേധം നിലവിലുണ്ടെങ്കിലും—പിൻവലിച്ചില്ലെങ്കിലും—ഇളങ്കുളത്തിന്നു സട്ടിഫിക്കററു കൊടുത്തതു തെററുതന്നെയെന്നു അദ്ദേഹം സമ്മതിച്ചതായി കരുതാം. എനിയ്ക്കു അതൊരു വലിയ നേട്ടംതന്നേയാകുന്നു.

———:O:———

അദ്ധ്യായം 5

# അടുക്കളവീരന്മാർ

എന്റെ ചെറുപ്പകാലത്തു് 'അടുക്കളവീരന്മാർ' എന്നതു നമ്പൂതിരിമാരുടെ ഇടയിലുണ്ടായിരുന്ന ഒരു പരിഹാസവാക്കായിരുന്നു. തങ്ങളുടെ പൌരുഷവും, ആജ്ഞാശക്തിയും, ധീരതയും മററും അടുക്കളയിൽ—പരമസാധുക്കളായ അന്തർജ്ജനങ്ങളുടെ മാത്രം—കാണിച്ചിരുന്ന വിഡ്ഢികളിൽനിന്നാണു ആ ശൈലിയുണ്ടായതു്. "ലോകത്തിന്റെ വിസ്തീർണ്ണം മിററത്തോളം മാത്രവും, തന്റെ പൌരുഷം അടുക്കളയോളവും, അറിവ് താൻ സർവ്വജ്ഞനാണെന്നിടത്തോളവും മാത്രമായ ഈ കൂപകൂർമ്മങ്ങളോട് എന്താണു പറയേണ്ടതു്" * എന്നു സാക്ഷാൽ കുറൂർ ഉണ്ണിനമ്പൂതിരിപ്പാട് അക്കാലത്തു പറഞ്ഞതു് ഇവിടെ സ്മരണീയമാണ്. വീര-ശൂര-പരാക്രമികളായിരുന്നുവെന്നഭിമാനിക്കുന്ന ശകാരക്കാരായ ഈ നായന്മാരുടെയും ഇന്നത്തെ നില ഈ അടുക്കളവീരന്മാരുടെ കൂട്ടത്തിലായിക്കാണുന്നതു് വ്യസനകരം മാത്രമല്ല ആശ്ചര്യജനകവുംകൂടിയായിട്ടാണിരിക്കുന്നതു്. എന്തെന്നാൽ കേവലം സാധുക്കളും, ദയാശീലന്മാരും, കേരളത്തിലെ ചെറിയ ഒരു ന്യൂനപക്ഷക്കാരുമായ നമ്പൂതിരിമാരുടെ നേരെ മാത്രമാണു ഈ ഇളങ്കുളംകൂട്ടാളികളുടെ ശകാരപാടവം പ്രയോഗിച്ചുകാണുന്നതു്. നമ്പൂതിരിമാർ ഒന്നിനും പുറപ്പെടുകയില്ലെന്നും, എത്രതന്നെ അവമാനിച്ചാലും അധിക്ഷേപിച്ചാലും

* "യേഷാം ജഗദപിസ്ത്രുതി രംഗണാന്തം
മഹാനസാന്തം നിജപൌരുഷം ച
ജ്ഞാനം സ്വസാർവ്വജ്ഞവിഭാവനാന്തം
ബ്രൂമഃ കിമേതാനിഹ കൂപകൂർമ്മാൻ!"—കുറൂർ ഉണ്ണിനമ്പൂതിരിപ്പാട്.

അടങ്ങിയിരിയ്ക്കുകയേ ചെയ്യൂ എന്നും അവക്കറിയാം. 'നനവുള്ളേടം കിളയ്ക്കുക' എന്നൊരു ന്യായമുണ്ട്. ഇവിടെ—നമ്പൂതിരിസമുദായത്തിൽ—നനവുണ്ട്; എന്നുവെച്ചാൽ അവർ എതിക്കുകയില്ല. അവിടെ കിളയ്ക്കുക—അധിക്ഷേപിയ്ക്കുക—തന്നെ. അല്ലാതെ 'കിളയ്ക്കേണ്ടേടം നനയ്ക്കുക' എന്ന കഥയേ ഇവക്കില്ല. ഇവരല്ലെങ്കിൽ പിന്നെ ശരിയായ അടുക്കളവീരന്മാരാണ്? 'തിണ്ണമിടുക്ക്' എന്നതു് അതിന്റെ ഏതാണ്ടൊരു പര്യായമാണ്. നായ്ക്കൾക്ക പടിയ്ക്കകത്തു കടന്നാൽ ശൌര്യം കൂടുമല്ലോ. അതുപോലെ വീട്ടിലെ ഉമ്മറത്തെ തിണ്ണയിലെത്തിയാൽ പലരിലും ഒരുശിരുണ്ടായിക്കാണാറുണ്ട്. 'തിണ്ണമിടുക്ക്' എന്നു പറയുന്നതു് അതിനെയാകുന്നു.



മുസ്ലീംങ്ങളെക്കൊണ്ട് ഹിന്ദുക്കൾക്കെല്ലാംതന്നെ ചരിത്രകാലം മുതൽ പല ദ്രോഹങ്ങളും ഉണ്ടായിട്ടുണ്ടല്ലോ. ഭാരതത്തിലെ കഥ ഇരിയ്ക്കട്ടെ. കുപ്രസിദ്ധമായ ഹൈദരും ടിപ്പുവും കേരളത്തെ ആക്രമിച്ചതു് ഹിന്ദുമതത്തേയും മതസ്ഥാപനങ്ങളേയും (നമ്മൾ ഏററവും പരിപാവനമായിക്കരുതിവരുന്ന അമ്പലങ്ങളേയും) മററും ബലംപ്രയോഗിച്ചു നശിപ്പിയ്ക്കാനും, ഹിന്ദുക്കളേയെല്ലാം നിർബ്ബന്ധിച്ചു മതം മാററാനുമായിരുന്നുവല്ലോ. ബ്രിട്ടീഷുഭരണം ഇവിടെ സ്ഥാപിച്ചതിനുശേഷം മലബാറിലെ മാപ്പിളമാരുടെ ദ്രോഹം കാരണം ഗത്യന്തരമില്ലാതെ ഗവമ്മെണ്ട് 'മാപ്പിള ആക്ട്' പാസ്സാക്കിയ കഥ പ്രസിദ്ധമാണ്. എന്തിന്നു പഴയകാലത്തേയ്ക്കു പോകുന്നു! A. D. 1921—22-ൽ ഉണ്ടായ മലബാർ(മാപ്പിള)ലഹള പ്രസിദ്ധമല്ലേ? സകലമാന ഹിന്ദുക്കളും സവ്വസ്വവും ഉപേക്ഷിച്ചു നാട്ടുവിട്ടോടുകയല്ലേ ചെയ്തുള്ളു? ആ പ്രദേശത്തെ ഒരൊററ ഹിന്ദുവെങ്കിലും സ്ഥലംവിടാതെ സ്വന്തം വീട്ടിൽ താമസിച്ചില്ലല്ലോ. ആ മാപ്പിളമാർ ചെയ്തതോ? അമ്പലങ്ങളെ നശിപ്പിയ്ക്കുക, കയ്യിൽകിട്ടിയ ഹിന്ദുക്കളെ നിർബ്ബന്ധിച്ചു മതംമാററി സുന്നത്തുചെയ്തുവിടുക, അതിന്നു സമ്മതിയ്ക്കാത്തവരെ കൊന്നുകളയുക, ഹിന്ദുക്കളുടെ വീടു

കവം കൊള്ളയടിയ്ക്കുക മുതലായവയാണതാനും. ഇത്രയും അക്രമം ചെയ്ത ആ മാപ്പിളമാരെപ്പററി 'കമ' എന്നൊരക്ഷരംപോലും ഈ അടുക്കളവീരന്മാക്ക പറയുവാനില്ല; പറഞ്ഞിട്ടുമില്ല! വാസ്തവത്തിൽ അധിക്ഷേപിയ്ക്കേണ്ടതു് അവരെയല്ലേ? പക്ഷെ അവരെ സ്പർശിച്ചാലത്തെ ഫലം ഇതാവില്ലെന്നും, അതിനുള്ള പ്രതിഫലം റൊക്കം കിട്ടുമെന്നു ഈ ഇളങ്കുളപ്രഭൃതികളായ അടുക്കളവീരന്മാർ നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ടു്. അതിനാൽ അവരെ തൊട്ടു തലോടുവാനല്ലാതെ മറുത്തൊരു വാക്കുപോലുമുരിയാടാൻ ഇവർ ഒരുങ്ങുകയില്ല. അവിടെ നനവില്ല, കിളച്ചാൽ ആ തുമ്പ—കയ്ക്കോട്ടു്—പത്തിരട്ടി ശക്തിയിൽ തിരിച്ചടിയ്ക്കും. ഈ സാധുക്കളായ നമ്പൂതിരിസമുദായത്തിൽ നല്ല നനവുണ്ടു്; കിളച്ചാൽ കയ്ക്കോട്ടു് താഴുകയല്ലാതെ തെറിയ്ക്കുകയില്ലെന്നു ഈ പുത്തേഴപ്രഭൃതികൾക്കു അറിയാം. മേൽപറഞ്ഞപ്രകാരം ഇക്കൂട്ടർ അവിടെ കിളയ്ക്കുകയും ചെയ്യുന്നു. ഇതാണു് പരമാർത്ഥം.

"ഉത്തരംമുട്ടിയാൽ കൊഞ്ഞനംകാട്ടുക" എന്നൊരു പരിഹാസവാക്കു എന്റെ ചെറുപ്പത്തിൽ നടപ്പുണ്ടായിരുന്നതാണു്. "അറയടച്ചു കൊഞ്ഞനംകാട്ടുക" എന്നതു അതിലും പരിഹാസകരമായ ഒന്നാകുന്നു. "നേരിട്ടുനിന്നു കൊഞ്ഞനം കാട്ടിയാൽ എതിരാളിയുടെ എതിർപ്പുണ്ടാകും. അതിനെ നേരിടാനൊ താങ്ങാനൊ കെല്പില്ലാത്തതിനാൽ അറയിൽ കടന്നു വാതിലടച്ചു്—ആരും കാണാതെ എന്നർത്ഥം—കൊഞ്ഞനംകാണിയ്ക്കുന്ന വിഡ്ഢി" എന്നാണതിന്റെ സാരം. മേൽപറഞ്ഞ അടുക്കളവീരന്മാരായ നായന്മാരുടെ നില ഏതാണ്ടുഇതുപോലെ ദയനീയമായിട്ടാണിരിയ്ക്കുന്നതു്. ഇതു ഏററവും പരിതാപകരമാണെന്നതിൽ സംശയമില്ല. എന്തെന്നാൽ ഈ അടുക്കളവീരന്മാരെല്ലാംതന്നെ ഒരു വ്യാജരൂപത്തിൽ മറഞ്ഞുനിന്നുകൊണ്ടേ നമ്പൂതിരിമാരെ ശകാരിയ്ക്കുന്നുള്ളു; അല്ലാതെ നേരിട്ടുനിന്നുകൊണ്ടല്ല.

നമ്പൂതിരിമാരിൽ എന്തെങ്കിലും കുറ്റമുണ്ടെന്നു തോന്നുന്നപക്ഷം അതിൻെറ യാഥാർത്ഥ്യത്തെപ്പററി വിവരമുള്ള നമ്പൂതിരിമാരോടു ചോദിക്കുകയല്ലേ മര്യാദ? അങ്ങിനെ വേണ്ടുവോളം അന്വേഷിച്ചിട്ടും ആരോപിക്കപ്പെട്ട കുററം കുററമായിട്ടുതന്നെ ഇരുന്നെങ്കിലല്ലേ കുററം സ്ഥാപിക്കാവൂ? അങ്ങിനെ ഈ അട്ടക്കളവീരന്മാക്കു ഒരു വിചാരംപോലുമില്ല. നമ്പൂതിരിമാരിൽ ആരോപിക്കപ്പെട്ട കുററങ്ങരംക്കു തെളിവു കാണിക്കുകയില്ല; ചോദിച്ചാൽ ഓടിഒളിക്കുകയല്ലാതെ മറുപടി പറയുകയുമില്ല. ഇത്തരം വ്യാജപ്രവൎത്തകന്മാരും ഭീരുക്കളുമായ സന്താനങ്ങളെ യാതൊരു നായർസ്ത്രീയും മേലിൽ പ്രസവിക്കാതിരിക്കേണമേ! എന്നാണു ഞാൻ പ്രാൎത്ഥിക്കുന്നതു്. നായർസമുദായം പ്രാൎത്ഥിക്കേണ്ടതും അതുതന്നേയാകുന്നു.

"സജ്ജനങ്ങരംക്കു വളരെ ഗുണങ്ങളുണ്ടെങ്കിലും ഒരു ദോഷവുമുണ്ടു്; മറിച്ചു് ദുജ്ജനങ്ങരംക്കു വളരെ ദോഷങ്ങളുണ്ടെങ്കിലും ഒരു ഗുണവുമുണ്ടു്. അതു രണ്ടും—ആ ദോഷവും ഗുണവും—ഒന്നുതന്നേയാണുതാനും." എന്തെന്നാൽ "വളരെക്കാലം ജീവിച്ചാലും സജ്ജനങ്ങരം ഒരിക്കൽ മരിക്കുമല്ലൊ" എന്നതാണു അവക്കുള്ള ദോഷം. അതുപോലെത്തന്നെ "എത്രകാലം ജീവിച്ചാലും ദുജ്ജനങ്ങരം ഒരിക്കൽ—എപ്പോഴെങ്കിലും—മരിക്കാതിരിക്കയില്ലല്ലൊ" എന്നതാണു അവക്കുള്ള ഗുണവും. ഇങ്ങിനെ സജ്ജനങ്ങരംക്കുള്ള ദോഷവും ദുജ്ജനങ്ങരംക്കുള്ള ഗുണവും ഒന്നുതന്നെയാകുന്നു * എന്നൊരു സൂക്തി സംസ്കൃതത്തിലുണ്ടു് ഇതുപോലെ "നായന്മാരിൽ ചിലർ മാത്രമേ നമ്പൂതിരിമാരെ ശകാരിക്കുന്നവരായിട്ടുള്ളു" എന്ന ഒരേ സംഗതി തന്നെ എനിക്കു സന്തോഷത്തിന്നും സന്താപത്തിന്നും കാരണമായിരിക്കുകയാണു്. അതിൻെറ കാരണവും പറയാം.

---

* ഏക ഏവ സതാം ദോഷഃ, സ ഏവ ഹ്യസതാം ഗുണഃ
യൻമ്രിയേരൻ കദാചിൽ കാലേ ചിരകാലസ്ഥിതാ അപി.

"നായന്മാരിൽനിന്നു മാത്രമേ ചിലർ നമ്പൂതിരിമാരെ ശകാരിയ്ക്കുന്നുള്ളുവല്ലോ" എന്ന പരമാൎത്ഥം ഓൎക്കുമ്പോൾ എനിയ്ക്കു സന്തോഷം തോന്നുന്നുണ്ടു്. എന്തെന്നാൽ കേരളത്തിൽ അനേകം മതക്കാരും സമുദായക്കാരുമുണ്ടു്. നമ്പൂതിരിസമുദായം നന്നെ ചെറിയ ഒരു ന്യൂനപക്ഷവുമാകുന്നു. ആ എല്ലാ മതക്കാരും സമുദായക്കാരും നമ്പൂതിരിമാരെ ഇത്തരം ചില നായന്മാർ ചെയ്യുന്നതുപോലെ ശകാരിയ്ക്കാൻ തുടങ്ങിയാൽ നാടുവിട്ടുപോവുകയല്ലാതെ നിവൃത്തിയുണ്ടാവില്ല. അങ്ങിനെ ഒരാപത്തു നമ്പൂതിരിമാൎക്കു് സംഭവിച്ചിട്ടില്ലല്ലൊ; ഈ അടുക്കളവീരന്മാർ മാത്രമല്ലെ ശകാരിയ്ക്കുന്നുള്ളു? അതാണു സന്തോഷത്തിന്നു കാരണം.

അനേകം മതക്കാരും സമുദായക്കാരും കേരളത്തിലുണ്ടെങ്കിലും അവരാരും നമ്പൂതിരിമാരെ പ്രത്യേകമായി ശകാരിയ്ക്കുന്നില്ല; പരമാൎത്ഥം അങ്ങിനെയിരിയ്ക്കെ ഈ നായന്മാർ മാത്രം വിദ്വേഷബുദ്ധികൊണ്ടെന്നപോലെ ഈ നമ്പൂതിരിമാരെ ഇങ്ങിനെ അനാവശ്യമായി ശകാരിയ്ക്കുന്നുവല്ലൊ; എനിയ്ക്കു വ്യസനമുണ്ടാവുന്നതു് ആ കാരണത്താലാകുന്നു. ഇങ്ങിനെ "അടുക്കളവീരന്മാരായ നായന്മാർ മാത്രമേ നമ്പൂതിരിമാരെ ശകാരിയ്ക്കുന്നുള്ളു" എന്ന ഒരേ പരമാൎത്ഥംതന്നേയാണു എനിയ്ക്കു സന്തോഷത്തിന്നും സന്താപത്തിന്നും കാരണമായിരിയ്ക്കുന്നതു്.

ഇനി നായന്മാരായ അടുക്കളവീരന്മാരുടേയും, നമ്പൂതിരിമാരെ ശകാരിയ്ക്കാനായി—അഥവാ അവരെ ശകാരിച്ചുകൊണ്ടു്—അവർ എഴുതിയിട്ടുള്ള പ്രസിദ്ധീകരണങ്ങളുടേയും ഒരു പട്ടികയാണു താഴെ ചേൎക്കുന്നതു്.

1. പ്രഫസർ ഇളങ്കുളം കുഞ്ഞൻപിള്ള—പുസ്തകങ്ങൾ (1) കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ, (2) കേരളഭാഷയുടെ വികാസപരിണാമങ്ങൾ (3) ഉണ്ണുനീലീസന്ദേശം ചരിത്രദൃഷ്ടിയിൽക്കൂടെ, (4) ഉണ്ണുനീലീസന്ദേശം (വ്യാഖ്യാനം), (5) ലീലാതിലകം

(വ്യാഖ്യാനം), (6, 7, 8) ചില കേരളചരിത്രപ്രശ്നങ്ങൾ 1-ഉം, 2-ഉം, 3-ഉം ഭാഗങ്ങൾ, (9) ഭാഷയും സാഹിത്യവും നൂററാണ്ടുകളിൽ, (10) കോകസന്ദേശം, (11) ജന്മിസമ്പ്രദായം കേരളത്തിൽ, (12) അന്നത്തെ കേരളം, (13) ചരിത്രത്തിൻെറ പശ്ചാത്തലത്തിൽ, (14) ചേരസാമ്രാജ്യം 9-ഉം 10-ഉം നൂററാണ്ടുകളിൽ, (15) സംസ്കാരത്തിൻെറ നാഴികക്കല്ലുകൾ, (16) കേരളം 5-ഉം 6-ഉം നൂററാണ്ടുകളിൽ, (17) ചന്ദ്രോത്സവം, (18) സാഹിത്യചരിത്രസംഗ്രഹം.

ഒന്നാം നമ്പ്ര് അടുക്കളവീരൻ 'ശകാരം കുഞ്ഞൻപിള്ള' എന്ന പ്രസിദ്ധനായ (ശകാരചക്രവർത്തിയായ) മേൽപറഞ്ഞ ഇളങ്കുളമാണല്ലൊ. അദ്ദേഹം ഞാനയച്ച കത്തുകൾക്കൊന്നിനുപോലും മറുപടി അയച്ചില്ല. രാമായണം മുതലായ കാവ്യങ്ങൾ, മഹാഭാരതം തുടങ്ങിയ ഇതിഹാസങ്ങൾ, ഭാഗവതം ആദിയായ പുരാണങ്ങൾ എന്നിങ്ങനെ അനവധി വിശിഷ്ടഗ്രന്ഥങ്ങൾ മഹർഷിമാർ നമ്മൾക്കു സംഭാവനചെയ്തിട്ടുണ്ട്. എന്നിരുന്നാലും ഗ്രന്ഥങ്ങളുടെ വൈശിഷ്ട്യംകൊണ്ടും ബാഹുല്യംകൊണ്ടും അത്തരം പൂജ്യപാദന്മാരിൽ ഒന്നാംസ്ഥാനത്തു നില്ക്കുന്നത് സാക്ഷാൽ വേദവ്യാസൻതന്നെയാണ്. ആ കാര്യത്തിൽ ആൎക്കും വാദമുണ്ടാവില്ല. എന്തെന്നാൽ 18 പുരാണങ്ങളുടേയും, അതുതന്നെ ഉപപുരാണങ്ങളുടേയും കർത്താവ് ശ്രീ വ്യാസനാണത്രെ. അതുപോലെ നമ്പൂതിരിശ്ലോകാരക്കാരായ ഗ്രന്ഥകാരന്മാർ വളരെയുണ്ടെങ്കിലും അവരിൽ വേദവ്യാസനായി പ്രശോഭിക്കുന്നത് സാക്ഷാൽ ഇളങ്കുളമാകുന്നു. വ്യാസനെപ്പോലെത്തന്നെ പുരാണങ്ങളുടെ സ്ഥാനത്ത് "18 ശകാരപുരാണങ്ങൾ" ആ നവീനവ്യാസൻ കേരളത്തിനു സംഭാവനചെയ്തുകഴിഞ്ഞിരിക്കുന്നു. ബാക്കി 18 ഉപപുരാണങ്ങളിൽ 14 എണ്ണവും (മാതൃഭൂമി ആഴ്ചപ്പതിപ്പിലെ 14 ലേഖനങ്ങൾ) അദ്ദേഹം സമ്മാനിച്ചുകഴിഞ്ഞു. 'നവീനവ്യാസൻ' എന്ന പേർ പൂർത്തിയാവാൻ ഇനി നാലു ഉപപുരാണങ്ങളേ വേണ്ടൂ. അദ്ദേഹം 52-ാം വയസ്സു മുതൽക്കേ ഈ ശകാരവ്യവസായത്തിൽ

ഏല്പിച്ചിട്ടുള്ളു. ഇപ്പോഠം അദ്ദേഹത്തിന്നു പ്രായം 60 മാത്രമാണു താനും. അതിനാൽ ബാക്കി നാലു ഉപപുരാണങ്ങളുംകൂടി അദ്ദേഹം പ്രസിദ്ധംചെയ്യാതിരിക്കയില്ലെന്നും, അങ്ങിനെ അദ്ദേഹം 'നവീനവ്യാസൻ' എന്ന ബിരുദം സ്വപ്രയത്നംകൊണ്ടുതന്നെ സമ്പാദിക്കാതിരിക്കയില്ലെന്നും നമുക്കു വിശ്വസിക്കാം. അന്നു ഒരു മഹാസദസ്സിൽവെച്ചു് അദ്ദേഹത്തിന്നു ആ ബഹുമതി—നവീനവ്യാസൻ എന്ന ബിരുദം—കൊടുക്കണമെന്നു ഞാൻ തീരുമാനിച്ചിട്ടുണ്ടു്. ആ സുദിനം വരുവാൻ ഞാൻ കാത്തിരിക്കയാണു്.

2. പുത്തേഴത്ത് രാമമേനോൻ—(1963 മാർച്ച് 10-ാംനു-യിലെ എക്സ്പ്രസ്സിലെ ലേഖനം).

ഈ അട്ടക്കളവീരൻ ആദ്യത്തെ എഴുത്തിന്നു മാത്രമേ മറുപടി അയച്ചുള്ളു. പിന്നെ സ്റ്റാമ്പയച്ചിട്ടും മറുപടി അയച്ചിട്ടില്ല; സ്റ്റാമ്പു മാത്രം മടക്കിഅയയ്ക്കുകയാണല്ലൊ ചെയ്തതു്. അദ്ദേഹം ചെയ്ത പ്രവൃത്തി തെററാണെന്നു അദ്ദേഹത്തിന്നറിയാം. അപ്പോഠം അതിനെപ്പററി പരിശോധിക്കാനും എഴുത്തുകുത്തുകഠം നടത്താനും പുറപ്പെട്ടാൽ ആ പരമാർത്ഥം വെളിച്ചത്താവുകയും അദ്ദേഹം കൂടുതൽ വഷളാവുകയുമായിരിക്കും ഫലമെന്നു പറയേണ്ടതില്ലല്ലൊ. അദ്ദേഹത്തിൻെറ പ്രവൃത്തിയിൽ തെററില്ലെന്ന ഉത്തമവിശ്വാസമുണ്ടെങ്കിൽ അതു് വിശദമാക്കി മറുപടി അയച്ചുകൂടെ? ആത്മാഭിമാനമുള്ളവൻ അങ്ങിനെ ചെയ്യാതിരിക്കുമോ? താൻ ചെയ്തതു് തെററാണെന്നും അതു് ഞാൻ കണ്ടുപിടിച്ച സ്ഥിതിക്കു (എക്സ്പ്രസ്സിലെ ലേഖനം) എൻെറ ചോദ്യങ്ങഠംക്കു മറുപടി അയയ്ക്കാൻ തുടങ്ങിയാൽ കൂടുതൽ വഷളാവുകയെ ചെയ്യു എന്നും, അതിനാൽ ഇനി ഏക രക്ഷാമാർഗ്ഗം മൌനം മാത്രമാണെന്നും അദ്ദേഹം മനസ്സിലാക്കി; അതോടുകൂടി മറുപടി അയയ്ക്കാതേയുമായി! 'അറയടച്ചു കൊഞ്ഞനംകാട്ടുക' എന്നല്ലാതെ മറെറന്തു പേരാണിതിന്നു നല്കേണ്ടതു്?

3. എ. സി. വേണുഗോപാലൻനമ്പ്യാർ—(നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ എന്ന പുസ്തകം).

പിന്നത്തെ അട്ടക്കളവീരൻ വേണുഗോപാലൻനമ്പ്യാരാകുന്നു. ഇദ്ദേഹത്തിൻെറ അഡ്രസ്സുപോലും കാണുന്നില്ല, തന്നിട്ടുമില്ല. എന്നെ അധിക്ഷേപിച്ചുകൊണ്ടു് അദ്ദേഹം പ്രസിദ്ധംചെയ്ത പുസ്തകത്തെപ്പററിയും, അതിനു വിഷയമായ എൻെറ പ്രസ്താവനകളെ സ്സംബന്ധിച്ചും മററും നേരിൽകണ്ടു സംസാരിയ്ക്കണമെന്നായിരുന്നു എൻെറ ആഗ്രഹം. അതിനു സാധിച്ചാൽ എൻെറ പക്കൽ തെററില്ലെന്നും, അദ്ദേഹം ചെയ്തതു വലിയ തെററായിപ്പോയെന്നും അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്താൻ കഴിയുമെന്നെനിയ്ക്കു വിശ്വാസമുണ്ടു്. ഞാനങ്ങനെ എഴുതാൻ കാരണമതായിരുന്നു. പക്ഷെ ഈ അട്ടക്കളവീരൻ മേൽവിലാസംപോലും തരാതെ ഓടിഒളിയ്ക്കുകയേ ചെയ്തുള്ളു. താൻ ചെയ്തതു്—ആ പുസ്തകം എഴുതിയതു്—തെററാണെന്നറിഞ്ഞുകൊണ്ടുതന്നേയാണു അതു് പ്രസിദ്ധംചെയ്തതു്. നേരിട്ടു സംസാരിച്ചാൽ അതു് സമ്മതിയ്ക്കാതെ പററില്ലെന്നു അദ്ദേഹത്തിന്നറിയാം. അല്ലെങ്കിൽ അഡ്രസ്സുപോലും തരാതെ എന്തിനാണു അദ്ദേഹം ഒളിവിൽ പോയതു്? സ്വതവേ തെററു ചെയ്യില്ലെന്ന ഉറപ്പും, അഥവാ ചെയ്തതു് തെററായിപ്പോയെന്നറിഞ്ഞാൽ അതു് തിരുത്താൻ സന്നദ്ധതയുമുണ്ടായാൽ മാത്രം മതി; പിന്നെ ആരേയും എവിടേയും ഭയപ്പെടുവാനില്ല. മനഃപൂർവ്വം തെററുചെയ്യുകയും, അതു് പരസ്യമാവുന്നതിൽപോലും ഭയമുണ്ടാവുകയും ചെയ്യുന്നവരാണു് ഇങ്ങിനെ ഒളിച്ചിരിയ്ക്കുക പതിവു്. ഇതിലധികം പുനരെന്തു വിചിത്രം!

4. തിരുവിതാംകൂർ ദിവാനും മദിരാശി നിയമസഭാമെമ്പറും ആയിരുന്ന ദിവാൻബഹദൂർ മന്നത്തു് കൃഷ്ണൻനായരാണു് മറെറാരു അട്ടക്കളവീരൻ. 1924 ഏപ്രിലിൽ ജന്മി—കുടിയാൻ ബിൽ മദി

രാശി നിയമസഭയിൽ ഹാജരാക്കിയ അവസരത്തിൽ ചെയ്ത പ്രസംഗത്തിലാണ്—(വാല്യം 18, നമ്പ്ര് 3, പേജ് 276; വാല്യം 19, നമ്പ്ര് 3; പേജ് 501–517) അദ്ദേഹം നമ്പൂതിരിമാരെ അധിക്ഷേപിച്ചിട്ടുള്ളതു്.

5. അക്കാലത്തുതന്നെ ഉണ്ടായിട്ടുള്ള മറെറാരു അടുക്കളവീരൻ മദിരാശി നിയമസഭയിലെ അംഗമായ വി. പി. ഗോപാലൻ ആകുന്നു—(അദ്ദേഹത്തിൻെറ 1924 ആഗസ്റ്റ് 20–ാംനു-യിലെ നിയമസഭയിലെ പ്രസംഗം).

6. പിന്നത്തെ അടുക്കളവീരൻ കുടിയാൻസംഘം സിക്രട്ടറി ജി. ശങ്കരൻനായരവർകളാണ—(12—2—1923–ലെ ഉപന്യാസം).

7. സർ, കെ. വെങ്കിടറെഡ്ഢി—മദിരാശി നിയമസഭാമെമ്പർ—യാണ് തുടർന്നുള്ള മറെറാരു അടുക്കളവീരൻ—(1926 ജൂലായി 12–ാംനു-യിലെ നിയമസഭാപ്രസംഗം—വാല്യം 30, ലക്കം 2, പേജ് 183).

8. കുടിയാൻ പത്രാധിപർ—(1104 കന്നി 10–ാംനു-യിലെ കുടിയാൻ പത്രം).

9. അടുക്കളവീരന്മാരിൽ മറെറാരു നേതാവായിരുന്ന പെൻഷൻ താസിൽദാർ പി. ശങ്കുണ്ണിമേനോൻ—(കുടിയാൻ കമ്മിററി മുമ്പാകെ എഴുതിക്കൊടുത്ത സ്റ്റെയ്ററ്മെൻറ് കമ്മിററി റിപ്പോർട്ടിലെ 34 മുതൽ 58 കൂടിയ ഭാഗങ്ങൾ).

4 മുതൽ 9 കൂടിയ അടുക്കളവീരന്മാർ ചെയ്ത നമ്പൂതിരിശ്ശകാരങ്ങളുടേയും അധിക്ഷേപങ്ങളുടേയും അതിന്നു അന്നു കൊടുത്ത മറുപടികളുടേയും വിവരണം 'സമുദായമൈത്രി' എന്നു ഞാൻ എഴു

തിയ പുസ്തകത്തിൽ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് ഇവിടെ വിസ്തരി ക്കുന്നില്ല. *

10. ചട്ടമ്പിസ്വാമികൾ—(പ്രാചീനമലയാളം എന്ന പുസ്തകം)

11. തിരുവങ്ങാട്ടു കൃഷ്ണക്കുറുപ്പ്—(കേരളചരിത്രം പരശുരാമനിലൂടെ എന്ന പുസ്തകം).

ഈ രണ്ടു അടുക്കളെവീരന്മാരെപ്പററി മററൊരു അവസരത്തിൽ പ്രതിപാദിക്കാമെന്നു കരുതി തൽക്കാലം വിട്ടുകളയുന്നു.

സ്നാനംചെയ്തു വരുന്നൊരക്കതിരയും
    "സന്നിന്ദയോടക്ഷര_
ജ്ഞാനം ചേന്നൊരു ശൂദ്രനും," പട്ടമട്ട_
    മ്പാട്ടുള്ള നല്ലാനയും
ഗാനംചേന്നൊരു പട്ടരും; പരമട്ട_
    ത്താലുണ്ടനത്ഥം; സുരാ_
പാനം ചെയ്തവനും, സ്മരാർത്തി കരളിൽ
    കാളുന്നൊരക്കാളയും.

———:0:———

* 'സമുദായമൈത്രി'. പേജ്: 150. വില: 1_25.

അദ്ധ്യായം 6

# മഹാനായ മന്നത്തു പത്മനാഭൻ

മന്നത്തു പത്മനാഭനു് അയച്ച കത്തിന്നു എനിയ്ക്കു് മറുപടി യൊന്നും കിട്ടിയില്ലെന്നു പറഞ്ഞുവല്ലൊ. ഒന്നാമതു് പലേ ബദ്ധപ്പാടുകളുള്ള ആളാകയാൽ അദ്ദേഹത്തിന്നു ഇത്തരം കാര്യങ്ങളിൽ തലയിടാനുണ്ടോ സമയം കിട്ടുന്നു. മാത്രമല്ല ഇളങ്കുളം കറകളഞ്ഞ ശകാരവ്യവസായിയാണെന്നും, മന്നം പറഞ്ഞതുകൊണ്ടൊന്നും ആ വിദ്വാൻ അതിൽനിന്നു വിരമിയ്ക്കയില്ലെന്നും അദ്ദേഹത്തിന്നറിയാം. അദ്ദേഹം എനിയ്ക്കു മറുപടി അയയ്ക്കാതിരിയ്ക്കാൻ കാരണം ഇതൊക്കെയാവണം. അതിനാൽ ആ കാര്യത്തിൽ എനിയ്ക്കു ഇച്ഛാഭംഗമില്ല.

എന്നാൽ ഏറെമാസത്തോളം മറെറാ കൂടിയ ഒരു സഭയിൽവെച്ചു് മന്നത്തു പത്മനാഭനവർകൾ പരസ്യമായി എന്നെ അധിക്ഷേപിച്ചുകൊണ്ടു പ്രസംഗിച്ചുവെന്നും, ഞാൻ നായന്മാരെ ശകാരിച്ചുവെന്നതായിരുന്നു അതിന്നു വിഷയമാക്കിയിരുന്നതെന്നും ഒരു ആറം എനിയ്ക്കെഴുതുകയുണ്ടായി. പക്ഷെ ഞാനതിനെ വിശ്വസിയ്ക്കുന്നില്ല. അദ്ദേഹം കേരളകേസരിയല്ല ഭാരതകേസരിയാകുന്നു. ലോകം മുഴുവൻ പ്രസിദ്ധിനേടിയ മഹാനുമാണു്. അങ്ങിനെയുള്ള ഒരു മഹാധീരൻ സദസ്സിൽ ഹാജരില്ലാത്ത ഒരാളെപ്പററി കേവലം ഒരു ഭീരുവെപ്പോലെ അധിക്ഷേപിയ്ക്കുക! അതുണ്ടാകുന്നതാണൊ? "അറയടച്ചിരുന്നു കൊഞ്ഞനംകാട്ടുന്ന" വിഡ്ഢിയല്ല അദ്ദേഹം. അങ്ങിനെ വല്ലവരും പറഞ്ഞാൽ അതു വിശ്വസിയ്ക്കത്തക്ക വിഡ്ഢിത്തം എനിയ്ക്കുമില്ല.

ഈയിടയിൽ പാർളിമെണ്ടിൽവെച്ചു് ഒരു മെമ്പർ അവിടെ ഹാജരില്ലാത്ത ഒരാളെപ്പററി അധിക്ഷേപമായി സംസാരിയ്ക്കയുണ്ടായി. സഭയിൽ ഹാജരില്ലാത്ത ആളേപ്പററി ഇങ്ങിനെ അധിക്ഷേപിയ്ക്കുന്നതു —അദ്ദേഹത്തിന്നു മറുപടി പറയാൻ തരമില്ലാത്തതി

നാൽ—കേവലം അപമര്യാദയാണെന്നും, ഈ ചീത്ത വഴക്കം സ ലിൽ ആവർത്തിയ്ക്കാതിരിയ്ക്കാൻ എല്ലാവരും ശ്രദ്ധിയ്ക്കണമെന്നും ന്നത്തെ പ്രധാനമന്ത്രി നെഹ്റു അപ്പോൾതന്നെ പറയുകയും, സ അതിനെ ഐകകണ്ഠ്യേന ശരിവെയ്ക്കുകയുമുണ്ടായി. ആ തീർപ്പ് ശ്രയം ന്യായവും മര്യാദയും മാത്രമാണെന്ന കാര്യത്തിൽ രണ്ടുപക്ഷ മുണ്ടാവില്ല. അങ്ങിനെയിരിയ്ക്കേ ഭാരതകേസരിയും മഹാനുമായ ആ മന്നത്തു പത്മനാഭൻ ഞാൻ ഹാജരില്ലാത്ത ഒരു സദസ്സിൽവെച്ച് എന്നെപ്പററി പരസ്യമായി അധിക്ഷേപിച്ചുവെന്നു പറഞ്ഞാൽ എങ്ങിനേയാണ് വിശ്വസിയ്ക്കുക? കൂടാതെ അദ്ദേഹം ഈ പ്രാ ഥമിക തത്വംപോലും അറിയാത്തവനാണെന്നു ആർ പറഞ്ഞാലും ഞാൻ വിശ്വസിയ്ക്കുകയില്ല.

ഇതിനെപ്പററി ഞാൻ ആ സ്നേഹിതനോട് തിരക്കിഅന്വേ ഷിച്ചു; അപ്പോൾ അദ്ദേഹത്തിന്നു നേരിട്ടറിവില്ലെന്നും, ആരോ പ റഞ്ഞുകേട്ടതു മാത്രമാണെന്നും മനസ്സിലായി; വീണ്ടും അന്വേഷിച്ച പ്പോൾ അങ്ങിനെ ഒരു സംഭവമേ ഉണ്ടായിട്ടില്ലെന്നാണറിഞ്ഞതു്. ജനങ്ങളെ തമ്മിൽതല്ലിയ്ക്കാൻ വാസനയും ഇഷ്ടവുമുള്ളതായി പല രുണ്ടാകാം. അത്തരക്കാരുടെ കൂടതന്ത്രം മാത്രമാണതെന്നേ ഞാൻ വിചാരിയ്ക്കുന്നുള്ളു.

അദ്ദേഹത്തിന്നു എൻെറ പേരിൽ അങ്ങിനെ എന്തെങ്കിലും ആക്ഷേപം തോന്നിയിട്ടുണ്ടെങ്കിൽ എന്നോടു ചോദിയ്ക്കുകയും വിശദീ കരണം ആവശ്യപ്പെടുകയും ചെയ്യാമല്ലൊ അതല്ലെ മര്യാദ? മറി ച്ച് അങ്ങിനെ ഒരു നാണംകെട്ട പണി അദ്ദേഹം ചെയ്തുവെന്നെഴു താൻ ധൈര്യമുണ്ടായതിലാണാശ്ചര്യം തോന്നുന്നതു്. മാത്രമല്ല അ ദ്ദേഹം ആവശ്യപ്പെടുന്നപക്ഷം ഞാൻ എവിടെ വേണമെങ്കിലും ഹാജരായി എൻെറ നിരപരാധിത്വത്തെ തെളിയിയ്ക്കാൻ ഒരുക്കവു മാണ്. ഈ പരമാർത്ഥം ഞാനദ്ദേഹത്തെ ഇതിനാൽ അറിയിയ്ക്കുക യും ചെയ്യുന്നു

—:O:—

